# ഒരു സങ്കീർത്തനം പോലെ
## പെരുമ്പടവം

മലയാള നോവലിലെ ഒരു ഏകാന്ത വിസ്മയമാണ്
പെരുമ്പടവം ശ്രീധരന്റെ 'ഒരു സങ്കീർത്തനം പോലെ'.
വിശുദ്ധിയുടെയും ആത്മീയ സൗന്ദര്യത്തിന്റെയും
മുഗ്ദ്ധമായ ഒരു ഭാവതലം അതിനുണ്ട്.
അനന്യസാധാരണമായ ഇതിവൃത്തം,
അദ്ഭുതകരമായ ആഖ്യാനകല-അതു രണ്ടും
ഒത്തിണങ്ങിയ ഈ നോവലിലൂടെ മലയാളത്തിൽ
ഒരു ജീനിയസ് ജനിക്കുകയായിരുന്നു.

- മലയാറ്റൂർ രാമകൃഷ്ണൻ

---

കറന്റ് ബുക്സ്, കോട്ടയം.

ഒരു സങ്കീർത്തനം പോലെ – പെരുമ്പടവം

# പെരുമ്പടവം
# ഒരു സങ്കീർത്തനം പോലെ





1996–ലെ വയലാർ അവാർഡ്
നേടിയ നോവൽ










ചുമരിലെ പഴയ നാഴികമണി ഏഴടിക്കുന്നതു കേട്ട് ദസ്തയേവ്സ്കി ഞെട്ടിയുണർന്നു. നോക്കുമ്പോൾ ജനാലയ്ക്കു മുകളിലെ വിവിധ നിറങ്ങളിലുള്ള ചില്ലുകളിലൂടെ ഇളവെയിൽ അകത്തേക്ക് ചാഞ്ഞുവീഴുന്നു. ഇന്നത്രയ്ക്ക് മഞ്ഞും തണുപ്പുമില്ലെന്നു തോന്നുന്നു. പുറത്ത് തെരുവിലൂടെ ഒരു കുതിരവണ്ടി പോകുന്നതിൻെറ ഒച്ച കേൾക്കാം.

നെറ്റിക്കു മുകളിൽ വലതുകൈ മടക്കിവച്ച് ദസ്തയേവ്സ്കി പിന്നെയും എന്തൊക്കെയോ ഓർത്തുകൊണ്ടു കിടന്നു. ഓർമ്മകൾക്കൊന്നിനും അടുക്കും ചിട്ടയുമില്ല. അല്ലെങ്കിൽ ഒന്നും വ്യക്തമായി ഓർക്കാൻ കഴിയുന്നില്ല. ഇരുണ്ട ഒരു മഹാശൂന്യതയിലെന്നപോലെയാണ് മനസ്സ്. ചൂതുകളികേന്ദ്രത്തിൽ നിന്ന് ഇന്നലെ രാത്രി എപ്പോഴാണ് പോന്നത്? എപ്പോഴാണ് വീട്ടിൽ എത്തിയത്? ആരാണ് കൂടെ ഉണ്ടായിരുന്നത്...?

വ്യക്തമായി ഓർക്കാൻ കഴിയുന്നത് വഴിവക്കിലെ ആ മദ്യഷാപ്പ് മാത്രമാണ്. അവിടെ എത്തുമ്പോൾ രാത്രി ഒന്നര കഴിഞ്ഞിരുന്നു. മങ്ങിയ വെളിച്ചംകണ്ടാണ് അവിടെ കയറിയത്. നാലോ അഞ്ചോ പേരേ അന്നേരം അവിടെ ഉണ്ടായിരുന്നുള്ളൂ. ആരെയും പരിചയമുള്ളതായി തോന്നിയില്ല. മങ്ങിയ വെളിച്ചത്തിൽ അവരുടെ മുഖം തെളിഞ്ഞു കാണാമായിരുന്നില്ല. മദ്യഷാപ്പുകാരൻ ഏതാണ്ടു പാതി മയക്കത്തിലായിരുന്നു. എന്നിട്ടും തൻെറ സാന്നിദ്ധ്യം അയാൾ അറിഞ്ഞു. ഈ അർദ്ധരാത്രിക്ക് കടം പറയാനാണോ വന്നിരിക്കുന്നതെന്നു ചോദിക്കുന്ന ഭാവത്തിൽ അയാൾ ഒരു നിമിഷം മിഴിച്ചുനോക്കി. കോട്ടിൻെറ പോ

ക്കറ്റിൽ ബാക്കിയുണ്ടായിരുന്ന റൂബിൾ എടുത്ത് അയാളുടെ മേശപ്പുറത്ത് ശബ്ദമുണ്ടാക്കി വച്ചു. എന്നിട്ടും വിശ്വാസം വരാത്ത ഒരു മട്ടായിരുന്നു അയാൾക്ക്. താനെന്താ ഇങ്ങനെ മിഴിച്ചു നോക്കുന്നതെന്നു ചോദിക്കാൻ ഓർത്തതാണ്. പക്ഷേ, അതിനു പകരം എനിക്കു പോകാൻ ധൃതിയുണ്ടെന്നാണ് പറഞ്ഞത്. അയാൾ എഴുന്നേറ്റു പോയി ഒരു കുപ്പി കോണ്യാക്ക് എടുത്തുകൊണ്ടു വന്നു. എന്നെങ്കിലും എവിടെയെങ്കിലും വച്ചു കണ്ട ഭാവമേ അയാൾ കാണിക്കുന്നില്ല. കുടി കഴിഞ്ഞ് എത്രയും വേഗം പൊയ്ക്കൊള്ളണം എന്നു പറയാൻ അയാൾ ആലോചിക്കുന്നുണ്ടെന്നു തോന്നി.

അയാളുടെ അടുത്തുതന്നെ ഇരുന്നാണ് കുടിച്ചത്. ഇടയ്ക്ക് അയാളോട് ഒരു സിഗരറ്റ് ചോദിച്ചു. യാതൊരു ഭാവഭേദവും കൂടാതെ ഇല്ലെന്ന് അയാൾ തലയനക്കി. അപ്പോൾ മൂലയോടു ചേർന്നിരുന്ന ഒരാൾ എഴുന്നേറ്റ് അടുത്തുവന്ന് ഒരു സിഗരറ്റ് നീട്ടി. പരുക്കൻ പുകയില കൊണ്ടുണ്ടാക്കിയ ഒരു സിഗരറ്റായിരുന്നു അത്. അപരിചിതനായ ആ സ്നേഹിതൻ തന്നെ അതു കത്തിച്ചുതന്നു.

ആരായിരുന്നു ആ അപരിചിതൻ? ഓർക്കുന്നില്ല. അതിനുമുമ്പ് എവിടെയെങ്കിലും വച്ച് കണ്ടതായും ഓർക്കുന്നില്ല. ഇനി എവിടെയെങ്കിലും വച്ചു കണ്ടാൽ താൻ അയാളെ തിരിച്ചറിയുമോ?

പിന്നെ ഓർമ്മയിൽ തെളിഞ്ഞു വരുന്നത് വിജനമായ ഒരു വഴിയാണ്. ചാരനിറം പൂണ്ടു കിടക്കുന്ന ആകാശത്തിനു കീഴിൽ മങ്ങിയ നിലാവിൽ ഒരു വിസ്മൃതിയിലെന്നപോലെ തനിയെ നടക്കുമ്പോൾ എവിടെ നിന്നു പുറപ്പെട്ടു എങ്ങോട്ടു പോകുന്നു എന്നൊന്നും ഓർമ്മയുണ്ടായിരുന്നില്ല. ആ വഴി ഏതെന്നു പോലും ഇപ്പോൾ സംശയം തോന്നുന്നു.

സ്വപ്നസദൃശമായ ഒരനുഭവം എന്നു വേണമെങ്കിൽ പറയാം. അതെ, അതങ്ങനെതന്നെയാണ്. ഇന്നലെ രാത്രിയിൽ താൻ നടന്ന ആ വിജനമായ വഴി സെൻറ് പീറ്റേഴ്സ് ബർഗ്ഗിലെ ഏതെങ്കിലും വഴിയാണെന്നു തോന്നുന്നില്ല. ഓർത്തുനോക്കുമ്പോൾ അതിന്നലത്തെ രാത്രിയാണെന്നും തോന്നുന്നില്ല. ഏതോ ഒരു രാത്രി. ഏതോ ഒരു വഴി. ഏതോ ഒരു കാലം.....

കാലത്തിലൂടെ തിരിഞ്ഞു നടക്കുകയായിരുന്നു. ആദിമയുഗങ്ങളിലേക്ക്. ഇളംനിലാവിന്നൊത്ത വെളിച്ചവും നിശ്ശബ്ദതയും കെട്ടിക്കിടക്കുന്ന ആ വഴിക്കൊരു ഗ്രാമീണഭംഗിയുണ്ടായിരുന്നു. കുറെ ദൂരം ചെന്നപ്പോൾ തോന്നി അതു ജറുസലേമിലേക്കുള്ള വഴിയാണെന്ന്.

യുഗദൈർഘ്യങ്ങൾക്കിടയിൽ എവിടെയോ എത്തിയപ്പോഴാണ് കോണിപ്പടികളിൽ ആരോ മുകളിലേക്കു കയറി വരുന്നതിൻെറ കാലൊ





ച്ചകൾ കേട്ടത്. ആരാണത്?

നിമിഷങ്ങൾക്കുള്ളിൽ വാതിലിൽ മുട്ടുന്നതു കേട്ടു. ദസ്തയേവ്സ്കി എഴുന്നേറ്റു ചെന്നുകതകു തുറന്നു നോക്കുമ്പോൾഫെദോസ്യയാണ്. കിഴവിയുടെ കണ്ണുകളിൽ സ്നേഹവും സഹതാപവും കെട്ടിനില്ക്കുന്നു. വേലക്കാരിയാണെങ്കിലും അവരെ അങ്ങനെയല്ല ദസ്തയേവ്സ്കി കണക്കാക്കുന്നത്. അതവരോട് തുറന്നു പറഞ്ഞിട്ടുമുണ്ട്, പല പ്രാവശ്യം. നിങ്ങളെനിക്ക് ഒരമ്മായിയെപ്പോലെയാണ്.

ഫെദോസ്യയ്ക്ക് തിരിച്ചങ്ങോട്ടും അങ്ങനെതന്നെയാണ്. സ്നേഹം, വാത്സല്യം. ഇടയ്ക്ക് ശുണ്ഠിയെടുക്കുകയും ശാസിക്കുകയുമൊക്കെ ചെയ്യും.

ചായ പകർന്നു കൊടുക്കുന്നതിനിടയിൽ ഫെദോസ്യ പറഞ്ഞു:

“ ഞാനോർത്തു ഉണർന്നുകാണുകയില്ലെന്ന്.”

ദസ്തയേവ്സ്കി വെറുതെ ചിരിച്ചു.

ഒരു നിമിഷം ഇമയനക്കാതെ നോക്കി നിന്നതിനുശേഷം ഫെദോസ്യ ചോദിച്ചു:

“ഇന്നലെ രാത്രി എപ്പഴാ വന്നേന്നോർമ്മയുണ്ടോ? അന്നേരം ഏതവസ്ഥയിലായിരുന്നെന്നോർമ്മയുണ്ടോ?”

ഫെദോസ്യ ഇന്നു തന്നെ വിചാരണ ചെയ്യാൻ തന്നെയാണ് ഭാവമെന്നു ദസ്തയേവ്സ്കിക്കു തോന്നി. അന്നേരം കുറ്റം സമ്മതിക്കുന്ന മട്ടിൽ ഒരു ചമ്മലോടെ നില്ക്കുകയാണു നല്ലത്.

“അർദ്ധരാത്രി വരെ ഞാൻ ഉറങ്ങാതെ കാത്തിരുന്നു.” ഫെദോസ്യപറഞ്ഞു: “പിന്നെ വിളക്കണച്ചു ഞാനും കിടന്നു. ഒരു കാര്യം തീർച്ചയാ. ഈ കെട്ടിടത്തിൽ അവസാനം കിടന്നതു ഞാനാണ്. കിടന്ന ഉടനെ ഞാൻ ഉറങ്ങിപ്പോയി. പിന്നെ വാതിലിൽ മുട്ടുന്നതുകേട്ട് ഞാനുണർന്നപ്പോൾ സമയമെന്തായെന്നു തീർച്ചയുണ്ടായില്ല. വെളുക്കാൻ പിന്നെ എന്തുണ്ടായിരുന്നു ബാക്കി?”

“ഈ വയസ്സായോർക്ക് സന്ധ്യയാവുമ്പോഴേക്കും ഉറക്കം വരും.” ഫെദോസ്യയെ ശുണ്ഠിയെടുപ്പിക്കാൻ വേണ്ടി ദസ്തയേവ്സ്കി പറഞ്ഞു: “ ഉറക്കം വരുമ്പോൾ പാതിരാത്രിയായെന്നാണ് അവരുടെ വിചാരം!”

ഫെദോസ്യ കണ്ണുകളുയർത്തി ഒന്നു നോക്കി. ഇരുത്തിമൂളി. അതൊന്നും സാരമില്ല. ചായപ്പാത്രവും എടുത്തുകൊണ്ട് പുറത്തേക്കിറങ്ങാൻ നേരത്ത് വാതില്ക്കൽ തിരിഞ്ഞുനിന്ന് ഫെദോസ്യ നോക്കിയ ആ നോട്ടമായിരുന്നു അസഹ്യം. എന്തായിരുന്നു അപ്പോൾ ആ കണ്ണുകളിൽ ഉണ്ടായിരുന്നത്? സഹതാപമോ? സങ്കടമോ? അതോ എന്തിനാ ഇങ്ങനെ നശിക്കുന്നതെന്ന ചോദ്യമോ?

പുറത്ത് ലോകം മുഴുവൻ തന്നെ കുറ്റപ്പെടുത്താനും പരിഹസിക്കാനും കാത്തു നില്ക്കുന്നു. അവരുടെ വാക്കുകളിൽ തുരുമ്പിച്ച വാളുകൾ പുളയുന്നു. ഒക്കെ നശിപ്പിച്ചു. സ്വന്തം ജീവിതം പോലും! എങ്ങനെ മതിപ്പുണ്ടാകും മറ്റുള്ളവർക്ക് ? കണ്ടവരോടൊക്കെ കടം മേടിച്ചും കള്ളുകുടിച്ചും ചൂതാടിയും നടക്കുന്ന നാണം കെട്ട.....

സ്നേഹത്തോടും വാത്സല്യത്തോടും കൂടി ഒരു വാക്കു പറയാൻ ആരാണുള്ളത് ഈ കിഴവിയല്ലാതെ?

കോണിപ്പടികളിൽ ഫെദോസ്യയുടെ കാലൊച്ച താഴേക്കിറങ്ങി പോകുന്നു.

ദസ്തയേവ്സ്കി സിഗററ്റും പുകച്ചുകൊണ്ട് വരാന്തയിൽ ഇറങ്ങി നിന്നു. ഇന്നു നല്ല തെളിച്ചമുള്ള ഒരു പ്രഭാതമാണെന്നു തോന്നുന്നു. ആകാശത്തിൻെറ കിഴക്കേ ചരുവിൽ നിന്നും പ്രഭാതത്തിൻെറ തുടുപ്പു മെല്ലെ മാഞ്ഞു പോകുന്നു. ദൂരെ പൂത്തു നിൽക്കുന്ന മരങ്ങളുടെ ശിഖരങ്ങൾക്കിടയിലൂടെ കാണുമ്പോൾ ആകാശം വളരെ ഭംഗിയുള്ളതായി തീരുന്നു.

തെരുവിൻെറ അങ്ങേ അറ്റത്തെ വളവ് കടന്ന് ഒരു കുതിരവണ്ടി വരുന്നു.

എന്തോ ഒരു മ്ലാനത പോലെ തോന്നി ദസ്തയേവ്സ്കിക്ക്.

ഇന്നലെ രാത്രി എപ്പോഴാണ് മടങ്ങിയെത്തിയത്? ഓർക്കുന്നില്ല. ആരാണ് കൂടെ ഉണ്ടായിരുന്നത്? മദ്യഷാപ്പിൽ വച്ചു കണ്ട ആ അപരിചിതനായിരുന്നോ? അയാളെന്തിനാണ് തൻെറ കൂടെ വന്നത്? താൻ അത്രയധികം കുടിച്ചിട്ടുണ്ടായിരുന്നോ? മറ്റൊരാളുടെ സഹായം കൂടാതെ നടക്കാൻ വയ്യാത്ത വണ്ണം? ഓർക്കുന്നില്ല. മൂടിക്കെട്ടിയ ഒരു മഴക്കാല സന്ധ്യപോലെ മറവി.

ഇന്നലെ ഒരു നശിച്ച ദിവസമായിരുന്നു. ചില ദിവസങ്ങളിൽ അങ്ങനെയാണ്. അപ്രതീക്ഷിതമായി ഓരോ കുഴപ്പങ്ങൾ വന്നുപെടും. ഒരു ശാപം പോലെയാണത്. എന്തെങ്കിലും കാര്യമായി എഴുതണമെന്ന് വിചാരിച്ചിരിക്കുമ്പോഴാണ് ആ നീചൻ കയറി വന്നത്. അയാളോടു കടം മേടിച്ച പണവും പലിശയും ഉടനെ വേണമെന്നു പറഞ്ഞുംകൊണ്ട്. ഇനിയും അവധി കേൾക്കാൻ തന്നെക്കൊണ്ടാവില്ലെന്ന് അയാൾ ആണയിട്ടു. അത്ര ക്ഷമകേടോടെയായിരുന്നു അയാളുടെ വരവ്. എന്നുവച്ചാൽ എന്തുചെയ്യും? കൈയിൽ പണം വേണ്ടേ? തൻെറ മൗനം അയാളെ കൂടുതൽ ശുണ്ഠി പിടിപ്പിച്ചിട്ടുണ്ടാവണം. ഒടുവിൽ അയാൾ കാറിയത് 'നിങ്ങൾ എന്തെങ്കിലും ഒന്നു മിണ്ടെടൻെറ മനുഷ്യാ' എന്നാണ്. അപ്പോഴേക്കും അയാളുടെ ആദ്യത്തെ അരിശം തണുത്തുകഴിഞ്ഞിരുന്നു.

ഒരവധികൂടി കേൾക്കാനുള്ള ക്ഷമ കാണിക്കണമെന്നു പറഞ്ഞാൽ





വീണ്ടും അയാൾക്കു കലിയിളകിയെങ്കിലോ?

അല്ലെങ്കിൽ അതല്ലാതെ മറ്റെന്താണ് അയാളോട് പറയാനുള്ളത്?

ഒടുവിൽ അതുതന്നെ പറഞ്ഞു. പേടിച്ചതുപോലെ അയാൾ പൊട്ടിത്തെറിക്കുകയൊന്നുമുണ്ടായില്ല. കുറെനേരം നിശ്ശബ്ദമായി നോക്കി നിന്നതിനുശേഷം യാത്രപോലും പറയാതെ ഇറങ്ങിപ്പോയി.

പിന്നെ അതോർത്തായിരുന്നു വിഷമം. എന്തുകൊണ്ടാണ് അയാൾ ഒന്നും മിണ്ടാതെ ഇറങ്ങിപ്പോയത്? നിങ്ങളുടെ പേരിൽ ഞാൻ കേസു കൊടുക്കുമെന്നോ ജയിലിൽ കേറ്റുമെന്നോ പറയാതെ?

ഓർത്തുനോക്കുമ്പോൾ അയാൾ അങ്ങനെയെന്തെങ്കിലും പറഞ്ഞിട്ടു പോവുകയായിരുന്നു നല്ലത്. എങ്കിൽ അത്ര വിഷമം തോന്നുകയില്ലായിരുന്നു. അനുഭവത്തിൽ നിന്നറിയണം. ചിലപ്പോൾ ചിലരുടെ മൗനം അവരുടെ അലർച്ചയെക്കാൾ ഭയാനകമാണ്.

തൻെറ അവസ്ഥ എന്തായിരുന്നു അയാൾ പോയിക്കഴിഞ്ഞ്?

അനന്തതയിലേക്കു നീണ്ടുകിടക്കുന്ന ഒരു തരിശുഭൂമിയിൽ എവിടെയോ ഒരിടത്ത് ഒരു കുന്നിൻമുകളിലെ മഹാവിജനതയിൽ ഇടിഞ്ഞുപൊളിഞ്ഞ കോട്ടയ്ക്കുള്ളിൽ പഴകി ജീർണ്ണിച്ച ഒരു കരിങ്കൽകൊട്ടാരത്തിൻെറ ഇടനാഴിയിൽ, മങ്ങിയ ഇരുട്ടിൽ, നിശ്ശബ്ദതയിൽ...

ഞരമ്പുകൾ വല്ലാതെ വലിഞ്ഞു മുറുകുന്നു. രക്തത്തിൽ ഭ്രാന്തിൻെറ ജ്വാലകൾ ആളുന്നു. ഒരു ചുഴലിക്കാറ്റിൻെറ ഉള്ളിലാണ് അപ്പോൾ നില്ക്കുന്നത്.

ആ നിമിഷങ്ങൾ അങ്ങനെയായിരുന്നു.

തലമുടിയിൽ അള്ളിപ്പിടിച്ചുകൊണ്ട് എങ്ങോട്ടെന്നില്ലാതെ ഇറങ്ങിയോടി. തെരുവും നഗരവും ഒന്നും അപ്പോൾ തൻെറ കണ്ണിൽ പെട്ടില്ല. തൻെറ വഴിയിൽ അന്നേരം തെരുവും നഗരവും ഉണ്ടായിരുന്നില്ല. തെരുവും നഗരവുമെന്നല്ല ആകാശവും ഭൂമിയും മനുഷ്യരും മരങ്ങളും ഒന്നുമുണ്ടായിരുന്നില്ല.

ചൂതുകളികേന്ദ്രത്തിൽ ചെല്ലുമ്പോൾ അവിടെ ഓരോ മേശയ്ക്കു ചുറ്റും ഓരോ ആൾക്കൂട്ടമുണ്ടായിരുന്നു.

ചൂതുകളിക്കാർക്കു പണം പലിശയ്ക്കു കൊടുക്കുന്ന ആ കിഴവൻ എവിടെ? ഗ്രിഗറി യാക്കോവ്.

കിഴക്കെ മൂലയിൽ ആരോ ഒരാളോടു സംസാരിച്ചുനില്ക്കുകയായിരുന്നു കിഴവൻ. വർത്തമാനം അവസാനിപ്പിച്ച് അയാൾ വരുന്നതു വരെ കാത്തുനില്ക്കാനുള്ള ക്ഷമയുണ്ടായില്ല. കിഴവനോട് അത്ര ഗൗരവത്തോടെ സംസാരിക്കുന്ന ആളാരാണെന്നറിയില്ല. അയാളിനി വല്ല ക്യാപ്റ്റനോ ജനറലോ അല്ലെങ്കിൽ നിക്കൊളാസ് ഒന്നാമൻ തന്നെ

യോ ആയാലെന്ത്? അന്നേരം അങ്ങനെയൊക്കെയാണ് ചിന്തിച്ചത്. തനിക്ക് കുറെ പണം കടം കിട്ടണം. പലിശയ്ക്ക്.

സംഗതി പറഞ്ഞപ്പോൾ കിഴവൻ യാതൊരലിവുമില്ലാതെ അതു സാധ്യമല്ലെന്ന് തലയാട്ടി. കിഴവനെ ഒറ്റക്കുത്തിനു കൊല്ലാനുള്ള കലി വന്നു അപ്പോൾ. പക്ഷേ അതുകൊണ്ടൊന്നും വിശേഷമില്ല. കിഴവൻ ആള് കാഞ്ഞപുള്ളിയാണ്. കണ്ടാൽ തോന്നും യഹോവയുടെ അത്ര പ്രായമുണ്ടെന്ന്. ഒരു മല ഉരുണ്ടുവരുന്നു എന്നു പറഞ്ഞാൽപോലും കിഴവൻ ഗ്രിഗറി യാക്കോവ് അനങ്ങുകയില്ല.

അതുകൊണ്ട് ഇപ്രാവശ്യംകൂടി എന്നോട് അല്പം അലിവു കാണിക്കെന്നു പറഞ്ഞ് നയത്തിൽ കൂടി. അപ്പോൾ കിഴവൻ തൻെറ പതറിയ ശബ്ദത്തിൽ ചോദിച്ചു:

"എത്ര പ്രാവശ്യമാണ് മനുഷ്യനെ വിശ്വസിച്ച് അബദ്ധം പറ്റുന്നത്? പഴയ കടങ്ങൾ ഇപ്പോഴും ബാക്കിയാണ്. നിങ്ങളതെങ്ങനെ വീട്ടാനാണെന്നാ പറയുന്നത്? എന്നും തോറ്റു തുന്നംപാടി പോവ്വല്ലേ തൻെറ പതിവ്? എന്നിട്ട് പിന്നേം വന്നോളും കളിക്കാൻ! അതിനു കടം തരാൻ ഞാനും! എൻെറ ചങ്ങാതീ, ഇനി ആ ഏർപ്പാട് വയ്യാ. താൻ തൻെറ പാട്ടിനു പോ!"

"ഇന്നു ഞാൻ ജയിക്കും, തീർച്ച. സംഗതികളുടെ കിടപ്പങ്ങനെയാണെ"ന്നു പറഞ്ഞാൽ കിഴവനുണ്ടോ കേൾക്കുന്നു!

കിഴവൻ അപ്പോൾ ഒരു പരിഹാസച്ചിരിയോടെ തലയാട്ടി.

"ഒരു കളീലെങ്കിലും ജയിക്കാൻ കഴിയുമോ തന്നെക്കൊണ്ട്, ഈ ജന്മത്തില്?"

"അതു ഞാൻ കാണിച്ചുതരാം. പന്തയം വയ്ക്കുന്നോ? പതിനായിരം റുബിൾ!"

എന്നിട്ടും കിഴവൻ അങ്ങനെ ഇരിക്കുകയാണ്, തന്നെ അങ്ങനെയങ്ങു വിഡ്ഢിയാക്കാൻ നോക്കണ്ടെന്നുള്ള ഒരു ഭാവത്തിൽ.

ഇനി എങ്ങനെ ഈ കിഴവനെ വീഴിക്കും, എന്നോർത്തിട്ട് ഒരു വഴിയും കാണുന്നില്ല. നിരാശയോടെ മനസ്സുമടുത്ത് അങ്ങനെ സൂചിമുനയിലെന്നപോലെ നില്ക്കുമ്പോൾ കിഴവനെ ഏതെങ്കിലും ഇടവഴിയിലേക്കു കൂട്ടിക്കൊണ്ടുപോയി ആരും കാണാനിടയില്ലാത്ത ഒരിടത്തുവച്ച് കഴുത്തുഞെരിച്ച് കൊന്നാലോ എന്നാണ് ആലോചിച്ചത്. ഒരു നിമിഷത്തിനുള്ളിൽ കഥകഴിയും. ഒരു ഞരക്കം അതിൻെറ പാതിയിൽ വച്ചു മുറിഞ്ഞ്, കണ്ണുകൾ തുറിച്ച്, ഒരു പിടച്ചിലോടെ...

ഒടുവിൽ കിഴവൻെറ അടുത്തു കെഞ്ചി:

"നോക്ക്, ഇപ്രാവശ്യംകൂടി എന്നെ വിശ്വസിക്ക്. ഏഴു ദിവസത്തി





നുള്ളിൽ ഞാൻ മഹാനായ ഗ്രിഗറി യാക്കോവിൻെറ സകല കടങ്ങളും വീട്ടും. ചക്രവർത്തി നിക്കൊളാസ് ഒന്നാമൻെറ കൊട്ടാരം കൊള്ളയടിച്ചിട്ടാണെങ്കിൽകൂടിയും. ഇനി ഇതിൽ കൂടുതൽ എന്തുറപ്പാണ് വേണ്ടത്? വേണമെങ്കിൽ വിശുദ്ധമാതാവിൻെറ പേരിൽ ഞാൻ സത്യം ചെയ്യാം. വേണോ?"

അതു വേണ്ടിവന്നില്ല. അല്ലാതെതന്നെ കിഴവൻ ഇരുപതു റൂബിൾ എണ്ണിത്തന്നു. ഇരുപത്തഞ്ചാണ് ചോദിച്ചത്. ശരി, ഇരുപതെങ്കിൽ ഇരുപത്! അതുകൊണ്ടു കളിച്ചു. ആദ്യത്തെ കളി തോറ്റു. ചുവപ്പിൻെറ കളത്തിലാണ് വച്ചത്. പിന്നെ മാറി കറുപ്പിൻെറ കളത്തിൽ വച്ചു. അതു കിട്ടി. വീണ്ടും അതിൽതന്നെ വച്ചു. ആ പ്രാവശ്യം കറുപ്പിൻെറ കളവും ചതിച്ചു. അങ്ങനെ തോൽവിയും ജയവും തോൽവിയും ജയവുമായി രാത്രി പതിനൊന്നര വരെ കളിച്ചു. ഒടുവിൽ നോക്കുമ്പോൾ മുഴുവൻ നഷ്ടം. ശേഷിച്ചത് രണ്ടോ മൂന്നോ റൂബിളാണ്. അതും കീശയിലിട്ടുകൊണ്ടാണ് രാത്രിനീളെ തുറന്നു വയ്ക്കാറുള്ള ആ മദ്യഷാപ്പിൽ ചെന്നു കയറിയത്.

പിന്നെ ഒന്നും ഓർമ്മയില്ല. അല്ലെങ്കിൽ പാതി മയക്കത്തിൽ കണ്ട അവ്യക്തമായ സ്വപ്നത്തിൻെറ പൊട്ടും പൊടിയും പെറുക്കിയെടുക്കുന്നതുപോലെയേ ഉള്ളൂ.

ദസ്തയേവ്സ്കി തിരിയെ മുറിയിൽ ചെന്ന് ചുമരിനോട് ചേർത്തിട്ട മേശമേൽ അടുക്കിവച്ചിരുന്ന കടലാസുകൾ എടുത്തുനോക്കി. 'കുറ്റവും ശിക്ഷയും' മിനുക്കിയെഴുതിയതിൻെറ ഒടുവിലത്തെ പേജുകളാണ്. അതിൽ ഒരു കടലാസിൽ നിന്ന് ദസ്തയേവ്സ്കി വായിച്ചു:

"പെട്ടെന്ന് സോണിയ അടുത്തുള്ള കാര്യം അയാൾ അറിഞ്ഞു. അവൾ നിശ്ശബ്ദമായി അടുത്തുവന്ന് അയാളുടെ അരികിൽ ഇരുന്നു. അപ്പോൾ പുലർകാലം കഴിഞ്ഞിട്ടില്ലായിരുന്നു. പുലർകാലത്തെ ഇളംകാറ്റ് സൂര്യപ്രകാശം തട്ടി നേർമ്മയായിട്ടില്ല. അവളുടെ മുഖത്ത് അപ്പോഴും രോഗത്തിൻെറ ലക്ഷണമുണ്ടായിരുന്നു. അതു വിളർത്തും വാടിയുമിരുന്നു. സ്നേഹത്തോടെ അയാളെ നോക്കിയതിനുശേഷം പണ്ടേപ്പോലെ അവൾ കൈത്തലം നീട്ടി കാണിച്ചു. സ്വീകരിക്കുമോ എന്നു സംശയിക്കുന്ന മാതിരി. എപ്പോഴും സന്ദേഹത്തോടുകൂടി മാത്രമേ അവൾ അങ്ങനെ ചെയ്യാറുള്ളൂ. എന്നാൽ ഇപ്പോൾ അയാൾ വർദ്ധിച്ച സന്തോഷത്തോടെ അവളുടെ കൈകൾ ചേർത്തുപിടിച്ച് അവളുടെ മുഖത്തേക്കു നോക്കി. നിശ്ശബ്ദമായിട്ട്. അവളുടെ ദൃഷ്ടി താണു. അവർ തനിയെയാണ്. എങ്ങനെ സംഭവിച്ചു എന്നറിഞ്ഞുകൂടാ, ഉൽക്കടമായ ഒരുൾപ്രേരണയോടെ അയാൾ അവളുടെ മുമ്പിൽ മുട്ടുകുത്തി. കരഞ്ഞുംകൊണ്ട് അയാൾ അവളെ മുറുകെ പിടിച്ചു. ആദ്യം അവൾ വല്ലാതെ

ഭയന്നു. അവളുടെ മുഖം മരണംപോലെ വിളറി. അയാൾ എഴുന്നേറ്റ് ഹൃദയവ്യഥയോടെ അവളുടെ മുഖത്തുനോക്കി. ആ ഒറ്റനോട്ടം എല്ലാം വെളിവാക്കി. അവളുടെ കണ്ണുകളിൽ അപാരമായ സന്തോഷം നിറഞ്ഞു. അയാാം അവളെ സ്നേഹിച്ചു എന്നും ഒടുവിൽ അയാൾക്ക് അവളിൽ പ്രേമം തോന്നിയെന്നും അവൾക്ക് ഉറപ്പായി."

വായന അവിടെ എത്തിയപ്പോൾ കോണിപ്പടികളിൽ ആരോ മുകളിലേക്കു കയറി വരുന്നതിൻെറ കാലൊച്ച കേട്ടു. ആരായിരിക്കും അത്? ഫെദോസ്യയല്ല. ഫെദോസ്യയുടെ കാലൊച്ചയ്ക്ക് ഇത്ര കനമില്ല. പിന്നെ ആര്? പാഷയോ? അവനുമാവില്ല.

അത് പ്രസാധകൻ സ്റ്റെല്ലോവ്സ്കിയായിരുന്നു. വാതില്ക്കൽ സ്റ്റെല്ലോവ്സ്കിയെ കണ്ടപ്പോൾ ദസ്തയേവ്സ്കി നടുങ്ങി.

ദുഷ്ടൻ പിന്നെയും വന്നിരിക്കുന്നു!

കുടിലമായ ഒരു ചിരിയുണ്ടായിരുന്നു അയാളുടെ മുഖത്ത്. എൻെറ കാര്യം വല്ലതും ഓർമ്മയുണ്ടോ എന്ന് അയാൾ ചോദിക്കുന്നില്ല. ഇടയ്ക്കിടയ്ക്ക് അയാൾ വരുന്നു. കുശലം ചോദിക്കുന്നു. ഒടുവിൽ ശുഭാശംസകൾ നേർന്ന് ഇറങ്ങി പോകുന്നു. അയാളെ കാണുമ്പോൾ അയാൾ കടം തന്ന മൂവായിരം റൂബിളിനെക്കുറിച്ചല്ല ദസ്തയേവ്സ്കി ഓർക്കുന്നത്. എല്ലാവരും പറയുന്നു, ഈ സ്റ്റെല്ലോവ്സ്കി മനുഷ്യനല്ല എഴുത്തുകാരുടെ രക്തം കുടിക്കുന്ന പിശാചാണ്. താനൊപ്പിട്ടുകൊടുത്ത മൂവായിരം റൂബിളിൻെറ കടപ്പത്രം ഇപ്പോൾ ഒരു മരണപത്രം പോലെയാണ്. തൻെറ ഹൃദയത്തിൽ ആഴ്ന്നിറങ്ങാൻ വേണ്ടി വളർന്നുകൊണ്ടിരിക്കുന്ന അയാളുടെ കോർമ്പല്ലുകൾ അയാൾ എവിടെ ഒളിച്ചുവച്ചിരിക്കുന്നു?

ദസ്തയേവ്സ്കി പറഞ്ഞു:

"ഞാനാകപ്പാടെ വലിയ ഒരു വിഷമത്തിലാണ്. അഴിക്കാൻ ശ്രമിക്കുന്തോറും കടുംകെട്ടുകൾ വീഴുന്നു. അതു പറഞ്ഞാൽ ആർക്കും മനസ്സിലാവുകയില്ല. അതിന് ആരെയെങ്കിലും കുറ്റപ്പെടുത്തുന്നതിൽ അർത്ഥമില്ല. എൻെറ വിഷമങ്ങൾ എനിക്കു തന്നെയും മനസ്സിലാവുന്നില്ല. എഴുതിയ ആൾക്കുപോലും അർത്ഥം പിടികിട്ടാത്ത ഒരു വാക്യംപോലെയാണ് എൻെറ വിധി. ഞാനിപ്പോൾ പറഞ്ഞത് ദൈവത്തെക്കുറിച്ചാണ്. അതുപോകട്ടെ. സ്റ്റെല്ലോവ്സ്കി ഒട്ടും സംശയിക്കണ്ടാ. നിങ്ങൾക്കുള്ള നോവൽ ഞാൻ വേഗം എഴുതിത്തീർക്കും!"

സ്റ്റെല്ലോവ്സ്കി പറഞ്ഞു:

"ഞാൻ ആ ഉദ്ദേശ്യത്തോടെയല്ല വന്നത്. ഈ വഴി പോയപ്പോൾ വെറുതെ കയറിയെന്നു മാത്രം. നിങ്ങളെ ഒന്നു കാണാൻ. ഇടയ്ക്കിട





യ്ക്ക് എൻെറ എഴുത്തുകാരെ അങ്ങോട്ടു ചെന്നു കാണുന്നത് എനിക്ക് സന്തോഷമുള്ള കാര്യമാണ്. അല്ലെങ്കിൽ സ്നേഹമെന്നൊക്കെ പറയുന്നതിന് എന്തർത്ഥം?"

"ദുഷ്ടാ, നിൻെറ നാവുകൊണ്ട് സ്നേഹത്തെക്കുറിച്ചു പറയാതെ" എന്നലറാൻ തോന്നിയതാണ് ദസ്തയേവ്സ്കിക്ക്. അരിശം പല്ലുകൾക്കിടയിൽ വച്ചു കടിച്ചമർത്തി.

നന്ദി പറഞ്ഞ് സ്റ്റെല്ലോവ്സ്കി കോണിപ്പടികളിറങ്ങി പോയി.

വായ്ക്കകം മുഴുവൻ കയ്പുകൊണ്ടു നിറയുന്നതുപോലെ ദസ്തയേവ്സ്കിക്കു തോന്നി. ആ നീചൻ കയറി വന്ന് തൻെറ ഇന്നത്തെ ദിവസവും നശിപ്പിച്ചിരിക്കുന്നു.

കുറെ നേരം വെറുതെ ഇരിക്കാമെന്നോർത്തിട്ടു കഴിയുന്നില്ല. കാലിൻെറ പെരുവിരലിൻെറ തുമ്പിൽ നിന്ന് ഒരു പെരുപ്പു കയറുന്നു മുകളിലേയ്ക്ക്. അദൃശ്യമായ കറുത്ത പ്രളയം പോലെ എന്തോ ഒന്ന് ഉള്ളിൽ നിറയുന്നു. ഞരമ്പുകൾ വലിഞ്ഞുമുറുകുന്നു. എലിയെ പുറത്തു ചാടിക്കാൻ മാളത്തിൽ ഉണ്ടാക്കിയ പുക മണ്ണിൻെറ അനേകം വിള്ളലുകളിലൂടെ പുറത്തേയ്ക്ക് നിർഗ്ഗമിക്കുന്നതുപോലെ മസ്തിഷ്കത്തിൻെറ മടക്കുകളിൽ നിന്ന് നീറ്റൽപോലെ എന്തോ പുറത്തേയ്ക്കു നിർഗ്ഗമിക്കുന്നു. ഭ്രാന്തിൻെറ ആരംഭമാണോ?

വല്ലാത്ത ഒരസഹിഷ്ണുതകൊണ്ടു നീറിപ്പുകഞ്ഞ് കുറേനേരം കൂടി ദസ്തയേവ്സ്കി അങ്ങനെ ഇരുന്നു. പിന്നെ എഴുന്നേറ്റ് കൊളുത്തിൽ തൂക്കിയിരുന്ന ഓവർക്കോട്ടും എടുത്തുകൊണ്ട് പുറത്തേയ്ക്കിറങ്ങി. അടുക്കളയുടെ വാതിൽ കടക്കുമ്പോൾ മൊട്ടക്കൂസ് അരിഞ്ഞുകൊണ്ടിരുന്ന ഫെദോസ്യ മുഖം തിരിച്ചു നോക്കി.

അലോൻകിനെ അന്വേഷിച്ചു ചെന്നപ്പോൾ അയാൾ താഴത്തെ നിലയിൽ നിരത്തിനോടു ചേർന്നുള്ള പീടികയിൽ ഇരിക്കുന്നുണ്ടായിരുന്നു. ദസ്തയേവ്സ്കിയെ കണ്ടപ്പോാം സ്വതേ ഉള്ള നിഷ്കളങ്കമായ ചിരിയോടെ അയാൾ വന്ദനം പറഞ്ഞു. അറുപതോ എഴുപതോ അപ്പാർട്ടുമെൻറുകൾ ചേർന്ന ആ വലിയ കെട്ടിടത്തിൻെറ ഉടമസ്ഥനാണ് അലോൻകിൻ. വെറും ഒരു കച്ചവടക്കാരൻെറ മനസ്സല്ല ആ മനുഷ്യനുള്ളത്. സ്വല്പം അലിവും പച്ചയുമൊക്കെയുണ്ട് ആ മനുഷ്യൻെറ മനസ്സിന്. പക്ഷേ അത് എല്ലാവരുടെ നേരെയും കാണിക്കുകയില്ല.

ആറോ ഏഴോ മാസത്തെ വാടക കുടിശ്ശികയുണ്ട്. അതിനു പുറമേ വീണ്ടും കടം ചോദിക്കുമ്പോൾ ആ മനുഷ്യന് എന്തു തോന്നും?

അങ്ങനെയൊന്നും ചിന്തിക്കുന്നതിൽ അർത്ഥമില്ല. പ്രശ്നങ്ങളെ നേരിടുകതന്നെയാണ് എപ്പോഴും നല്ലത്.

പക്ഷേ എങ്ങനെയാണ് ഇടപെടേണ്ടത്? ആലോചിച്ചപ്പോൾ പെട്ടെന്നൊരു ചോദ്യമാണ് മനസ്സിൽ തടഞ്ഞത്.

"ദാരിദ്ര്യവും ദൗർഭാഗ്യവും ഒരു കുറ്റമാണോ? അതായത് അതു രണ്ടും അനുഭവിക്കുന്ന നിസ്സഹായനായ ഒരു മനുഷ്യൻെറ?"

ആ ചോദ്യത്തിൽ നിന്നു തന്നെ തുടങ്ങി.

അമ്പരപ്പിക്കാതെ കാര്യം പറ, എന്ന അർത്ഥത്തിൽ ഒരു മന്ദസ്മിതത്തോടെ അലോൻകിൻ ചോദിച്ചു:

"എന്താ സംഗതി?"

അയാളുടെ അടുത്തേയ്ക്കു കുറേക്കൂടി ചേർന്നുനിന്ന് ദസ്തയേവ്സ്കിയും ഒന്നു മന്ദഹസിച്ചു.

"ഏയ് വിശേഷിച്ചൊന്നുമില്ല." ദസ്തയേവ്സ്കി പറഞ്ഞു: "ഞാൻ വെറുതെ ഓർക്കുകയായിരുന്നു. ചിലരുടെ ഭാവം കണ്ടാൽ അങ്ങനെ തോന്നും. ഞാൻ പറയുന്നത് കല്ലുകൊണ്ടുള്ള മനസ്സും ഒരന്തസ്സായി കരുതുന്നവരെക്കുറിച്ചാണ്."

അലോൻകിൻ പറഞ്ഞു:

"എന്നിട്ടും എനിക്കു കാര്യം പിടികിട്ടിയില്ല. എന്നോടു സംസാരിക്കുമ്പോൾ ദയവായി ഫയദോർ ഒരു കാര്യമോർക്കണം. വലിയ കാര്യങ്ങൾ മനസ്സിലാകുന്ന ഒരാളല്ല ഞാൻ. ഞാനതിതിനുമുമ്പും പറഞ്ഞിട്ടില്ലേ നിങ്ങളോട്?"

ആകപ്പാടെ ക്ഷമ കെടുന്നു. പക്ഷേ ക്ഷമകേട് കാണിക്കാനും പാടില്ല. മറ്റൊരാളുടെ അനുഭാവം നേടിയെടുക്കുകയെന്നുള്ളത് അത്ര എളുപ്പമുള്ള കാര്യമല്ലെന്ന് ദസ്തയേവ്സ്കിക്കു ബോദ്ധ്യമായി.

ക്ലേശിച്ചുണ്ടാക്കിയെടുത്ത ഒരു ഹൃദയഭാവത്തോടെ ദസ്തയേവ്സ്കി പറഞ്ഞു:

"സ്നേഹവും അലിവുമുള്ള ഒരു ചങ്ങാതിയുണ്ടായിരിക്കുകയെന്നുള്ളത് ഏതു മനുഷ്യൻെറയും ഭാഗ്യമാണ്. വിശേഷിച്ചും ആരോരുമില്ലാത്ത ഒരാളിന്. പക്ഷേ വാസ്തവമെന്താണ്? വഴിയിൽ കണ്ടുമുട്ടുന്ന എല്ലാവരും അങ്ങനെയുള്ളവരല്ല. ദൈവം മിക്കപ്പോഴും അവരെ എവിടെയെങ്കിലും ഒളിച്ചുവച്ചിരിക്കുകയായിരിക്കും."

അതു പറഞ്ഞതിനുശേഷം ദസ്തയേവ്സ്കി പ്രതീക്ഷയോടെ അലോൻകിൻെറ നേരെ നോക്കി.

ഇല്ല. അയാൾ അതു കാര്യമായി എടുത്തിട്ടില്ല. ഒന്നും മനസ്സിലാകാത്തതുപോലെയാണ് അയാളുടെ ഇരിപ്പ്.

ഒടുവിൽ ദസ്തയേവ്സ്കി സംഗതി തുറന്നങ്ങു പറഞ്ഞു. അല്ലാതെ ഗത്യന്തരമില്ല.





"എനിക്കു പതിനഞ്ചു റൂബിൾ കടം തരണം. വാടകക്കുടിശ്ശികയുടെ കാര്യം എനിക്കോർമ്മയുണ്ട്. ഈ പതിനഞ്ചു റൂബിൾ അതിൻെറ കൂടെ കൂട്ടിക്കോ. എല്ലാംകൂടി ഒരുമിച്ചങ്ങു തരും. ഏതാണ്ട് ഈ മാസം അവസാനത്തോടെ കാര്യങ്ങളൊക്കെ ശരിയാകും. ഒരാളുടെ അവസ്ഥ എന്നും ഒരേ പോലെ ആയിരിക്കുകയില്ലല്ലോ. നോക്കുമ്പോൾ പ്രപഞ്ചത്തിൽ നമ്മൾ എന്താണു കാണുന്നത്?"

ആ ചോദ്യത്തിനുള്ള ഉത്തരമൊന്നും ആലോചിക്കാതെ, എന്നാൽ ആളെ അളന്നു തൂക്കുന്ന ഒരു നോട്ടത്തോടും കള്ളച്ചിരിയോടും കൂടി അലോൻകിൻ പതിനഞ്ചു റൂബിൾ എടുത്തുകൊടുത്തു. അതു കൂടാതെ ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ എന്ന് ആശംസിക്കുകയും ചെയ്തു.

റൂബിൾ വാങ്ങി അകത്തെ ഉടുപ്പിൻെറ കീശയിൽ വയ്ക്കുന്നതിനിടയിൽ ദസ്തയേവ്സ്കി പറഞ്ഞു:

"ഇത്രയും താല്പര്യം എൻെറ കാര്യത്തിൽ ദൈവം കൂടി കാണിച്ചിരുന്നെങ്കിൽ സംഗതികൾ ഒരുമാതിരി ഭംഗിയായി നടന്നുപോയേനെ."

കൈവീശി യാത്ര പറഞ്ഞ് ധൃതിയിൽ നിരത്തിലേയ്ക്കിറങ്ങുന്നതിനിടയിൽ ദസ്തയേവ്സിയുടെ ചിന്ത അവിടന്ന് ചൂതുകളികേന്ദ്രത്തിലേയ്ക്കുള്ള ദൂരത്തെക്കുറിച്ചായിരുന്നു. നടക്കണോ, അതോ ഏതെങ്കിലും വണ്ടി പിടിക്കണോ?"







അന്ന ധൃതിയിൽ അണിഞ്ഞൊരുങ്ങി. പിതാവ് മരിച്ചതിൻെറ ദു:ഖം തീർന്നിട്ടില്ലാത്തതുകൊണ്ട് അലങ്കാരത്തയ്യലുകളില്ലാത്ത കറുത്ത വസ്ത്രങ്ങളാണ് അവൾ ധരിച്ചത്. വലിയ ആഡംബരമെന്നൊന്നും തോന്നിപ്പിക്കരുത്. എന്നാൽ ആകർഷകമായിരിക്കുകയും വേണം. അത്രയേ അവൾ വിചാരിച്ചുള്ളൂ. ആരുടെ അടുത്തേയ്ക്കാണ് പോകുന്നതെന്നറിയാം. ആദ്യത്തെ കാഴ്ചയിൽ ത്തന്നെ ഒരു മതിപ്പു തോന്നിപ്പിക്കണം.

വാച്ചിൽ നോക്കുമ്പോൾ മണി പതിനൊന്നായിരിക്കുന്നു. അന്ന അടുക്കള വാതില്ക്കൽ ചെന്ന് അമ്മയോടു യാത്ര പറഞ്ഞു. കൃത്യം പതിന്നൊരയ്ക്ക് അവിടെ എത്തണ അതിന് മുൻപോ പിൻപോ ആകരുത്. അക്കാര്യം ഓൾഖിൻ പ്രത്യേകം ഓർമ്മിപ്പിച്ചിരുന്നു.

ധൃതിവയ്ക്കേണ്ട കാര്യമൊന്നുമില്ല. അരമണിക്കൂറിനുള്ളിൽ നടന്നെത്താവുന്ന ദൂരമേ ഉള്ളൂ ഇവിടന്നങ്ങോട്ട്.

എന്തെങ്കിലും ഒരു ജോലി സമ്പാദിച്ച് സ്വതന്ത്രമായി ജീവിക്കണമെന്ന് അന്ന നേരത്തെ തന്നെ ആഗ്രഹിച്ചിരുന്നു. വീട്ടിലെ സ്ഥിതിയൊക്കെ മോശമാണ്. പിതാവ് മരിച്ചിട്ട് ഒരു വർഷമാകാൻ പോകുന്നു. കാലം കടന്നുപോകുന്നത് അറിയുന്നില്ല. ബുദ്ധിമുട്ടുകളുണ്ടായിരുന്നെങ്കിലും പിതാവ് അതാരെയും അറിയിച്ചിരുന്നില്ല. ഒരിടത്തരക്കാരൻെറ ജീവിതത്തിലെ സന്തോഷങ്ങൾ നിലനിർത്താൻ പിതാവ് എത്രമാത്രം കഷ്ടപ്പെട്ടിരുന്നെന്ന് പിന്നീടാണ് കുടുംബത്തിൽ എല്ലാവർക്കും ബോദ്ധ്യമായത്. പിതാവിൻെറ മരണം പൊടുന്നനെ തങ്ങളുടെ ജീവി





തത്തിലുണ്ടാക്കിയ അഗാധമായ ശൂന്യതയെക്കുറിച്ചോർക്കുമ്പോൾ ഇപ്പോൾ അവൾ നടുങ്ങുന്നു.

ഒരാൾ പോകുമ്പോൾ അയാളോടൊപ്പം മറ്റെന്തൊക്കെയോ കൂടി പോകുന്നു. ഒരാളുടെ മരണം അയാളുടെ മാത്രം കാര്യമാണോ?

അന്നയ്ക്കറിയാം, പിതാവിൻെറ മരണം കൂടുതൽ ബാധിച്ചത് അമ്മയെയാണ്. അമ്മ ഇപ്പോൾ ജീവിക്കുന്നത് സ്വന്തം ഹൃദയത്തിൻെറ ഇരുട്ടിലും ഏകാന്തതയിലുമാണ്.

ഇനി ആരാണ് കുടുംബത്തിന് താങ്ങായിട്ടുള്ളത്? അനുജത്തി പഠിത്തം നിർത്തി. അവൾക്ക് പക്ഷേ അതിൽ സങ്കടമൊന്നുമില്ല. അനുജൻ കാർഷികകോളേജിൽ പഠിക്കുന്നു. ഇനി എത്രനാൾ കഴിഞ്ഞാലാണ് കുടുംബത്തിൻെറ ഭാരം താങ്ങാൻ അവൻെറ ചുമലുകൾക്കു കരുത്തുണ്ടാകുന്നത്?

മെഡിസിനു പഠിക്കണമെന്നായിരുന്നു അന്നയ്ക്ക്. പിതാവിൻെറ മരണത്തോടെ ആ സ്വപ്നം തകർന്നു.

ആ സ്വപ്നമല്ല ജീവിതത്തെ സംബന്ധിച്ച എല്ലാ സ്വപ്നങ്ങളും തകർന്നെന്നാണ് ആദ്യം തോന്നിയത്. അങ്ങനെയൊന്നും ദുഃഖിച്ചിരുന്നിട്ടുകാര്യമില്ലെന്ന് ബോദ്ധ്യമാവാൻ കുറെ സമയമെടുത്തു. അതിൽ പിന്നെയാണ് അന്ന അടുത്തുള്ള ഓാംഖിൻെറ സ്കൂളിൽ സ്റ്റെനോഗ്രാഫി പഠിക്കാൻ ചേർന്നത്. സ്റ്റെനോഗ്രാഫി പഠിച്ചാൽ ജോലി കിട്ടാൻ എളുപ്പമുണ്ടെന്ന് അവൾക്കറിയാമായിരുന്നു. ചെറിയ മോഹങ്ങളിൽ ജീവിതം ഒതുക്കിനിർത്തുവാൻ അന്ന സ്വന്തം ഹൃദയത്തെ ഓർമ്മിപ്പിച്ചു.

ഇന്നലെ, അന്ന ഓർക്കുന്നു, വൈകി വരുന്ന കൂട്ടുകാർക്കു വേണ്ടി ഇൻസ്റ്റിറ്റ്യൂട്ടിൽ കാത്തിരിക്കുമ്പോൾ പ്രിൻസിപ്പാൾ ഓൾഖിൻ അടുത്തുവന്ന് ബഞ്ചിൻെറ ഒരറ്റത്തിരുന്നു ചോദിച്ചു:

"ഒരാൾക്കു കുറച്ചു നാളത്തേയ്ക്ക് ഒരു സ്റ്റെനോഗ്രാഫറെ വേണമെന്നു പറഞ്ഞു. പ്രതിഫലം കിട്ടുന്ന കാര്യമാണ്. അന്നയ്ക്ക് താല്പര്യമുണ്ടോ?"

താല്പര്യമുണ്ടോ എന്ന്! സത്യത്തിൽ ഓർക്കാപ്പുറത്ത് ഒരു ഭാഗ്യം തന്നെ അന്വേഷിച്ചു വന്നതുപോലെയാണ് അന്നയ്ക്ക് തോന്നിയത്. നിഗൂഢമായ ഒരാഹ്ലാദം കൊണ്ട് അവളുടെ മനസ്സ് തുളുമ്പി. എങ്കിലും മറ്റൊരു സംശയം പെട്ടെന്ന് അവളുടെ ഉള്ളിൽ ഒരു മിന്നൽപ്പിണരുണ്ടാക്കി.

ആർക്കാണ് സ്റ്റെനോഗ്രാഫറെ വേണ്ടത്? ആ ആളിന് തൻെറ ജോലി ഇഷ്ടപ്പെട്ടെന്നു വരുമോ?........

ഓൾഖിൻ ചോദിച്ചു:

"നീ ദസ്തയേവ്സ്കിയെ കേട്ടിട്ടില്ലേ? പ്രസിദ്ധനായ ഒരു നോവലിസ്റ്റാണ്. എൻെറ സുഹൃത്തും. അദ്ദേഹം ഒരു പുതിയ നോവലിൻെറ രചനയിലാണ്. പെട്ടെന്ന് വേണമെന്നുള്ളതുകൊണ്ട് ചുരുക്കെഴുത്തറിയാവുന്ന ഒരാളെകിട്ടിയാൽ കൊള്ളാമെന്നുണ്ട് അദ്ദേഹത്തിന്."

ദസ്തയേവ്സ്കിയെന്നു കേട്ടപ്പോൾ അന്നയുടെ ഹൃദയത്തിൽ ഒരാന്തലുണ്ടായി. അവൾ അദ്ദേഹത്തെക്കുറിച്ച് കുട്ടിക്കാലം തൊട്ടേ കേട്ടിരുന്നു. ദസ്തയേവ്സ്കി അവളുടെ പിതാവിൻെറ പ്രിയപ്പെട്ട എഴുത്തുകാരനായിരുന്നു. ദസ്തയേവ്സ്കിയെയും അയാളുടെ നോവലുകളെയും കുറിച്ച് തൻെറ പിതാവ് അത്ഭുതാദരങ്ങളോടെ പറയാറുണ്ടായിരുന്നത് അന്ന ആ നിമിഷം ഓർത്തു. 'പാവപ്പെട്ടവ'രും 'മരിച്ച വീടും' വായിച്ച് അവൾ കരഞ്ഞിട്ടുണ്ട്.

അന്നയ്ക്ക് മറ്റൊന്നും ചിന്തിക്കാനുണ്ടായിരുന്നില്ല. അവൾ സമ്മതിച്ചു. തൻെറ അമിതാഹ്ലാദം ഓൾഖിൻെറ കണ്ണിൽപെടാതിരിക്കാൻ അവൾ മനസ്സിരുത്തി.

വീട്ടിൽചെന്ന് അമ്മയോടു പറഞ്ഞപ്പോൾ ഒന്നുമോർക്കാതെ അമ്മ യും പറഞ്ഞത് അതെന്തോ ഒരു ഭാഗ്യമാണെന്നാണ്. അന്നുരാത്രി അന്ന ഉറങ്ങിയില്ല. ഹൃദയംകൊണ്ടാരാധിക്കുകയും എന്നാൽ ജീവിതത്തിൽ എന്നെങ്കിലും കണ്ടുമുട്ടാനിടവരുമെന്നു സ്വപ്നത്തിൽപോലും ഓർക്കാതിരിക്കുകയും ചെയ്ത ഒരു മഹാത്മാവിൻെറ അടുത്തേക്കാണ് നാളെ തൻെറ യാത്ര.

കാഴ്ചയിൽ ദസ്തയേവ്സ്കി എങ്ങനെ ഇരിക്കും? അന്ന മനസ്സിൽ ഓരോ രൂപം സങ്കല്പിച്ചു. തടിച്ച് പൊക്കം കുറഞ്ഞ് തൻെറ പിതാവിൻെറ പ്രായം വരുന്ന ഒരാൾ. അല്ലെങ്കിൽ മെലിഞ്ഞു പൊക്കം കൂടിയിട്ട് അഗാധമായ കണ്ണുകളോടു കൂടിയ ഒരാൾ. അല്ലെങ്കിൽ കഷണ്ടിയും താടിയുമുള്ള ഒരാൾ. വിഷാദം നിഴലിട്ട അഗാധമായ കണ്ണുകളുടെ കാര്യത്തിൽ അവൾക്ക് യാതൊരു സംശയവുമില്ല. ആ കണ്ണുകൾ അങ്ങനെ തന്നെയായിരിക്കും. അങ്ങനെ ഒരു വിശ്വാസം ഉറയ്ക്കാൻ എന്താണ് കാരണമെന്ന് ഇടയ്ക്ക് ചിന്തിച്ചപ്പോൾ 'പാവപ്പെട്ടവ'രിലെ ഡെവൂഷ്കിനും വാരങ്കായും അവളുടെ മനസ്സിൽ തെളിഞ്ഞു വന്നു. കണ്ണീരൊഴുക്കിക്കൊണ്ടാണ് താൻ അവരുടെ കഥയെഴുതിയതെന്ന് ദസ്തയേവ്സ്കി എവിടെയോ എഴുതിയിരുന്നു.

ഏകാകിയും വിഷാദിയുമായ ഡെവൂഷ്കിന് നിരത്തുവക്കിൻെറ എതിരെയുള്ള ചെറിയ വീട്ടിലെ വാരങ്കായെന്ന പെൺകുട്ടി ഒരു സ്വപ്നകന്യകയെപ്പോലെയാണ്. പാവപ്പെട്ട പകർപ്പെഴുത്തു ഗുമസ്ഥന് നാല്പത്തേഴാമത്തെ വയസ്സിൽ അത്തരം ദിവാസ്വപ്നങ്ങൾ സൂക്ഷിക്കാൻ പാടുണ്ടോ? അതൊന്നും അപ്പോൾ ഡെവൂഷ്കിൻ ചിന്തിക്കുന്നില്ല.





ഭ്രാന്തമായ അയാളുടെ മനസ്സും സ്നേഹവും അയാളുടെ ഉള്ളിൽ ഒരു കാട് പോലെ കത്തുന്നു. അവൾക്കുവേണ്ടി എന്തും ത്യജിക്കാൻ അയാൾ തയ്യാറാണ്. അല്പശമ്പളക്കാരനായ അയാൾ സ്വന്തം ആവശ്യങ്ങൾ പോലും മാറ്റിവച്ചിട്ട് അവളുടെ ആഗ്രഹങ്ങൾ സാധിച്ചുകൊടുക്കുന്നു. അവളുടെ സ്നേഹത്തിനും സന്തോഷത്തിനും വേണ്ടിയാണ്. അവളും അത് മനസ്സിലാക്കുന്നുണ്ട്. ഒരു ദിവ്യദുഃഖംപോലെയാണ് ഡെവൂഷ്കിൻെറ നിശ്ശബ്ദമായ സ്നേഹം. ചിലപ്പോൾ വല്ലാത്ത ഒരു കുറ്റബോധം അയാളെ അലട്ടുന്നു. വാരങ്കായെപ്പോലൊരു പെൺകുട്ടിയോട് സ്നേഹം ചിന്തിക്കാൻപോലും താൻ അർഹനാണോ? വാരങ്കായും ആത്മനിന്ദ അനുഭവിക്കുന്നുണ്ട്. എന്നെല്ലാം കഷ്ടപ്പാടുകൾ സഹിച്ചിട്ടാണ് ആ മനുഷ്യൻ തൻെറ സ്നേഹത്തിനുവേണ്ടി ഓരോന്നു ചെയ്യുന്നത്! എന്നിട്ട് തൻെറ ഹൃദയം ആ സ്നേഹത്തിൽനിന്ന് അകന്നുപോവുകയല്ലേ ചെയ്യുന്നത്? ഈ വഞ്ചനയ്ക്ക് ഭാവിയിൽ താനെന്തു ദൈവശിക്ഷയാണ് അനുഭവിക്കാനിരിക്കുന്നത്? ഡെവൂഷ്കിനോട് ഇഷ്ടമില്ലാഞ്ഞിട്ടല്ല. ആ സ്നേഹത്തിൻെറ ആഴം കാണാഞ്ഞിട്ടുമല്ല. അതിനേക്കാൾ തീക്ഷ്ണവും അതിനേക്കാൾ ഭ്രാന്തവുമായ സ്നേഹം കണ്ടു മോഹിച്ചിട്ടാണെന്നും പറയാനാവില്ല. പിന്നെ എന്താണ്? ഒരു യുക്തിയുമില്ലാതെയാണ് ജീവിതം വഴിതിരിയുന്നത്. ബൈക്കോവിൻെറ ഭാര്യയായി വാരങ്കാ സെൻറ് പീറ്റേഴ്സ് ബർഗ്ഗ് വിട്ടുപോകുമ്പോൾ ഡെവൂഷ്കിൻെറ സ്നേഹം നിഴലിനു കാവലിരുന്നതുപോലെയുള്ള ഒരനുഭവമായി തീരുന്നു. അയാളുടെ ഹൃദയത്തിൻെറ പൊട്ടലുകളിൽനിന്ന് അയാളുടെ നിശ്ശബ്ദമായ വിലാപങ്ങൾ കേൾക്കുന്നു. വാരങ്കായ്ക്കുള്ള അവസാനത്തെ കത്തിൽ ഡെവൂഷ്കിൻ എഴുതിയത് അന്ന ഓർക്കുന്നു:

"ഞാൻ നിന്നോടൊപ്പം വരും. എന്നെയും കൂടി നീ കൊണ്ടുപോകുന്നില്ലെങ്കിൽ ആ വണ്ടിയുടെ പിന്നാലെ ഞാൻ ഓടും. ഒരു മനുഷ്യൻെറ ജീവിതം മുഴുവൻ ഇതാ തകർന്നിരിക്കുന്നു!"

വാരങ്കായെ സ്നേഹിച്ചിരുന്ന പൊക്രോവ്സ്കിയെക്കുറിച്ചുള്ള ഓർമ്മയും അപ്പോൾ അന്നയുടെ മനസ്സിൽ തെളിഞ്ഞുനിന്നു. സത്യത്തിൽ വാരങ്കാ ഹൃദയം സമർപ്പിച്ചു സ്നേഹിച്ചത് ആ ദരിദ്രവിദ്യാർത്ഥിയെ അല്ലേ?

എന്നിട്ടെന്തായിരുന്നു വിധി അവൾക്കുവേണ്ടി കാത്തുവച്ചിരുന്നത്?

നിത്യദുഃഖം.

അന്നയുടെ അകക്കണ്ണിൽ ഒരു രംഗം തെളിയുന്നു.

അലങ്കരിച്ച ശവവണ്ടിയിൽ പൊക്രോവ്സ്കി പള്ളിസെമിത്തേരിയിലേക്കു പോകുന്നു, അവൻെറ അനന്തമായ നിദ്രയ്ക്ക്.

ഒരു ഭ്രാന്തനെപ്പോലെ നിലവിളിച്ചുകൊണ്ട് അവൻെറ പിതാവ് അവൻെറ ശവപ്പെട്ടിക്കു പിന്നാലെ ഓടിയെത്തുന്നു.

അന്നവൻെറ ജന്മദിനമായിരുന്നു.

ദസ്തയേവ്സ്കിയുടെ ഹൃദയത്തിനുമേൽ ദൈവത്തിൻെറ കൈയൊപ്പുണ്ടെന്ന് ഒരിക്കൽ തൻെറ പിതാവ് പറഞ്ഞത് അന്ന ഓർക്കുന്നു. അതില്ലാത്ത ഒരാൾക്ക് ഇങ്ങനെയൊക്കെ എഴുതാൻ കഴിയുമോ? അത്രമേൽ ഹൃദയസ്പൃക്കായിട്ട്-

ബോൾഷയാ മെഷ്കൻസ്കയാ തെരുവിലൂടെ നടക്കുമ്പോൾ "ദൈവമേ എന്നെ അദ്ദേഹത്തിനിഷ്ടപ്പെടണേ" എന്ന് അന്ന അറിയാതെ പ്രാർത്ഥിച്ചു.

പതിനൊന്നരയ്ക്ക് ഒന്നോ രണ്ടോ നിമിഷം മാത്രം ബാക്കിയുള്ളപ്പോൾ അന്ന അലോൻകിൻഭവനത്തിലെത്തി. താഴെ കണ്ട ഒരാളിനോട് പതിമൂന്നാം നമ്പർ അപ്പാർട്ടുമെൻറ് ഏതാണെന്ന് അന്ന ചോദിച്ചു. അയാൾ രണ്ടാംനിലയിലേയ്ക്കുള്ള കോണിപ്പടി ചൂണ്ടിക്കാണിച്ചു.

വളരെ പഴക്കം ചെന്ന ഒരു വീടായിരുന്നു അത്. ആധുനികതയുടെ പകിട്ടും പ്രൗഢിയുമൊന്നുമില്ലതിന്. എന്നാൽ എന്തോ ഒരാകർഷണീയത ഉണ്ടുതാനും. അവിടത്തെ താമസക്കാരിൽ കൂടുതലും കച്ചവടക്കാരും ദൂരെനിന്നു വന്നു താമസിക്കുന്ന വിദ്യാർത്ഥികളും കൈവേലക്കാരുമായിരുന്നു. അപൂർവ്വമായിട്ട് ഇടത്തരം ഉദ്യോഗസ്ഥന്മാരുമുണ്ട്. വലിയ ഒച്ചയനക്കങ്ങളൊന്നുമില്ല. അത്രയധികം ആളുകൾ താമസിക്കുന്ന ഒരിടമാണെന്നേ തോന്നുകയില്ല. വല്ലാത്ത ഒരു നിശ്ശബ്ദത അവിടെ കെട്ടിനിൽക്കുന്നു. മരംകൊണ്ടുണ്ടാക്കിയ ഇടുങ്ങിയ കോണിപ്പടിയിലൂടെ മുകളിലേക്കു കയറുമ്പോൾ 'കുറ്റവും ശിക്ഷയും' എന്ന നോവലിലെ ആ വീട് പെട്ടെന്ന് അന്നയ്ക്കോർമ്മ വന്നു. ആ വീടും ഇങ്ങനെ ഒന്നായിരുന്നു. ഇതുപോലെയുള്ള ഒരു കോണിപ്പടിയിലൂടെ അല്ലേ റസ്കോൾ നിക്കോവ് കയറിപ്പോയിരുന്നത്?

പതിമൂന്നാംനമ്പർ അപ്പാർട്ട്മെൻറിനു മുമ്പിൽ ചെന്നുനിന്ന് അന്ന മണിയടിച്ചു. നിമിഷങ്ങൾക്കുള്ളിൽ ഇളംപച്ച നിറത്തിലുള്ള നീളൻകുപ്പായം ധരിച്ച ഒരു സ്ത്രീ വാതിൽതുറന്ന് ചോദ്യഭാവത്തിൽ അന്നയെ നോക്കി. അതു ഫെദോസ്യ ആയിരുന്നു. ഒരു നീണ്ട ആയുഷ്കാലത്തിൻെറ മടുപ്പും വിരസതയും മുഴുവൻ ആ വൃദ്ധയുടെ മുഖത്തുണ്ടെന്ന് അന്നയ്ക്കു തോന്നി.

അതിൻെറ ഒരു പതറിച്ചയോടെ അന്ന ചോദിച്ചു:

"ഇതല്ലേ ഫയദോർ മിഖൈലോവിച്ച് ദസ്തയേവ്സ്കിയുടെ അപ്പാർട്ട്മെൻറ്?"





യാതൊരു ഭാവഭേദവുംകൂടാതെ ഫെദോസ്യ പറഞ്ഞു:

"അതെ. എന്താ?"

"എനിക്കു ഫയദോറിനെ ഒന്നു കാണണം."

"ഉം?"

"എന്നോടു വരാൻ പറഞ്ഞിട്ടുണ്ട്."

അപ്പോൾ ആ വൃദ്ധയുടെ കണ്ണുകളിൽ കണ്ട ഭാവവ്യത്യാസം അന്നയെ അമ്പരപ്പിച്ചു.

ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം അവർ വലതുവശത്ത് അടഞ്ഞുകിടന്ന വാതിൽ ചൂണ്ടിക്കാട്ടി.

അന്ന ആ വാതിലിനു മുമ്പിൽ ചെന്ന് ഒരു നിമിഷം നിന്നു. അവളുടെ ഹൃദയം മിടിക്കുന്നതിൻെറ ഒച്ച അപ്പോൾ അവൾക്ക് കേൾക്കാമായിരുന്നു. ഹൃദയത്തിനുമേൽ ദൈവത്തിൻെറ കൈയൊപ്പുള്ള ഒരാളുടെ വാതിലിനു മുമ്പിലാണ് നിൽക്കുന്നത്.

പിന്നെ മനഃപൂർവ്വമുണ്ടാക്കിയെടുത്ത ഒരു ധൈര്യത്തോടെ അവൾ വാതിലിൽ മുട്ടി.

ഒന്നോ രണ്ടോ നിമിഷം കഴിഞ്ഞ് അകത്തെ നിശ്ശബ്ദതയിൽ കാല്പെരുമാറ്റം കേട്ടു.

വാതിൽ തുറന്ന് ഇമയനങ്ങാത്ത കണ്ണുകളോടെ തന്നെ തുറിച്ചുനോക്കുന്ന ആളെ കണ്ട് അന്ന തെല്ലൊന്നന്ധാളിച്ചു. അവൾ കണ്ടിട്ടുള്ള ദസ്തയേവ്സ്കിയുടെ ചിത്രങ്ങളിൽ നിന്നൊക്കെ വ്യത്യസ്തമായിരുന്നു ആ രൂപം. നിഗൂഢവും വന്യവുമായ ഒരു ഭാവമുണ്ടായിരുന്നു ആ മുഖത്ത്. കുറേക്കൂടി പപ്രശ്ശനായിരിക്കുന്നു. ഇരുണ്ട അഗാധതയിൽനിന്ന് എത്തിനോക്കുന്ന ഒരാത്മാവിനെ ആ രൂപം ഓർമ്മിപ്പിച്ചു. ശരാശരി പൊക്കമുണ്ട്. അധികം വണ്ണമില്ല. നേർത്ത തവിട്ടുനിറം കലർന്ന ചെമ്പിച്ച തലമുടി കോതിവച്ചിരിക്കുന്നു. അന്നയെ വിസ്മയിപ്പിച്ചത് ആ കണ്ണുകളാണ്. ഒന്ന് ഇുരുണ്ട തവിട്ടുനിറത്തിലും മറ്റേത് കറുത്തിട്ടും. കറുത്ത കണ്ണിൻെറ കൃഷ്ണമണി നീലനിറത്തിൽ കലങ്ങിക്കിടക്കുന്നു. സങ്കല്പത്തിലുണ്ടായിരുന്ന വിഷാദം നിഴലിട്ട കണ്ണുകൾക്കു പകരം എന്തോ രഹസ്യസ്വഭാവമുള്ള ആ കണ്ണ് അവളെ വിസ്മയിപ്പിച്ചു.

പെട്ടെന്ന് ദസ്തയേവ്സ്കി ചോദിച്ചു:

"എന്താ?"

വിചാരങ്ങളിൽനിന്ന് മനസ്സിനെ തിരിച്ചെടുത്ത് ലേശം പരിഭ്രമത്തോടെ അവൾ പറഞ്ഞു:

"ഞാൻ ഓൾഖിൻ പറഞ്ഞിട്ടു വന്നതാണ്. ഇവിടെ ഒരു സ്റ്റെനോയെ ആവശ്യമുണ്ടെന്ന്-"

ഓ, ഓ എന്നുപറഞ്ഞ് ദസ്തയേവ്സ്കി തല കുലുക്കി. മറന്നുപോയതെന്തോ ഓർക്കുന്ന ഒരു മട്ടായിരുന്നു അപ്പോൾ അദ്ദേഹത്തിന്. അന്നയെ അടിമുടി ഒന്നു നോക്കിയതിനുശേഷം ദസ്തയേവ്സ്കി അവളെ അകത്തേക്കു ക്ഷണിച്ചു.

"വരൂ."

ഒതുക്കിപ്പിടിച്ച പരിഭ്രമത്തോടും സങ്കോചത്തോടും കൂടി അവൾ അകത്തേക്കു കയറിച്ചെന്നു.

"ഇരിക്കൂ." ഒരു പഴയ സോഫ ചൂണ്ടിക്കാട്ടി ദസ്തയേവ്സ്കി പറഞ്ഞു: "ഞാനിപ്പോൾ വരാം."

അദ്ദേഹം മറ്റൊരു മുറിയിലേക്കു പോയി.

ഒറ്റനോട്ടത്തിൽ അന്നയ്ക്കു മനസ്സിലായി, അത് ദസ്തയേവ്സ്കിയുടെ എഴുത്തുമുറിയാണ്. ചുമരിൽ ഒരു പഴയ നാഴികമണി തൂങ്ങിക്കിടക്കുന്നു. ചുമരിനോട് ചേർന്നുള്ള മേശയിൽ ധാരാളം പുസ്തകങ്ങൾ അടുക്കിവച്ചിരിക്കുന്നു. യാതൊരു ചിട്ടയുമില്ലാതെ. അപ്പുറത്ത് ഒരു സോഫയുണ്ട്. അതിനപ്പുറത്ത് എഴുത്തുമേശയും കസേരയും. എഴുത്തുമേശയുടെ അപ്പുറത്ത് ചുമരിൽ മുകൾഭാഗത്തായി ഒരു സ്ത്രീയുടെ നിറം മങ്ങിത്തുടങ്ങിയ ഫോട്ടോ ഫ്രെയിംചെയ്തു തൂക്കിയിട്ടിരിക്കുന്നു. അത് അദ്ദേഹത്തിന്റെ ഭാര്യയുടെ ചിത്രമായിരിക്കുമെന്ന് അന്ന ഊഹിച്ചു. ഒരുനിമിഷം അവൾ ആ ചിത്രത്തിൽ നോക്കിനിന്നു. ഏതോ നിഗൂഢമായ ഒരു വിഷാദഭാവമുണ്ട് ആ മുഖത്തിന്. ആ വിഷാദത്തിന് എന്തോ ഒരു ഭംഗിയുണ്ടല്ലോ എന്നോർത്തുകൊണ്ടു നിൽക്കുമ്പോൾ അങ്ങേ മുറിയിൽ നിന്ന് ദസ്തയേവ്സ്കി തിരിച്ചുവന്നു.

അന്ന ഏതോ ഒരുൾപ്രേരണയോടെ ദസ്തയേവ്സ്കിയുടെ നേരെ നോക്കി.

ആഴങ്ങളെ ഓർമ്മിപ്പിക്കുന്ന ഒരു നിശ്ചലത അവൾ ആ കണ്ണുകളിൽ കണ്ടു.

എഴുത്തുമേശയ്ക്കരികിൽ ചെന്നുനിന്ന് ഏതോ ഒരു പുസ്തകം മറിച്ചു നോക്കിയതിനുശേഷം അതവിടെത്തന്നെ വച്ചിട്ട് ദസ്തയേവ്സ്കി അവളുടെ നേരെ തിരിഞ്ഞു:

"എന്താ നിന്റെ പേര്?"

അവൾ പേരു പറഞ്ഞു:

"അന്ന ഗ്രിഗറിവ്ന സ്നിറ്റ്കിനാ. അന്നയെന്നു വിളിക്കും."

ദസ്തയേവ്സ്കി ഒന്നു മന്ദഹസിച്ചോ എന്ന് അവൾ സംശയിച്ചു. ആ മുഖത്ത് നൈമിഷികമായ ഒരു പ്രകാശം മിന്നിമറഞ്ഞതു പോലെ അവൾക്കു തോന്നി.





"എത്രനാളായി അന്ന സ്റ്റെനോഗ്രാഫി പഠിക്കാൻ തുടങ്ങിയിട്ട്?"

"ആറുമാസമേ ആയുള്ളൂ."

"എത്ര കുട്ടികളുണ്ടവിടെ, ഓൾഖിന്റെ സ്കൂളിൽ?"

"ആദ്യം നൂറ്റമ്പതോളമുണ്ടായിരുന്നു. ഇപ്പോൾ കഷ്ടി ഇരുപത്തഞ്ച്."

"ഉം, അതെന്താ അങ്ങനെ?"

"എല്ലാവരും ആദ്യം വിചാരിച്ചത് സ്റ്റെനോഗ്രാഫി വളരെ എളുപ്പമാണെന്നായിരിക്കും. പിന്നെയല്ലേ അതിന്റെ വിഷമം മനസ്സിലായത്. അന്നേരം ഇട്ടേച്ചുപോയി."

അപ്പോൾ ഊന്നൽ കൊടുത്ത് ഒരു കാര്യം ഓർമ്മിപ്പിക്കുംപോലെ ദസ്തയേവ്സ്കി പറഞ്ഞു:

"ഏതു പുതിയ കാര്യത്തിലും അതാണ് സംഭവിക്കുന്നത്. ആദ്യം തോന്നും എളുപ്പമാണെന്ന്. പിന്നെയാണ് അതിന്റെ വിഷമം മനസ്സിലാകുന്നത്. കഷ്ടപ്പെടാൻ ഇക്കാലത്ത് ആർക്കാണ് മനസ്സുള്ളത്? അതുകൊണ്ട് ഇടയ്ക്കുവച്ച് ഇട്ടേച്ചുപോകുന്നു."

ആ വാക്കുകൾ വേറെന്തോ ധ്വനിപ്പിക്കുന്നതുപോലെ അന്നയ്ക്കു തോന്നി.

അപ്പോൾ അവളുടെ കണ്ണുകളിലേക്കുനോക്കി ഒരു മന്ദസ്മിതത്തോടെ ദസ്തയേവ്സ്കി പറഞ്ഞു:

"മനസ്സിലായില്ലെന്നാണോ? എങ്കിൽ ഒന്നുരണ്ടു ദിവസം കഴിയുമ്പോൾ മനസ്സിലാകും. അന്ന വന്നിരിക്കുന്നതും വിഷമം പിടിച്ച ഒരു പണിക്കാണ്."

അത്ര പെട്ടെന്നൊന്നും തോറ്റുപോകുന്ന കൂട്ടത്തിലല്ല താനെന്നു പറയാൻ ഓർത്തതായിരുന്നുവെങ്കിലും അന്ന അതു മനസ്സിൽ ഒതുക്കിവച്ചു.

അപ്പോഴേക്കും ഫെദോസ്യ ചായ കൊണ്ടുവന്നു. പാൽ ചേർക്കാത്ത കടുപ്പംകൂടിയ കട്ടൻചായ. അന്നയ്ക്ക് അത് ഒരു ലഹരിപദാർത്ഥം പോലെയാണു തോന്നിയത്. എങ്കിലും യാതൊരു മടുപ്പും കൂടാതെ അവളതു കുടിച്ചു.

ചായ കുടിച്ചു കഴിഞ്ഞ് ദസ്തയേവ്സ്കി ഒരു സിഗരറ്റ് കത്തിച്ചു. സിഗരറ്റിന്റെ മണം അവൾക്കിഷ്ടമല്ലെങ്കിലും അതിന്റെ അസഹ്യത അവൾ കാണിച്ചില്ല.

ഇടയ്ക്ക് ദസ്തയേവ്സ്കി ചോദിച്ചു:

"സാറാ എങ്ങനെ, വല്ലതും വായിക്കുന്ന കൂട്ടത്തിലാണോ?

എന്നുവച്ചാൽ ടെക്സ്റ്റുബുക്കുകളും വേദപുസ്തകവുമൊഴിച്ച്?"

ചോദ്യത്തിലെ കുസൃതി അവൾക്കിഷ്ടപ്പെട്ടു.

ഉവ്വ്. മഹാനായ ഫയദോർ മിഖൈലോവിച്ച് ദസ്തയേവ്സ്കിയുടെ പാവപ്പെട്ടവരും മരിച്ച വീടും ഇരട്ടയും കുറ്റവും ശിക്ഷയുമൊക്കെ ഞാൻ വായിച്ചിട്ടുണ്ടെന്നു പറയാൻ വിചാരിച്ചതാണെങ്കിലും അവൾ വെറുതെ തല കുലുക്കുകയേ ചെയ്തുള്ളു.

അതതുമതി. പക്ഷേ, മറ്റൊരു പേരിൽ തന്നെ വിളിക്കുന്നത് ഭംഗിയല്ല.

അവൾ പറഞ്ഞു:

"ഞാൻ സാറയല്ല, അന്നയാണ്."

ഒരബദ്ധം പറ്റിയതുപോലെ ദസ്തയേവ്സ്കി പറഞ്ഞു:

"ക്ഷമിക്കണം. ഓർമ്മപ്പിശകുകൊണ്ടാണ്."

വ്യത്യസ്തമായ വിഷയങ്ങളിലേക്കു തെന്നിത്തെന്നി അവരുടെ വർത്തമാനം നീണ്ടുപോയി. അതിനിടയ്ക്ക് മറ്റൊരു സംഗതി അന്നയുടെ മനസ്സിൽ തടഞ്ഞു. ആദ്യം കണ്ടപ്പോൾ തോന്നി ദസ്തയേവ്സ്കി ആളൊരു വയസ്സനാണെന്ന്. പക്ഷേ സംസാരിക്കാൻ തുടങ്ങിയ നിമിഷം തൊട്ട് അദ്ദേഹം ഒരു ചെറുപ്പക്കാരനായിത്തീർന്നു. മുഗ്ദ്ധമായ ഒരു മനസ്സിൻെറ മുഴക്കം വാക്കുകളിൽ. അതവളുടെ ഹൃദയത്തിൽ വന്നലയ്ക്കുന്നു.

"ഞാനിപ്പോൾ ഒരു വിഷമസന്ധിയിലാണ്." ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം ദസ്തയേവ്സ്കി പറഞ്ഞു: "നിശ്ചിതസമയത്തിനുള്ളിൽ ഒരു നോവലെഴുതിത്തീർക്കണം. എൻെറ ഇപ്പോഴത്തെ അവസ്ഥയിൽ അത്ര എളുപ്പമല്ല. അതെനിക്കു ഭംഗിയായിട്ടറിയാം. അതുകൊണ്ടാണ് മറ്റൊരാളുടെ സഹായമുണ്ടെങ്കിലെന്നാശിച്ചുപോയത്. പക്ഷേ എൻെറ മനസ്സതിനു വഴങ്ങുന്നില്ല. ചിലപ്പോൾ തോന്നും ആ നോവലിൻെറ ആശയംതന്നെ അങ്ങുപേക്ഷിച്ചാലോ എന്ന്."

താനെന്തു പറയാനാണെന്നുള്ള ഭാവത്തിൽ അന്ന വെറുതെ നിശ്ശബ്ദമായിരിക്കുകമാത്രം ചെയ്തു.

"ഇതു തീർത്തും തനിയെ ചെയ്യേണ്ട കാര്യമാണ്." ദസ്തയേവ്സ്കി ഗഹനമായ ഒരു ഭാവത്തോടെ അവളുടെ നേരെ നോക്കി: "ധ്യാനം പോലെ. നിശ്ശബ്ദമായ പ്രാർത്ഥന പോലെ. അത്ര രഹസ്യമായിട്ട്. അത്ര ഏകാന്തമായിട്ട്. മറ്റൊരാളുടെ പങ്കാളിത്തം അതിൻെറ എല്ലാ വിശുദ്ധിയും നശിപ്പിക്കും.",

തൻെറ വരവ് വ്യർത്ഥമായിപ്പോയെന്ന് അന്നയ്ക്കു തോന്നി. വെറുതെ ഓൾഖിൻ പറഞ്ഞതുകേട്ട് ചാടിപ്പുറപ്പെട്ടു.





യാത്രപറഞ്ഞ് മടങ്ങിപ്പോകുന്നതിനെക്കുറിച്ച് അന്ന ആലോചിക്കുന്നതിനിടയ്ക്ക് മറ്റൊരു നിമിഷത്തിൻെറ അകലത്തിൽനിന്ന് ദസ്തയേവ്സ്കി ചോദിച്ചു:

"അല്ലെങ്കിൽ നിനക്കെന്തു തോന്നുന്നു? എനിക്കുവേണ്ടി കഷ്ടപ്പെടാൻ തയ്യാറാണോ?"

ഒരു നിമിഷം ശങ്കിച്ചു നിന്നതിനു ശേഷം ഉറച്ച മനസ്സോടെ അന്ന പറഞ്ഞു:

"കഷ്ടപ്പെടാൻ തയ്യാറാണോന്നു ചോദിച്ചാൽ ഞാനെന്താ പറയേണ്ടത്? അതെ."

ഒരു പരീക്ഷണമെന്ന നിലയ്ക്ക് 'ക്രൈം ആൻഡ് പണിഷ്മെൻറി'ലെ ഒരു ഭാഗം ദസ്തയേവ്സ്കി അവൾക്കു വായിച്ചുകൊടുത്തു. വായന വളരെ വേഗത്തിലായിരുന്നതുകൊണ്ട് എഴുത്തിൽ അവൾ പുറകിലായിപ്പോയി. അതുകൊണ്ട് ഇടയ്ക്ക് കുറച്ചു പതുക്കെ വായിക്കാൻ അവൾക്കു പറയേണ്ടി വന്നു. ദസ്തയേവ്സ്കിക്ക് അതിഷ്ടപ്പെട്ടില്ല. "ഒച്ചിഴയുന്നതുപോലെ, അല്ലേ?" - എന്നു ചോദിച്ച് ആ ഇഷ്ടക്കേട് അദ്ദേഹം കാണിക്കുകയും ചെയ്തു.

അന്ന ചുരുക്കെഴുത്ത് വിസ്തരിച്ചെഴുതുമ്പോൾ സിഗരറ്റും വലിച്ചുകൊണ്ട് എന്തോ ഒരക്ഷമകൊണ്ടെന്നപോലെ ദസ്തയേവ്സകി മുറിക്കുള്ളിൽ അങ്ങോട്ടും ഇങ്ങോട്ടും നടന്നു.

എഴുതിയതു കാണിച്ചപ്പോൾ അതിലും വിശേഷം. ഒക്കെ കുറ്റം. എന്തുമാതിരി എഴുത്താണിത്? യാതൊരു ഭംഗിയുമില്ല. ചിഹ്നങ്ങളെവിടെ? നോക്കൂ, ഒരു വാക്യം വിട്ടുപോയിരിക്കുന്നു!

അവളുടെ മനസ്സ് വാടിപ്പോയി.

ഇങ്ങനത്തെ ഒരാളുടെ കൂടെ എങ്ങനെ തുടരും?

യാത്രപറയാൻ നേരത്ത് ആ നിമിഷംവരെയുള്ള ചൂട് മുഴുവൻ ആറിയതുപോലെ ദസ്തയേവ്സ്കി ചോദിച്ചു:

"നിൻെറ പേരെന്താണെന്നാ പറഞ്ഞത്?"

"അന്ന."

"ങ്ാ, അന്ന." സിഗരറ്റിൻെറ കുറ്റി നിലത്തിട്ടു ചവിട്ടുന്നതിനിടയിൽ ദസ്തയേവ്സ്കി വീണ്ടും ചോദിച്ചു: "അന്ന വൈകുന്നേരം വരുമോ?"

അവൾ ഒന്നും മിണ്ടിയില്ല. അപ്പോൾത്തന്നെ അവൾക്കു മടുത്തു കഴിഞ്ഞിരുന്നു. ഇങ്ങനെ ഹൃദയത്തിനു തീ പിടിച്ചതുപോലെയുള്ള ഒരാളിൻെറ കൂടെ ജോലിചെയ്യാൻ പ്രയാസമാണ്.

നിശ്ശബ്ദമായി യാത്രചോദിച്ച് അന്ന പുറത്തേക്കിറങ്ങിയപ്പോൾ

ആകെ തണുത്തമട്ടിൽ ദസ്തയേവ്സ്കി അവളുടെ പുറകേ ചെന്നു.

"അന്ന തെറ്റിദ്ധരിക്കരുത്. ഞാനാകെ അസ്വസ്ഥനാണ്. അന്നയ്ക്കും അറിയാമായിരിക്കും ഞാനൊരു ചുഴലിദീനക്കാരനാണെന്ന്. ഇന്നലെ ഞാനതിൻെറ സന്നിയിലായിരുന്നു."










അന്ന പോയപ്പോൾ തൊട്ട് ദസ്തയേവ്സ്കിയുടെ മനസ്സ് എന്തെന്നില്ലാത്ത ഒരു കുറ്റബോധംകൊണ്ടു പുകയാൻ തുടങ്ങി. അവൾ ഇനി വരുമോ? തീർച്ചയായും അവൾ പിണങ്ങിയിട്ടുണ്ടാവും. താനപ്പോൾ ഒരു ഭ്രാന്തിന്റെ വക്കത്തായിരുന്നെന്നാണ് തോന്നുന്നത്. അല്ലെങ്കിൽ ജീവിതത്തിൽ ആദ്യമായി കാണുന്ന ഒരു പെൺകുട്ടിയെ അത്ര ക്രൂരമായി വേദനിപ്പിക്കുമായിരുന്നുവോ? അടുക്കളജോലിക്കു വന്ന പെണ്ണാണെങ്കിൽപോലും അവളുണ്ടാക്കിയത് തൊട്ടു നാക്കിൽവച്ചുനോക്കിയിട്ട് നിന്നെ ആരാ ഇങ്ങനെ വച്ചുണ്ടാക്കാൻ പഠിപ്പിച്ചതെന്നു ചോദിച്ചാൽ സഹിക്കുമോ? ഒരു കണക്കിന് അതിനെക്കാൾ മോശമായിട്ടല്ലേ അന്നയോടു താൻ പെരുമാറിയത്? അവൾ കരഞ്ഞില്ലെന്നേ ഉള്ളൂ. ഒരു പൂർണ്ണവിരാമം ഇടാൻ മറന്നു. അത്ര വലിയ ഒരു തെറ്റായി കണക്കാക്കേണ്ടിയിരുന്നില്ല. ഒരു വാക്യം വിട്ടുകളഞ്ഞെന്നു പറഞ്ഞ് വെറുതെ കുറ്റപ്പെടുത്തി. പിന്നീടാണ് മനസ്സിലായത് അത് തന്റെ നോട്ടപ്പിശകുകൊണ്ടു സംഭവിച്ച ഒരബദ്ധമാണെന്ന്.

തന്റെ ശാപമിതാണ്. ഇങ്ങോട്ടു സ്നേഹം കാണിക്കുന്നവരേയും വെറുപ്പിക്കും.

തെരുതെരെ സിഗരറ്റ് പുകച്ചുകൊണ്ട് ദസ്തയേവ്സ്കി മുറിക്കുള്ളിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

എണ്ണിക്കൊണ്ട് ഇത്ര ദിവസത്തിനുള്ളിൽ ഒരു നോവലെഴുതിത്തീർക്കണമെന്നുവച്ചാൽ അതു സാധിക്കുമോ? എഴുതാനുള്ള ഉൽക്കടമായ ആഗ്രഹമുണ്ടായിരുന്നിട്ടും ഒരക്ഷരംപോലും എഴുതാൻ കഴിയാതെപോയ ശൂന്യമായ ദിവസങ്ങളുടെ ഓർമ്മ മനസ്സിന്റെ അടിയിൽ കി

ടക്കുന്നു. ദാഹിച്ചുപൊരിഞ്ഞ് ഒരു കടൽക്കരയിൽ നിൽക്കുന്നതുപോലെയാണ്. ഒരു കൈ കോരിക്കുടിക്കാൻ കഴിയുന്നില്ല.

ഭ്രാന്തമെന്നോ അനുഗ്രഹീതമെന്നോ ഒക്കെ വിളിക്കാവുന്ന ഒരു നിമിഷം. ആ നിമിഷത്തിൽ നിന്നാണ് തുടക്കം. തുടർന്നു പിന്നെ ഉന്മാദത്തിന്റെ ഒരു ഋതുകാലം-

അങ്ങനെ ഒന്നില്ലാതെ എഴുതണമെന്നാഗ്രഹിച്ചിട്ട് ഫലമുണ്ടോ?

ഇത്ര ദിവസത്തിനുള്ളിൽ ഒരു നോവലെഴുതി പൂർത്തിയാക്കിയില്ലെങ്കിൽ നിന്നെ കഴുവിലേറ്റിക്കളയുമെന്ന് ആരെങ്കിലും പറഞ്ഞെന്നോർത്ത് നോവലെഴുതാനൊക്കുമോ?

നാളെ പുലർച്ചയ്ക്ക് ഒരു പൂവ് വിടർത്തിക്കാണിച്ചില്ലെങ്കിൽ നിന്നെ വേരോടെ പിഴുത് കരിങ്കല്ലിന്മേൽവച്ചു കൊത്തിയരിഞ്ഞു കളയുമെന്ന് ഒരു ചെടിയോടു പറയുംപോലെയല്ലേ അത്?

ഒരു ജാലവിദ്യക്കാരൻ അയാളുടെ തൊപ്പിക്കുള്ളിലെ ശൂന്യതയിൽനിന്ന് പ്രാവിനെയോ താറാവിനെയോ എടുത്തു കാണിക്കുന്നതു പോലെയാണോ ഇത്?

എന്തിനെക്കുറിച്ചാണ് എഴുതേണ്ടതെന്നുപോലും തീർച്ചയില്ല. ആശയങ്ങളില്ലാത്തതല്ല, മറിച്ച് ആശയങ്ങളുടെ ആധിക്യമാണ് യഥാർത്ഥത്തിൽ പ്രശ്നം.

ഏതുവേണമെന്ന് തീരുമാനിക്കാൻ കഴിയുന്നില്ല. അല്ലെങ്കിൽ അങ്ങനെ ഒരു തെരഞ്ഞെടുപ്പുപോലും എഴുത്തുകാരൻ ബോധപൂർവ്വം കൈക്കൊള്ളുന്നതാണോ?

അനുഗൃഹീതമായ ഒരു നിമിഷത്തിന്റെ പ്രേരണ അന്തരാത്മാവിൽ ഉണ്ടാക്കുന്ന വെളിപാട്-

അങ്ങനെയൊന്നും അതിനെ നിർവ്വചിക്കരുത്.

കാർമേഘങ്ങൾ കൊണ്ടുനിറഞ്ഞ ഇരുണ്ട ആകാശം. അങ്ങനെയാണിപ്പോൾ മനസ്സ്. ഒരു മഴ തൂങ്ങിനിൽക്കുന്നു. പ്രളയസ്മൃതികൾ ഉണ്ടാക്കുന്ന ഒരു മഴ.

ഏതു മേഘത്തിൽ നിന്ന് ആദ്യത്തെ തുള്ളി?

ദസ്തയേവ്സ്കി മുറിക്കുള്ളിൽനിന്നു പുറത്തുവന്ന് വിജനമായ തെരുവിന്റെ അങ്ങേ അറ്റത്തേക്കു നോക്കി.

വിജനമായ തെരുവും അകലെ കാണാവുന്ന ആകാശച്ചരുവും ആകാശത്തിന്റെ നേർക്ക് കുരിശുയർത്തി നിൽക്കുന്ന പള്ളിഗോപുരവും ഒക്കെ വേറെ എപ്പോഴെങ്കിലുമായിരുന്നെങ്കിൽ ദസ്തയേവ്സ്കി സ്വയം മറന്ന് നോക്കിനിന്നേനെ.

ഇപ്പോൾ മനസ്സ് വല്ലാതെ അസ്വസ്ഥമാണ്. അഗ്നിപർവ്വതത്തി





ന്റെ ഉള്ളിലെ ലാവപോലെ എന്തോ ഒന്ന് തന്റെ ഉള്ളിൽ കിടന്നു തിളച്ചുമറിയുന്നു. അതിന്റെ നീറ്റൽ. അതിന്റെ പുകച്ചിൽ. അതിന്റെ മർദ്ദം.

ഒരു സൂചിമുനയിൽ നിൽക്കുന്നതുപോലെ തോന്നുന്നു. ഒരാൾക്കെത്ര നേരം അങ്ങനെ നില്ക്കാൻ കഴിയും ഒരു സൂചിമുനയിൽ?

ദസ്തയേവ്സ്കി ധൃതിയിൽ കോണിപ്പടികളിറങ്ങി. താഴെ ചെല്ലുമ്പോൾ വീടിന്റെ ഉടമസ്ഥൻ അലോൻകിൻ അദ്ദേഹത്തിന്റെ പീടികയുടെ മുമ്പിൽ നില്പുണ്ട്. അകത്തിരുന്നു മടുത്തിട്ട് പുറത്തിറങ്ങി നിൽക്കുകയായിരുന്നിരിക്കണം. കണ്ടമാത്രയിൽ തന്നെ അലോൻകിൻ ഒന്നു ചിരിച്ചു. ആ മനുഷ്യൻ അങ്ങനെയാണ്. വിടുതിവീടുകളുടെ ഉടമസ്ഥനാണെങ്കിലും പച്ചപ്പും നനവുമുള്ള ഒരു മനസ്സാണ് അദ്ദേഹത്തിന്റേത്.

ദസ്തയേവ്സ്കി അടുത്തുചെന്നപ്പോൾ എന്തൊക്കെയാണ് ഫയദോർ വിശേഷങ്ങൾ, എഴുത്തൊക്കെ മുറയ്ക്കു നടക്കുന്നുണ്ടോ എന്നൊക്കെ ചോദിച്ച് ആ മനുഷ്യൻ സ്നേഹം കാണിച്ചു.

സന്ദർഭത്തിനു യോജിച്ചമട്ടിൽ ദസ്തയേവ്സ്കി ഒന്നു ചിരിക്കാൻ ശ്രമിച്ചെങ്കിലും ആ ശ്രമം വിജയിച്ചില്ല.

തന്റെ എല്ലാ വാടകക്കാരോടും അലോൻകിനു സ്നേഹമാണ്. അവരോട് ഒരു പരീശനെപ്പോലെ ഇടപെടാൻ അയാൾക്കാവില്ല. അത് അയാൾ തന്റെ വാടകക്കാരോട് കൂടെക്കൂടെ പറയുകയും ചെയ്യും. അതിന്റെ നഷ്ടം ചിലപ്പോഴൊക്കെ അലോൻകിനു സഹിക്കേണ്ടി വരാറുമുണ്ട്.

"കാര്യങ്ങളൊക്കെ നേരെയാവും. എനിക്കുറപ്പുണ്ട്." ദസ്തയേവ്സ്കി പറഞ്ഞു: "പക്ഷേ കുറച്ചു സമയമെടുക്കും. ചിലരുടെ കാര്യത്തിൽ കാലം അങ്ങനെയാണ്. ഇട്ടു കഷ്ടപ്പെടുത്തി ഊപ്പാടു വരുത്തും. സഹിക്കാനുള്ള കഴിവെത്രയുണ്ടെന്ന് പരീക്ഷിച്ചു പരീക്ഷിച്ച്...."

ഒരുതമാശ കേട്ടതുപോലെ അലോൻകിൻ ഒന്നു ചിരിച്ചു.

"കാലത്തേയും മനുഷ്യന്റെ നിസ്സഹായതയേയും ചേർത്തുവച്ചു ചിന്തിക്കുമ്പോൾ-" അത്രയും പറഞ്ഞിട്ട് ദസ്തയേവ്സ്കി തന്റെ വലിഞ്ഞുമുറുകിയ ഭാവത്തിൽ കുറച്ചൊരയവുണ്ടാക്കി അലോൻകിന്റെ നേരെ നോക്കി: "അല്ല, ചിന്തിക്കാൻ കൊള്ളാവുന്ന ഒരു വിഷയം തന്നെയല്ലേ അത്? അലോൻകിന് എന്തു തോന്നുന്നു?"

"ഓ, എനിക്കൊന്നും തോന്നുന്നില്ല." അലോൻകിൻ പറഞ്ഞു: "ഞാനങ്ങനെയൊന്നും ചിന്തിക്കാറുമില്ല. എന്നെപ്പോലെയുള്ള ഒരാളെന്തിനാ ചിന്തിക്കുന്നെ?"

"എന്നാൽ ഒരു കാര്യം ചെയ്യ്!" ദസ്തയേവ്സ്കി പെട്ടെന്ന് ഒരു വേഗത്തിലങ്ങു പറഞ്ഞു: "ഒരു പത്തു റൂബിൾ കടം താ എനിക്ക്."

കളി ഒടുവിൽ കാര്യമായോ എന്ന അർത്ഥത്തിൽ അലോൻകിൻ മിഴിച്ചുനോക്കി.

"ആറേഴുമാസത്തെ വാടകക്കുടിശ്ശികയുണ്ട്." ദസ്തയേവ്സ്കി പറഞ്ഞു: "ഞാനതു മറന്നിട്ടൊന്നുമില്ല. ഇതും അതിൻെറകൂടെ കൂട്ടിക്കോ. അധികം വൈകാതെ എല്ലാ കടങ്ങളും ഞാൻ വീട്ടും. ഉറപ്പ്. എന്നെ വിശ്വസിക്കെന്നൊക്കെ പറയുന്നത് ഒരു വകയാണ്."

അലോൻകിന് കാര്യം സ്നേഹവും ബഹുമാനവുമൊക്കെയുണ്ട് ദസ്തയേവ്സ്കിയോട്. എങ്കിലും വലിയ സഹതാപവുമുണ്ട്. എന്നും ദരിദ്രനും കടക്കാരനുമായി കഴിയാനാണോ ഈ മനുഷ്യൻ തീരുമാനിച്ചിരിക്കുന്നത്? കൈയിൽ കിട്ടുന്നതു മുഴുവൻ ചൂതുകളിച്ചു നശിപ്പിക്കും. ഇപ്പോൾ പത്തു റൂബിൾ കടം ചോദിക്കുന്നതെന്തിനാണെന്നു സംശയിക്കേണ്ട കാര്യമില്ല. പക്ഷേ ഇല്ലെന്നോ തരില്ലെന്നോ പറയുന്നതെങ്ങനെ ഒരു പാവം മനുഷ്യനോട്? ഒരു ശുദ്ധാത്മാവിനോട്!

അലോൻകിൻ പത്തു റൂബിളെടുത്ത് ദസ്തയേവ്സ്കിക്കു കൊടുത്തു. ഒരു മന്ദസ്മിതംകൊണ്ട് നന്ദിപറഞ്ഞ് ദസ്തയേവ്സ്കി ധൃതിയിൽ തെരുവിലേക്കിറങ്ങിപ്പോയി. ധൃതിയിലെന്ന് പറഞ്ഞാൽ പോരാ, കൃത്യസമയത്തിനുള്ളിൽ എവിടെയോ ചെന്നെത്തിയില്ലെങ്കിൽ തൻെറ ജന്മം മുഴുവൻ പാഴായിപ്പോകുമെന്നുള്ള ഒരു ഭാവത്തിലാണ്.

ദസ്തയേവ്സ്കി ചെല്ലുമ്പോൾ ചൂതുകളികേന്ദ്രത്തിൽ ഓരോ മേശയുടെ ചുറ്റിലും ഓരോ ആൾക്കൂട്ടമുണ്ടായിരുന്നു. ഒരു മേശയ്ക്കരികിൽനിന്ന് ആരോടോ തർക്കിക്കുന്ന ഒരാളെ ചൂതുകളികേന്ദ്രത്തിൻെറ കാവൽക്കാരൻ പിടിച്ചുമാറ്റാനും സമാധാനിപ്പിക്കാനും ശ്രമിക്കുന്നു. അയാൾ വഴങ്ങുന്നില്ല. കാവൽക്കാരൻെറ കൈകളിൽകിടന്ന് അയാൾ കുതറുകയും എതിരാളിയുടെ നേർക്ക് കടുത്ത വാക്കുകൾ പ്രയോഗിക്കുകയും ചെയ്യുന്നു. ഏതോ നിസ്സാരപ്രശ്നത്തിനാണ്. ദസ്തയേവ്സ്കി അതൊന്നും ശ്രദ്ധിച്ചില്ല. അതൊക്കെ പതിവാണ് അവിടെ. കൂടുതൽ നഷ്ടം സഹിക്കേണ്ടിവരുന്നവർക്ക് ചിലപ്പോൾ നിയന്ത്രണം നഷ്ടപ്പെടും. നിസ്സാരകാര്യത്തിന് അവർ പൊട്ടിത്തെറിക്കും.

ആളുകളെ തള്ളിമാറ്റി ദസ്തയേവ്സ്കി ഒരു മേശയ്ക്കരികിൽ തൻെറ സ്ഥാനം ഉറപ്പിച്ചു. ഭാഗ്യനിർഭാഗ്യങ്ങളുടെ ചക്രം കറങ്ങുന്നത് ഒരു നിമിഷം നോക്കിനിന്നു. വല്ലാത്ത ഒരക്ഷമകൊണ്ട് ദസ്തയേവ്സ്കി വീർപ്പുമുട്ടുകയായിരുന്നു. കൈയിലുള്ള പണംമുഴുവൻ നഷ്ടപ്പെടുന്നതുവരെ ആ വട്ടമേശയ്ക്കരികിൽ തൻെറ ആധിപത്യം പുലർത്തിയിരുന്ന ഒരാൾ പെട്ടെന്നു തലകുനിച്ചു പുറത്തേക്കു കടന്നു. തൻെറ ഊഴവും





കാത്തുനില്ക്കാനുള്ള ക്ഷമയൊന്നും ദസ്തയേവ്സ്കിക്കുണ്ടായിരുന്നില്ല. വളരെ കൗശലപൂർവം ചുവപ്പിൻെറ ഒരു കള്ളിയിൽ പണംവച്ചു. ഭാഗ്യനിർഭാഗ്യങ്ങളുടെ ചക്രം ഒരു ചെറിയ ശബ്ദത്തോടുകൂടി കറങ്ങി. എവിടെയാണ് സൂചി ചെന്നുനില്ക്കുന്നത്? കറുപ്പിലോ ചുവപ്പിലോ? അതോ പൂജ്യത്തിലോ?

ദസ്തയേവ്സ്കിയുടെ കണ്ണുകൾ കറുപ്പിൻേറയും ചുവപ്പിൻേറയും കളങ്ങളെ കടന്നുപോകുന്ന സൂചിയെ അനുധാവനംചെയ്തു. ഒടുവിൽ സൂചി ചെന്ന് ഒരു ചുവപ്പിൻെറ വക്കിൽനിന്നു. അതെവിടെയാണ് യഥാർത്ഥത്തിൽ നില്ക്കുന്നതെന്ന് ഒരു തർക്കമുണ്ടായി. ദസ്തയേവ്സ്കി വളരെ ക്ഷുഭിതനായി ആ തർക്കത്തിൽ ഇടപെട്ടു. ഒടുവിൽ നടത്തിപ്പുകാരൻ തീർത്തുപറഞ്ഞു സൂചി നിൽക്കുന്നത് ചുവപ്പിൻെറ കളത്തിലാണെന്ന്. ചുവപ്പിൻെറ കളത്തിൽ മൂന്നു റൂബിൾ വച്ചു കളിച്ച ദസ്തയേവ്സ്കിക്ക് അതിൻെറ ഇരട്ടി കിട്ടി. ആ ആഹ്ലാദത്തിനിടയ്ക്കും ഒരിച്ഛാഭംഗം അദ്ദേഹത്തെ ബാധിച്ചു. എന്തുകൊണ്ട് ചുവപ്പിൻെറ കളത്തിൽ ആ പത്തു റൂബിളും ഒന്നിച്ചുവച്ചില്ല?

പിന്നെ ആ ആലോചനയെ മറ്റൊരാലോചനകൊണ്ട് ദസ്തയേവ്സ്കി കീഴടക്കി. ഭാഗ്യനിർഭാഗ്യങ്ങളുടെ ചക്രത്തിൽ ആദ്യം വയ്ക്കാനാലോചിച്ചത് രണ്ടു റൂബിളായിരുന്നു.

വീണ്ടും ചക്രത്തിൻെറ കറുപ്പും ചുവപ്പും നിറങ്ങളിൽ നാണയങ്ങൾ വീണുതുടങ്ങി. ഒരുനിമിഷം ആലോചിച്ചുനിന്നതിനുശേഷം ദസ്തയേവ്സ്കി വീണ്ടും ചുവപ്പിൻെറ കളത്തിൽ തന്നെ അഞ്ച് റൂബിൾ വച്ചു. അത്തവണയും ഭാഗ്യം ദസ്തയേവ്സ്കിയെ തുണച്ചു. അഞ്ചിനുപകരം പത്തുകിട്ടി. ഇന്ന് ഭാഗ്യനക്ഷത്രം ഉദിച്ചുനിൽക്കുന്നത് തൻെറ തലയ്ക്കു മുകളിലാണെന്ന് ഉറപ്പായി. ചുവപ്പിൻെറ കളത്തിൽതന്നെ അഞ്ചുംകൂടി വച്ചു. അപ്രാവശ്യം സൂചി കറങ്ങി ചെന്നുനിന്നത് പൂജ്യത്തിലാണ്. ഭാഗ്യനക്ഷത്രം തലയ്ക്കു മുകളിൽ തെല്ലു മങ്ങുന്നു. നടത്തിപ്പുകാരൻ എല്ലാം തൂത്തുവാരിയെടുത്തു. അങ്ങനെ ജയവും തോൽവിയുമായി മാറി മാറി രാത്രി പതിനൊന്നുമണിവരെ ദസ്തയേവ്സ്കി കളിച്ചു. എല്ലാം നഷ്ടപ്പെട്ടു. കൈയിൽ ഒരു കോപ്പക്കുപോലും ശേഷിക്കാതെ. ഒടുവിൽ കളിച്ചത് വാച്ച് പണയംവച്ചാണ്. അതും നഷ്ടപ്പെട്ടു. ഈ അടുത്ത കാലത്തെങ്ങും ഇത്ര കനത്ത ഒരു തോൽവി ഉണ്ടായിട്ടില്ല. കൈയിൽ കാശില്ല. കടംകിട്ടാൻ വഴിയുമില്ല. അല്ലെങ്കിൽ വീണ്ടും കളിച്ചേനെ. ആകെ തോൽവിയടഞ്ഞിട്ടും തട്ടിയും മുട്ടിയും നിന്നു. മനുഷ്യൻ തീരെ നിസ്സഹായനായിത്തീരുന്നതിലെ ദൈന്യത്തെക്കുറിച്ചാണ് ദസ്തയേവ്സ്കി അപ്പോൾ ചിന്തിച്ചത്. ഇങ്ങനെ ഒരവസ്ഥ ആർക്കും വരരുത്. ഒരു കോപ്പക്കിനു പോലും വിലയില്ലാതെ.

ഒടുവിൽ ചൂതുകളികേന്ദ്രത്തിന്റെ മേൽനോട്ടക്കാരൻ തോളിൽ കൈയിട്ട് ദസ്തയേവ്സ്കിയെ പുറത്തേക്ക് നയിച്ചു. നേരം വൈകി. ഇനി എത്രയും വേഗം വീട്ടിൽ ചെന്നെത്താൻ നോക്ക്.

ഒരാളെ തന്ത്രപൂർവ്വം ഒഴിവാക്കാൻ ശ്രമിക്കുന്നതുപോലെയായിരുന്നു അത്. അതു മനസ്സിലാക്കിയിട്ടും ദസ്തയേവ്സ്കി ഒന്നും മിണ്ടിയില്ല. വെറുതെ വിജനമായ വഴിയെ ഒറ്റയ്ക്കു നടന്നു. അരണ്ട നിലാവുള്ള ഒരു രാത്രിയായിരുന്നു അത്. ആകെ പരാജിതനായി അതിന്റെ വ്യാകുലതയോടെയാണ് നടന്നതെങ്കിലും ആ രാത്രിയുടെ ഭംഗി ദസ്തയേവ്സ്കിയെ ആകർഷിച്ചു. നിശ്ശബ്ദതയുടെ സംഗീതം എന്നു പറയാവുന്ന എന്തോ ഒന്ന് ഹൃദയത്തിൽ വന്നു നിറയുന്നു. അകലെ സെന്റ് പീറ്റേഴ്സ് ബർഗ്ഗിന്റെ പ്രാന്തങ്ങളിൽ എവിടെയോ വിടരുന്ന പൂക്കളുടെ സൗരഭ്യം. ആ സൗരഭ്യം ശ്വസിച്ചുകൊണ്ടു നടക്കുമ്പോൾ മുമ്പെന്നോ ഒരിക്കൽ നേവാനദിയുടെ തീരങ്ങളിലെ ഒരു രാത്രി ദസ്തയേവ്സ്കിക്ക് ഓർമ്മ വന്നു. നേവാനദിയിലെ നൂറ്റൊന്നു തുരുത്തുകൾ. നദിയുടെ കുറെ ദൂരെ ഭദ്രാസനപ്പള്ളിയുടെ ഗോപുരങ്ങൾ. വെണ്ണക്കൽ കൊട്ടാരങ്ങൾ. നിലാവിൽ ഏതോ വിസ്മൃതിയിൽ മുഴുകി നിൽക്കുന്ന മരങ്ങൾ. സ്വപ്നതുല്യമായ ഒരു കാഴ്ചയായിരുന്നു അത്. ആ രാത്രിയുടെ ഭംഗി തന്നെയുണ്ട് ഈ രാത്രിക്കും. ആ രാത്രിയിൽ ആരായിരുന്നു തന്റെ കൂടെ ഉണ്ടായിരുന്നത്? ആ രാത്രിയുടെ ഓർമ്മ ഇപ്പോഴും മനസ്സിൽ തങ്ങിനിൽക്കുന്നതെന്തുകൊണ്ട്?

നേർത്ത മഞ്ഞും നിലാവും പെയ്യുന്ന ആ രാത്രിയിലൂടെ നടക്കുമ്പോൾ മറ്റൊരു സംശയവും ദസ്തയേവ്സ്കിക്കുണ്ടായി.

മനുഷ്യർ ഉറങ്ങിക്കിടക്കുമ്പോൾ രാത്രിക്കിത്ര ഭംഗിയെന്തിന്?

പെട്ടെന്ന് ദസ്തയേവ്സ്കി ദൈവത്തെക്കുറിച്ചോർത്തു.

ദൈവേച്ഛയിൽ ഒളിച്ചിരിക്കുന്ന നിഗൂഢതയെന്ത്?

വീണ്ടും നടക്കുന്നതിനിടയിൽ ദസ്തയേവ്സ്കി ഏതോ മഹാവിദൂരതയിൽ സ്ഥിതിചെയ്യുന്ന ദൈവത്തോടു സംസാരിക്കാൻ തുടങ്ങി:

ഓർത്തുനോക്കുമ്പോൾ എന്റെ കാര്യം മഹാകഷ്ടമാണ്. ദരിദ്രനും നിസ്സഹായനും പരാജിതനും ആർക്കും വേണ്ടാത്തവനുമായി ഞാനീ ജന്മം മുഴുവൻ കഴിയണമെന്നാണോ ദൈവം വിചാരിക്കുന്നത്? നിസ്സഹായനായ ഒരു മനുഷ്യൻ ജീവിതത്തിൽ ഇത്രയൊക്കെ സഹിക്കേണ്ടി വരുന്നതിന്റെ യുക്തിയെന്താണ്? എവിടെയും പരാജയപ്പെടുകയാണ് എന്റെ അനുഭവം. ഒടുവിൽ ഹൃദയത്തിൽ മുറിവുകൾ മാത്രം ബാക്കിയാകുന്നു. നന്മകളുടേതുമാത്രമായ ഒരാൾ ഇന്നേക്കാലം തോറ്റുപോവുകയേ ഉള്ളെന്നാണോ? നന്മകൾ മാത്രമുള്ള ഒരാൾ എന്ന് ഞാ





നെന്നെപ്പറ്റി പറയുമ്പോൾ അതൊരു അതിരുകവിഞ്ഞ അവകാശവാദമാണെന്ന് അങ്ങു കരുതുന്നുണ്ടോ? തിന്മചെയ്യാൻ മനുഷ്യനെ പ്രേരിപ്പിക്കുന്നതാരാണ്? തിന്മചെയ്യാൻ മനുഷ്യനെ നിർബന്ധിക്കുന്നതെന്താണ്? ലോകം കുറേക്കൂടി നന്നായി സൃഷ്ടിക്കാമായിരുന്നു എന്ന് സത്യത്തിൽ ഇപ്പോൾ അങ്ങേയ്ക്കു തോന്നുന്നില്ലേ? മനുഷ്യന്റെ സൃഷ്ടിയുടെ കാര്യത്തിലെങ്കിലും ആ സംശയം ന്യായമാണെന്നു ഞാൻ വിചാരിക്കുന്നു. മനുഷ്യൻ തിന്മ ചെയ്യുന്നുണ്ടെങ്കിൽ അതിന്റെ കാരണത്തിൽനിന്നും ഉത്തരവാദിത്തത്തിൽനിന്നും ഒഴിഞ്ഞുമാറുവാൻ അങ്ങയ്ക്കു കഴിയുമോ? മനുഷ്യനിൽ ആ ദൗർബല്യങ്ങൾ വച്ചതാരാണ്?

ഞാൻ ഒരു മുഠാളനെപ്പോലെ വിചാരണചെയ്യുകയാണെന്നു തോന്നരുത്. എന്റെ സംശയങ്ങൾ ന്യായമാണെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. ദരിദ്രനും ദുഃഖിതനും രോഗിയും പരാജിതനും ബഹിഷ്കൃതനും ഏകാകിയുമായ ഒരു മനുഷ്യന്റെ ജീവിതം ജീവിക്കാൻ ഇടവന്നിരുന്നുവെങ്കിൽ ഞാൻ പറയുന്നത് ദൈവത്തിനു കൂടുതൽ മനസ്സിലായേനെ. എന്നെ നോക്ക്, എന്തൊരു ജീവിതമാണ് എന്റേത്? ഇതിനെ ജീവിതമെന്നു തന്നെ വിളിക്കാമോ എന്നാണ് എന്റെ സംശയം. ഇതൊരു ദുരന്താനുഭവമാണ്. എന്താണ് ഇതിന്റെ അർത്ഥം? എന്തിന്റെയൊക്കെയോ ഒരു ബലിമൃഗമായിട്ടാണോ അങ്ങെന്നെ വിഭാവനചെയ്തിട്ടുള്ളത്? ആകപ്പാടെ നോക്കുമ്പോൾ ലോകത്തിനെന്തോ കുഴപ്പമുള്ളതുപോലെ തോന്നുന്നു. ഞാൻ കാണുന്നതൊക്കെ അങ്ങനെ ഒരു വിശ്വാസമാണ് എന്റെ ഉള്ളിൽ ഉറപ്പിക്കുന്നത്. ഇയ്യോബിന്റെയും ക്രിസ്തുവിന്റെയും ദൃഷ്ടാന്തങ്ങൾതൊട്ട് എന്റെ ഈ നിസ്സാരജീവിതംവരെ എനിക്കതിനു ചൂണ്ടിക്കാണിക്കാനുണ്ട്. മനുഷ്യർക്കിടയിലെ ചിലന്തികളെയും ചെകുത്താന്മാരെയും കുറിച്ചൊന്നും ഞാനിപ്പോൾ ചോദിക്കുന്നില്ല. ശുദ്ധാത്മാക്കളുടെ ഹൃദ്രക്തം വീഴുന്നതെന്തുകൊണ്ട്? എന്തുകൊണ്ട് ദൈവം ഇതനുവദിക്കുന്നു? എനിക്കൊട്ടും മനസ്സിലാകുന്നില്ല. അല്ലെങ്കിൽ ആ ചോദ്യം ഞാൻ പിന്നീടെപ്പോഴെങ്കിലും ചോദിക്കാം. ഇപ്പോൾ, പൊട്ടലുകൾ വീണ എന്റെ ഹൃദയത്തിന്റെ തേങ്ങലുകൾക്ക് ഒരു സമാധാനം പറ! എന്നെപ്പോലെ ദരിദ്രനും നിസ്സഹായനും പരാജിതനും ബഹിഷ്കൃതനും ഏകാകിയുമായി മറ്റൊരാളുണ്ടോ ഈ ഭൂമിയിൽ? ഓർത്തുനോക്കുമ്പോൾ എന്റെ ജീവിതം പാഴായും ശൂന്യമായും ഇരുളായും കിടക്കുന്നു. എന്നെപ്പോലെ ഒരാളോട് ഇങ്ങനെ ചെയ്യാമോ? ഇത്ര ക്രൂരമായിട്ട്! എന്റെ പ്രാർത്ഥനകൾ പാഴായിപ്പോകുന്നതെന്തുകൊണ്ട്? സാന്ത്വനിപ്പിക്കുന്ന ഒരു വാക്കു പറയാൻ മാത്രം സ്നേഹമുള്ളതായിട്ട് എനിക്ക് ഈ ഭൂമിയിൽ ആരാണുള്ളത്? ഇങ്ങനെയൊന്നും ഒരാളോടും ചെയ്യരുത്. നോക്ക്, ഈ സുന്ദരമായ രാത്രിയിൽ എന്റെ അവസ്ഥയെന്താണ്?

തോറ്റു തുന്നംപാടി കൈയിൽ ഒരു കോപ്പക്കുപോലും ഇല്ലാതെ ഒരു തെണ്ടിയെപ്പോലെ...

ദസ്തയേവ്സ്കി നടന്നു നടന്ന് വഴിയരികിൽ രാത്രി നീളെ തുറന്നു വയ്ക്കാറുള്ള മദ്യഷാപ്പിനു മുമ്പിലെത്തി. അവിടത്തെ വെളിച്ചം വാതിലുകളുടെയും ജനലുകളുടെയും ആകൃതിയിൽ പുറത്തേക്കു വീണു കിടക്കുന്നു.

കൈയിൽ ഒരു കോപ്പക്ക് പോലുമില്ല. എങ്കിലും ധൈര്യമായി അങ്ങോട്ടു കയറിച്ചെന്നു. നാലോ അഞ്ചോ പേർ അവിടെ മദ്യപിച്ച് ലഹരിപിടിച്ച് ഇരിക്കുന്നുണ്ടായിരുന്നു. വണ്ടിക്കാരാണെന്നു തോന്നുന്നു. ലേശം പരിചയമുള്ള ഒരാൾ അവിടെ വേറെ ഒറ്റയ്ക്കിരിക്കുന്നുണ്ടായിരുന്നു. അയാളുടെ മുമ്പിലൂടെ കടന്നുപോകുമ്പോൾ തനിച്ചേ ഉള്ളോ എന്ന് അയാൾ ചോദിച്ചു. അല്ല, ഇവിടംവരെ എന്റെകൂടെ ദൈവവുമുണ്ടായിരുന്നു എന്ന് ദസ്തയേവ്സ്കി പറഞ്ഞപ്പോൾ അയാൾ അത് ഒരു ഫലിതമായിട്ടെടുക്കുകയും ഉറക്കെ ചിരിക്കുകയും ചെയ്തു.

ഷാപ്പുടമസ്ഥന്റെ അടുത്തുചെന്ന് ദസ്തയേവ്സ്കി കാര്യം തുറന്നു പറഞ്ഞു: "എന്റെ ഇന്നത്തെ കളി സാമാന്യം മികച്ച കളിയായിരുന്നു. എന്നിട്ടും ഒടുവിൽ എല്ലാം പാളിപ്പോയി. എല്ലാം നഷ്ടപ്പെട്ടു. കളിയിൽ തോൽക്കുന്നതൊന്നും ഒരു വലിയ സംഭവമല്ല. ജയവും തോൽവിയുമൊന്നുമല്ല കാര്യം, കളിയാണ്. എങ്കിലും എല്ലാം നഷ്ടപ്പെടുകയെന്നു പറയുന്നത് ദയനീയമായ ഒരു സംഗതിയാണ്. നിങ്ങൾക്കു മനസ്സിലായിക്കാണും, എന്റെ കൈയിൽ ഒരു കോപ്പക്കുപോലുമില്ല. ഒരു കനത്ത തോൽവിയുടെ കയ്പും കടിച്ചിറക്കിക്കൊണ്ടു പോവുകയെന്നുള്ളത് ഓർത്തുനോക്കൂ, അസഹ്യമായ ഒരു സംഗതിയാണ്. അതുകൊണ്ട് എനിക്ക് കുടിക്കാൻ തരണം. കടമായിട്ട്. കളിയിൽ എന്നും തോൽവി തന്നെ സംഭവിക്കണമെന്നില്ല. ഉവ്വോ? കീശനിറയെ പണവുമായി ഞാനൊരു രാത്രി ഇവിടെ കയറി വരുന്നത് ഒന്നു സങ്കല്പിച്ചുനോക്ക്."

എല്ലാം ക്ഷമയോടും നിർവികാരതയോടും കൂടി കേട്ടിരുന്നതിനുശേഷം ആ ഭാവങ്ങൾക്ക് യാതൊരുലച്ചിലും ഉണ്ടാകാതെ മദ്യഷാപ്പുകാരൻ അയാളുടെ പരുക്കൻ സ്വരത്തിൽ പറഞ്ഞു:

"കടം തരില്ല. ചോദിക്കണ്ട."

അയാളുടെ സ്വഭാവം അറിയാവുന്നതുകൊണ്ട് ദസ്തയേവ്സ്കി പിന്നെ ഒന്നും പറഞ്ഞില്ല. എന്തെങ്കിലും പറഞ്ഞിട്ടു പ്രയോജനമില്ല. അതു മനസ്സിലാക്കാൻ മാത്രം അയാളെ പരിചയമുണ്ട് നേരത്തേ.

നിരാശയൊന്നും പുറത്തുകാണിക്കാതെ പുറത്തേക്കു നടക്കുന്നതിനിടയിൽ ആ പരിചയക്കാരൻ പുറകേ വന്ന് തോളിൽ കൈയിട്ടു





വിളിച്ചു. ആദ്യം നന്ദി പറഞ്ഞ് ആ ക്ഷണം നിരസിച്ചപ്പോൾ അയാൾ പിന്നെയും നിർബന്ധിച്ചു. ഒടുവിൽ ദസ്തയേവ്സ്കി അയാളുടെ നിർബന്ധത്തിനു വഴങ്ങി. അയാളോടൊന്നിച്ചിരുന്നു കുടിക്കുമ്പോൾ മുമ്പൊരിക്കൽ ഇതുപോലൊരു രാത്രിയിൽ അവിടെ വച്ചു കണ്ടുമുട്ടിയ അപരിചിതനായ സ്നേഹിതനെ ദസ്തയേവ്സ്കിക്ക് ഓർമ്മ വന്നു. ഇയാൾ അയാളല്ല. എങ്കിലും ഈ സ്നേഹിതൻ അപരിചിതനായ ആ സ്നേഹിതന്റെ ഒരു തുടർച്ചപോലെ തോന്നുന്നു.

അർദ്ധരാത്രി കഴിഞ്ഞ് വേയ്ക്കുന്ന കാലുകളോടെ ഗേറ്റ് തുറന്ന് അകത്തു കടന്ന് കോണിപ്പടി കേറി വീടിന്റെ പൂമുഖവാതിലിൽ മുട്ടിവിളിച്ചു കാത്തുനില്ക്കുമ്പോൾ യഥാർത്ഥത്തിൽ ഒന്നിനെക്കുറിച്ചും വ്യാകുലപ്പെട്ടിരുന്നില്ല. സിരകളിൽ നിലാവുപോലെ എന്തോ പതയുന്നു.

ഫെദോസ്യ വന്നു വാതിൽ തുറന്നു. ഉറക്കം ഞെട്ടിയതിന്റെ ഒരു മുഷിച്ചിൽ ഫെദോസ്യയുടെ മുഖത്തു പ്രകടമായിരുന്നു.

ദസ്തയേവ്സ്കി പറഞ്ഞു:

"ഞാൻ കുറച്ചു വൈകിപ്പോയി."

ഫെദോസ്യ ഒന്നും മിണ്ടാതെ ചെറിയ കണ്ണുകളുയർത്തി ഒന്നു നോക്കി. സ്നേഹവും സഹതാപവും ശാസനയും ഇടകലർന്ന ഒരു നോട്ടമായിരുന്നു അത്.

കോണിപ്പടിയുടെ കൈപ്പിടിയിന്മേൽ ചാരിനിന്നുകൊണ്ട് ദസ്തയേവ്സ്കി പറഞ്ഞു:

"എന്നോടു ക്ഷമിക്ക്. ദൈവത്തെ ഓർത്ത് എന്നോടു ക്ഷമിക്ക്."

ഫെദോസ്യ നെടുതായൊന്നു നിശ്വസിച്ചു.











ടിഞ്ഞ മനസ്സോടുകൂടിയാണ് അന്ന് അന്ന തിരിച്ചുപോയത്. ദസ്തയേവ്സ്കിയെക്കുറിച്ചുണ്ടായിരുന്ന സങ്കല്പം ഇതല്ല. എത്ര ക്രൂരവും വന്യവുമായിട്ടാണ് അദ്ദേഹം തന്നോട് പെരുമാറിയതെന്നോർത്ത് അവൾ വളരെ വ്യാകുലപ്പെട്ടു. താൻ മനസ്സിൽ സൂക്ഷിച്ചിരുന്ന ദസ്തയേവ്സ്കി എന്ന എഴുത്തകാരൻെറ ബിംബം ഇപ്പോൾ അവിടെ തകർന്നുകിടക്കുന്നു. യാതൊരു പരിഗണനയുമില്ലാതെയല്ലേ തന്നോട് പെരുമാറിയത്! ഇത്രയ്ക്കനുഗൃഹീതനായ ഒരെഴുത്തുകാരൻ മറ്റൊരാളെ ഇങ്ങനെ വേദനിപ്പിക്കുമെന്ന് എങ്ങനെ വിചാരിക്കാനാണ്? സ്നേഹത്തേയും വ്യസനങ്ങളേയും കുറിച്ചെഴുതുമ്പോൾ ഈ മനുഷ്യൻ ഒരു സ്നേഹദൂതനെപ്പോലെ തോന്നിപ്പിക്കുന്നു. അങ്ങനെ ഒരു സങ്കല്പമായിരുന്നു അന്നയ്ക്കുണ്ടായിരുന്നത്. പക്ഷേ എത്ര പെട്ടെന്ന് അത് നഷ്ടപ്പെട്ടു! സ്നേഹത്തേയും അതിൻെറ വ്യസനങ്ങളേയും കുറിച്ചെഴുതുമ്പോഴത്തെ എഴുത്തുകാരൻ വേറെ. ആ എഴുത്തുകാരൻ കുടികൊള്ളുന്ന മനുഷ്യൻ വേറെ.

ഇനി എന്തു പ്രതിഫലം തരാമെന്നു വാഗ്ദാനം ചെയ്താലും ആ മനുഷ്യനോടൊന്നിച്ച് ജോലി ചെയ്യുകയെന്നുള്ളത് തന്നെക്കൊണ്ട് അസാധ്യമാണെന്ന് അന്ന തീർച്ചപ്പെടുത്തി. അങ്ങനെ ഒരാളിൻെറ കൂടെ ജോലിചെയ്താൽ തൻെറ സ്വാതന്ത്ര്യബോധം നഷ്ടപ്പെട്ട് താൻ വെറും ഒരടിമയായിത്തീരുമെന്ന് അവൾ ഭയന്നു...

തൻെറ തീരുമാനം അവൾ ഉറങ്ങാൻ പോകുന്നതിനു മുമ്പ് അമ്മയോടു പറയുകയും ചെയ്തു.





"എനിക്കു വയ്യമ്മേ ആ ദസ്തയേവ്സ്കിയുടെ കൂടെ ജോലി ചെയ്യാൻ. ഞാനിനി ആ മനുഷ്യൻെറ അടുത്തേക്ക് പോവില്ല. എനിക്കതിൻെറ ആദായവും വേണ്ടാ."

അന്നയുടെ അമ്മ സംശയദൃഷ്ടിയോടെ അവളെ നോക്കി. ദസ്തയേവ്സ്കിയുടെ സ്റ്റെനോയായി ജോലികിട്ടിയെന്നും പറഞ്ഞ് ഇന്നലെ ഓൾഖിൻെറ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നു വന്നപ്പോൾ അവളുടെ സന്തോഷം അമ്മ കണ്ടതായിരുന്നു. ഇപ്പോൾ അതിനു നേർവിപരീതമായ ഒരു മനോഭാവമാണ് അവൾ പ്രകടിപ്പിക്കുന്നത്?

എന്താണ് സംഭവിച്ചത് അതിനിടയ്ക്ക്?

അന്നയുടെ അമ്മയ്ക്ക് അതു മനസ്സിലായില്ല. അമ്മ പറഞ്ഞു:

"ഇതാണ് നിൻെറ സ്വഭാവം! അരനിമിഷം മതി മനസ്സ് തകിടം മറിയാൻ."

അന്ന പറഞ്ഞു: "അതല്ലമ്മേ! ഇത്രയ്ക്കു കർക്കശ്ശനായിട്ടൊരാളെ ഞാൻ കണ്ടിട്ടില്ല. തെറ്റിച്ചെന്നും എഴുതിയതിനു ഭംഗി പോരെന്നും പറഞ്ഞ് ഒരു ചാട്ടം എൻെറ നേരെ! തെറ്റിയിട്ടൊന്നുമുണ്ടായിരുന്നില്ല. എനിക്കറിയാം. ആ മനുഷ്യൻെറ മനസ്സ് വേറെങ്ങോ ആയിരുന്നു. അതിനെനിക്കു കുറ്റം!"

'നിൻെറ ഇഷ്ടം പോലെ ചെയ്യ്'ന്നും പറഞ്ഞ് അന്നയുടെ അമ്മ ഉറങ്ങാൻ കിടന്നു.

പ്രതീക്ഷയ്ക്കു വിപരീതമായി സംഭവിച്ചതിൻെറ ഒരു വിഷമം അമ്മയ്ക്കുണ്ടെന്ന് അന്നയ്ക്കു തീർച്ചയായിരുന്നു. അമ്മ അതു പുറമേ കാണിച്ചില്ലെന്നുമാത്രം. ദസ്തയേവ്സ്കിയുടെ സ്റ്റെനോയായി ജോലി കിട്ടിയെന്നു പറഞ്ഞപ്പോൾ അമ്മ ഇന്നലെ അതൊരു ഭാഗ്യമായി കരുതുകയും ദൈവത്തിനു നന്ദി പറയുകയും ചെയ്തത് അവൾ ഓർക്കുന്നു.

അന്നയ്ക്കുറക്കം വരുന്നില്ല. അവളുടെ മനസ്സ് പ്രക്ഷുബ്ധമായിരുന്നു. ഒരു തീരുമാനത്തിലെത്താൻ കഴിയുന്നില്ല. ഇനിയും ദസ്തയേവ്സ്കിയുടെ അടുത്തേക്കു പോകണോ?

യാത്രപറയാൻ നേരത്ത് ഒരു ക്ഷമാപണമെന്ന പോലെ ദസ്തയേവ്സ്കി പറഞ്ഞ വാക്കുകൾ അവളുടെ മനസ്സിൽ മാറ്റൊലികളുണ്ടാക്കി. സത്യത്തിൽ ചുഴലിയെക്കുറിച്ചു പറഞ്ഞപ്പോൾ വല്ലാത്ത ഒരാന്തരിക വ്യഥ അദ്ദേഹമനുഭവിച്ചിരുന്നു. അപ്പോഴത്തെ ആ വലിഞ്ഞുമുറുകിയ ഭാവം ഒതുക്കാൻ വയ്യാത്ത കുറ്റബോധത്തിൻെറയും ആത്മനിന്ദയുടെയും ബഹിർസ്ഫുരണമായിരുന്നില്ലേ?

നേരം വെളുത്തപ്പോഴേക്കും അന്നയുടെ മനസ്സ് മാറി. അന്നേരത്തെ ദേഷ്യത്തിന് ദസ്തയേവ്സ്കി എന്തെങ്കിലും പറഞ്ഞെന്നോർത്ത്

താനതത്ര കാര്യമാക്കേണ്ടതുണ്ടോ? ചിലപ്പോൾ സ്വയം നിയന്ത്രിക്കാൻ കഴിയാതെപോയ ദൗർബല്യം കൊണ്ടുകൂടിയായിരിക്കാം.

അന്ന പോകാനൊരുങ്ങുന്നതുകണ്ടപ്പോൾ അന്നയുടെ അമ്മയ്ക്ക് സന്തോഷമായെന്നു തോന്നുന്നു. ഒന്നും പറഞ്ഞില്ല. എങ്കിലും അമ്മയുടെ നിശ്ശബ്ദമായ സന്തോഷം അവൾ തിരിച്ചറിഞ്ഞു.

അന്ന ചെന്നു വാതിലിൽ മുട്ടിയപ്പോൾ ഫെദോസ്യയാണ് വന്നു വാതിൽ തുറന്നത്. ഓ, ഇന്നലെ വന്ന ആളല്ലേ നീ- എന്നൊരു ചോദ്യം ആ വയസ്സിത്തള്ളയുടെ മുഖത്തുണ്ടായിരുന്നു. അവരുടെ ഇടുങ്ങിയ കണ്ണുകളിൽ എന്തോ ഒരു സംശയം തങ്ങി നില്ക്കുന്നു. അന്ന അത് ഗൗനിക്കാൻ പോയില്ല.

ആരോ വാതിലിൽ മുട്ടുന്നതുകേട്ട് വായിച്ചുകൊണ്ടിരുന്ന പുസ്തകത്തിൽനിന്ന് ദസ്തയേവ്സ്കി മുഖമുയർത്തി നോക്കി. വാതിലിനു പുറത്ത് അന്നയെ കണ്ട് എന്തെന്നില്ലാത്ത ഒരു സന്തോഷത്തോടെ അദ്ദേഹം എഴുന്നേറ്റു. അന്നേരത്തെ സ്നേഹപ്രകടനം കണ്ടപ്പോൾ അന്നയ്ക്ക് അത്ഭുതം തോന്നി. ഇത് ഇന്നലത്തെ ആളല്ല. എന്തൊരു സ്നേഹം! എന്തൊരു സന്തോഷം!

"അന്ന വരില്ലെന്നോർത്ത് വിഷമിച്ചിരിക്കുകയായിരുന്നു. ഇന്നലെ എൻെറ പെരുമാറ്റം അത്ര മോശമായിരുന്നു. എന്തുചെയ്യാം? ചിലപ്പോൾ അങ്ങനെയാണ്. ഒന്നും മനഃപൂർവ്വമല്ല. ഒരാൾക്ക് എപ്പോഴും ഒരേ ആളായിരിക്കാൻ സാധ്യമല്ല. അല്ലെങ്കിൽ എപ്പോഴും മാന്യനും നല്ലവനുമായിരിക്കാൻ അസാധ്യമായിരിക്കും ഒരാൾക്ക്. അതൊക്കെ എല്ലാവർക്കും മനസ്സിലാകും. എൻെറ കാര്യത്തിൽ ഞാൻ മിക്കപ്പോഴും ഒരു കൊള്ളരുതാത്തവനായിരിക്കുന്നതാണ് കുഴപ്പം. അല്ലെങ്കിൽ സോണിയായെപ്പോലെ മാന്യയായ ഒരു യുവതിയോട് അത്ര മോശമായി പെരുമാറുവാൻ ആർക്കെങ്കിലും തോന്നുമോ? ഞാൻ മൊശടൻ, വൃത്തികെട്ടവൻ, മര്യാദയില്ലാത്തവൻ. എന്നോട് ക്ഷമിക്ക്. സോണിയാ, എന്നോട് ക്ഷമിക്ക്."

അന്നയ്ക്കു ചിരി വന്നു.

"എൻെറ പേര് സോണിയ എന്നല്ല. ഞാൻ അന്നയാണ്."

വലിയൊരബദ്ധം പിണഞ്ഞതുപോലെ ദസ്തയേവ്സ്കി സ്വന്തം തലയ്ക്കടിച്ചു.

"അതെ, അതെ. എനിക്കോർമ്മയുണ്ട്. അന്ന ഗ്രിഗറിവ്നാ സ്നിറ്റ്കിനാ. ഞാനിന്നലെ ആ പേര് പലവട്ടം എൻെറ മനസ്സിൽ പറഞ്ഞു. എന്നിട്ടും പെട്ടെന്നൊരു മറവി. എൻെറ കുഴപ്പങ്ങൾ മനസ്സിലായിക്കോളും അന്നയ്ക്ക്."





അപ്പോൾ മറ്റൊരു സംഗതി ഓർത്ത് അന്ന ഉള്ളാലെ ചിരിച്ചു.

"എനിക്ക് മറ്റൊരു പേരുണ്ട് - നെടോച്ക. എൻെറ പിതാവ് ചിലപ്പോൾ എന്നെ അങ്ങനെ വിളിക്കാറുണ്ടായിരുന്നു. ഒരോമനപ്പേരായിട്ട്. എൻെറ പിതാവിന് ഈ നെടോച്കായെ കിട്ടിയതെവിടുന്നാണെന്നറിയാമോ? ഫയദോർ മിഖൈലോവിച്ച് ദസ്തയേവ്സ്കിയുടെ 'നെടോച്കാ നെസ്വാനോവാ' എന്ന കഥയിൽ നിന്ന്."

അന്ന അത് മനസ്സിൽ ഓർത്തതേയുള്ളൂ. പറഞ്ഞില്ല.

അതിനു മുമ്പേ ദസ്തയേവ്സ്കി വീണ്ടും അദ്ദേഹത്തിൻെറ ഏറ്റുപറച്ചിൽ തുടങ്ങിക്കഴിഞ്ഞിരുന്നു.

"ഞാനിനിയും അങ്ങനെ വല്ല ഭ്രാന്തും കാണിച്ചെന്നിരിക്കും. അന്ന കാര്യമായിട്ടെടുക്കരുത്. എൻെറ കുറ്റങ്ങൾ ക്ഷമിക്കാൻമാത്രം സ്നേഹം എന്നോടെപ്പോഴുമുണ്ടായിരിക്കണമെന്ന് ഞാനാദ്യമേ അപേക്ഷിക്കുന്നു. പലതരം കഷ്ടാനുഭവങ്ങളിലൂടെ കടന്നുപോന്ന ഒരാളാണ് ഞാൻ. ഞാനനുഭവിച്ചതിൻെറ പകുതി കഷ്ടതകൾ അനുഭവിച്ച ഒരാൾ ഉണ്ടെന്നു വിചാരിക്ക്. തീർച്ചയായും അയാൾ ഒരു മുഴുഭ്രാന്തനായിരിക്കും. ദൈവത്തിൻെറ കൃപ കൊണ്ട് ഞാൻ ഭ്രാന്തിൻെറ വക്കിൽ പിടിച്ചു നിൽക്കുന്നു. അതിൽ വീഴാതെ. അല്ലെങ്കിൽ മുഴുവനായിട്ടങ്ങു മുങ്ങിപ്പോകാതെ."

ഒരു മന്ദസ്മിതത്തോടെ അന്ന പറഞ്ഞു:

"ഓ, ഞാനങ്ങനെയൊന്നും വിചാരിച്ചിട്ടില്ല.. എനിക്കങ്ങനെയൊന്നും തോന്നീട്ടുമില്ല."

ആകാശത്തിൻെറ നേർക്ക് കണ്ണുകളുയർത്തി ദസ്തയേവ്സ്കി കുരിശു വരച്ചു.

"ദൈവത്തിനു നന്ദി! ഞാൻ പറഞ്ഞാൽ അന്ന വിശ്വസിക്കുമോ? ഇന്നലെ രാത്രി ഞാൻ ഉറങ്ങിയിട്ടില്ല. അന്നയെ ഓർത്തുകൊണ്ട് കിടക്കുകയായിരുന്നു. അന്നയെ ഓർത്തുകൊണ്ടെന്നു പറഞ്ഞാൽ ഞാനന്നയോട് മോശമായി പെരുമാറിയതിന് ക്ഷമ ചോദിച്ചുകൊണ്ട്. കുറ്റബോധം കൊണ്ട് ഞാനേതാണ്ട് കരച്ചിലിൻെറ വക്കുവരെയെത്തി. ഞാനെന്തിനാണ് നുണപറയുന്നത്? എനിക്കതിൻെറ ആവശ്യമില്ല. ദൈവം സാക്ഷി. ദൈവം ഇന്നലെ എൻെറകൂടെ ഉണ്ടായിരുന്നു. ഏതാണ്ട് അർദ്ധരാത്രിവരെ, തീർച്ചയായിട്ടും. അതെനിക്കുറപ്പാണ്. ഒരാൾ സ്വന്തം പിഴ ഏറ്റുപറയുന്നതിൽ എന്താണ് അസ്വാഭാവികമായിട്ടുള്ളത്? ഞാനങ്ങനെ വിചാരിക്കുന്നില്ല. നോക്കൂ, അന്നയ്ക്ക് സമ്മതമാണെങ്കിൽ ക്ഷമചോദിച്ചുകൊണ്ട് ഞാൻ അന്നയുടെ മുമ്പിൽ മുട്ടുകുത്താം..."

അന്ന വിലക്കി:

"വേണ്ട വേണ്ട. അതിനുമാത്രം തെറ്റൊന്നും ചെയ്തിട്ടില്ലല്ലോ എന്നോട്."

"ഉവ്വ്." ദസ്തയേവ്സ്കി പറഞ്ഞു: "ഞാൻ അന്നയെ ആക്ഷേപിക്കുകയും വേദനിപ്പിക്കുകയും ചെയ്തു. തീർച്ചയായും ഞാനങ്ങനെയൊന്നും ചെയ്യാൻ പാടില്ലായിരുന്നു. അന്നേരം ഏതോ ചെകുത്താൻ എന്നെ പിടികൂടിയിരുന്നെന്നാണ് തോന്നുന്നത്. ഏതായാലും അന്ന അതൊക്കെ മറന്നുകളയൂ."

"ഞാനതൊക്കെ എപ്പൊഴേ മറന്നു!" അന്ന പറഞ്ഞു: "അല്ലെങ്കിൽ വീണ്ടും ഞാൻ വരുമോ?"

"ഇതിനു മുമ്പ് ആരും എൻെറ തെറ്റുകൾക്ക് എന്നോട് ക്ഷമിച്ചിട്ടില്ല." ദസ്തയേവ്സ്കി പറഞ്ഞു: "എല്ലാവരും എന്നെ വിചാരണ ചെയ്യുകയും പീഡിപ്പിക്കുകയുമാണ് ചെയ്തത്. അതിൻെറ ഓർമ്മ. അതിപ്പോഴും എന്നെ അലട്ടുന്നുണ്ട്. അതൊന്നും പറഞ്ഞാൽ ബഹുമാനപ്പെട്ട അന്നയ്ക്ക് മനസ്സിലാവില്ല."

"അതെന്താ?"

"അതൊക്കെ ഒരു മനുഷ്യാത്മാവിൻെറ കുരിശുമരണങ്ങളാണ്. അതായത് എൻെറ. ഒരു ക്രിസ്തുവാകാൻ ശ്രമിക്കുകയാണെന്നു വിചാരിക്കരുത്. അത്രയ്ക്കുള്ള അഹങ്കാരമൊന്നും എനിക്കില്ല. ഒരു കാര്യം ഞാൻ ചോദിക്കട്ടെ, മറ്റുള്ളവർ ഒരാളെ വിധിക്കുമ്പോൾ അയാൾ എന്തനുഭവിച്ചിട്ടുണ്ടെന്നു ചിന്തിച്ചിട്ടാണോ?"

"ആവോ. എനിക്കറിയില്ല. ഞാനങ്ങനെയൊന്നും ചിന്തിച്ചിട്ടില്ല."

ഒരു നിമിഷം എന്തോ ആലോചിച്ചിരുന്നതിനുശേഷം ഒരു ദീർഘനിശ്വാസത്തോടെ ദസ്തയേവ്സ്കി പറഞ്ഞു: "ഞാനെന്നെ ന്യായീകരിക്കാനൊന്നും ഒരുമ്പെടുന്നില്ല. കുറ്റം മുഴുവൻ എൻേറതായിരിക്കാം. ചിലപ്പോൾ എനിക്കു തോന്നാറുണ്ട് ആരുടെയെങ്കിലും മുമ്പിൽചെന്നു മുട്ടുകുത്തിനിന്ന് എൻെറ പിഴ, എൻെറ വലിയ പിഴ എന്നേറ്റു പറയണമെന്ന്."

"എന്തിന്?"

"അതൊക്കെ പറഞ്ഞാൽ ധാരാളം പറയേണ്ടി വരും. ആർക്കാ അതൊക്കെ കേൾക്കാൻ ക്ഷമയുണ്ടാവുക?"

അന്ന ഒന്നു മന്ദഹസിച്ചു.

"ഒരാളെങ്കിലുമുണ്ടെന്നു വിചാരിക്ക്."

ദസ്തയേവ്സ്കി നിഷേധാർത്ഥത്തിൽ തലയനക്കി.

"വേണ്ടാ. ഇനി അതൊന്നും വിസ്തരിക്കാതിരിക്കുകയാണ് നല്ലത്. ഒരാൾ ചീത്തജീവിതം ജീവിച്ചതും പോരാ, പിന്നെ അതൊക്കെ മറ്റു



ഒരു സങ്കീർത്തനം പോലെ

ള്ളവരെ വർണ്ണിച്ചുകേൾപ്പിക്കാനും നില്ക്കണോ? ചുരുക്കത്തിൽ ഇത്രയും മനസ്സിലാക്കിയാൽ മതി. പലപ്പോഴും എൻെറ ജീവിതം കുത്തഴിഞ്ഞ രീതിയിലാണ് കഴിഞ്ഞുപോകുന്നത്. തീരെ അപൂർവ്വമായിട്ടു മാത്രമാണ് ഞാൻ എൻേറതു മാത്രമായിരിക്കുക."

അന്ന അകത്തുകയറി മുറി മുഴുവൻ ഒന്നു നോക്കി.

മേശപ്പുറത്ത് പുസ്തകങ്ങൾ ചിതറിക്കിടക്കുന്നു. എന്തായിരുന്നു ദസ്തയേവ്സ്കി വായിച്ചുകൊണ്ടിരുന്നത്?

അന്ന ആ പുസ്തകം എടുത്തുനോക്കി. പുഷ്കിൻെറ കവിതകളാണ്.

അടുത്തുവന്ന് ആ പുസ്തകം കൈയിലെടുത്ത് ദസ്തയേവ്സ്കി പറഞ്ഞു:

"ഞാൻ പുഷ്കിനെ വായിക്കുകയായിരുന്നു. ഇടയ്ക്കു ചോദിക്കട്ടെ. അന്നയ്ക്ക് പുഷ്കിൻെറ കവിത ഇഷ്ടമാണോ?"

അന്ന പറഞ്ഞു:

"ഞാൻ നോവലുകളാണ് വായിക്കാറ്."

"അതുപോരാ. കവിത വായിക്കണം." പുസ്തകത്തിൻെറ മറിഞ്ഞുപോയ താളുകൾ ഒതുക്കിപ്പിടിച്ച് ദസ്തയേവ്സ്കി പറഞ്ഞു: "ഞാനിടയ്ക്കിടയ്ക്ക് പുഷ്കിനെ വായിക്കും. അപ്പോൾ എൻെറ ഹൃദയത്തിൻെറ മുഴക്കങ്ങൾ എനിക്കു കേൾക്കാം."

ഒന്നുരണ്ടു കടലാസുകൾ മറിച്ച് ദസ്തയേവ്സ്കി അഗാധമായ ഒരു ഭാവത്തോടെ പുഷ്കിൻെറ ഒരു കവിത വായിച്ചു:

"പകലുകൾ ഇഴഞ്ഞുനീങ്ങുന്നു. ഓരോ നിമിഷവും എൻെറ വ്രണിതഹൃദയത്തിൽ ദൗർഭാഗ്യകരവും തമോജഡിലവുമായ ഒരു പ്രേമത്തിൻെറ വിഷാദവും വ്യഥയും ഘനീഭവിപ്പിക്കുന്നു. നിദ്രാവിഹീനങ്ങളായ സ്വപ്നങ്ങളെ, പ്രേതബാധോപമങ്ങളായ ഉന്മാദസ്വപ്നങ്ങളെ ജനിപ്പിക്കുന്നു. എങ്കിലും എനിക്കു പരാതിയില്ല. പകരം ഞാൻ കരയുന്നു. കണ്ണുനീർ എനിക്ക് ആശ്വാസമായി തീരുന്നു. അവ എന്നെ സാന്ത്വനിപ്പിക്കുന്നു.

ദുഃഖത്തിൻെറ തടവിൽ കിടക്കുന്ന എൻെറ ആത്മാവ് അഗാധവും തിക്തവുമായ ഒരാനന്ദം കണ്ണുനീരിൽ കണ്ടെത്തുന്നു. ഞാൻ പറയുന്നത് സത്യമാണ്. ജീവിതമേ കടന്നുപോകൂ! പൊള്ളയായ മായാരൂപമേ വരൂ! പറന്നു പറന്ന് ഇരുളിൻെറ ഏകാന്തശൂന്യതയിൽ മറയൂ!

"പ്രേമത്തിൻെറ അനന്തമായ കഠിനവേദന എനിക്കു പ്രിയങ്കരമാണ്. എൻെറ പ്രേമംപോലെയാണ് എൻെറ മരണവുമെങ്കിൽ ഞാൻ മരിച്ചുകൊള്ളട്ടെ."

കവിത വായിച്ചുതീർത്തതിനുശേഷം ദസ്തയേവ്സ്കി നിശ്ചലമായ ഒരു ഭാവത്തോടെ അന്നയുടെ നേരെ നോക്കി. അവളും അതേ ഭാവത്തോടെ ദസ്തയേവ്സ്കിയുടെ നേരേ നോക്കി. അങ്ങനെ ഒരുനിമിഷം നിശ്ശബ്ദമായി കടന്നുപോയി. പിന്നെ ദസ്തയേവ്സ്കി പുസ്തകം മടക്കി മേശപ്പുറത്തുവച്ചു.

അന്ന പറഞ്ഞു:

"ഞാൻ റെഡിയാണ്. പറഞ്ഞുതന്നെങ്കിൽ ഞാൻ എഴുതിയേനെ."

അപ്പോഴാണ് ദസ്തയേവ്സ്കി ഓർക്കുന്നത് അന്ന എന്തിനാണ് വന്നതെന്ന്.

"ഓ, ഞാനതു മറന്നു. ഞാൻ പറഞ്ഞില്ലേ, എനിക്കെന്തോ കുഴപ്പമുണ്ട്."

നോട്ട്ബുക്കും മറ്റും മേശപ്പുറത്തു വച്ചതിനുശേഷം അന്ന അവിടെ കിടന്ന ഒരു കസേരയിൽ ഇരുന്നു. ഇളകിത്തുടങ്ങിയ ഒരു പഴയ കസേരയായിരുന്നു അത്.

അപ്പോഠം ജനലിനോടുചേർന്നുള്ള ഒരു കസേര ചൂണ്ടിക്കാട്ടി ദസ്തയേവ്സ്കി പറഞ്ഞു:

"അന്ന ഇങ്ങോട്ടിരിക്കൂ. അതാണ് സൗകര്യം. ഇവിടെ ഇരുന്നാണ് ഞാൻ എഴുതാറ്."

അന്ന എഴുന്നേറ്റ് ജനലിനോടു ചേർന്നുകിടക്കുന്ന കസേരയിൽ ചെന്നിരുന്നു. അന്നേരം എന്തെന്നില്ലാത്ത ഒരു സന്തോഷംതോന്നി അന്നയ്ക്ക്. അനുഗൃഹീതനായ ദസ്തയേവ്സ്കി ഇരുന്നെഴുതുന്ന കസേരയിലാണ് താൻ ഇരിക്കുന്നത്. ഈ കസേരയിൽ ഇരുന്നാണ് ദസ്തയേവ്സ്കി 'കുറ്റവും ശിക്ഷയും' എഴുതിയത്.

കുറെ നേരം നെറ്റിക്കു കൈയുംകൊടുത്ത് ദസ്തയേവ്സ്കി ഏതോ ചിന്തയിൽ മുഴുകിയതുപോലെ ഇരുന്നു. അന്ന വിചാരിച്ചത് എഴുതാൻ പോകുന്ന നോവലിനെപ്പറ്റി ചിന്തിക്കുകയാണെന്നാണ്. കുറെനേരം അങ്ങനെ ഇരുന്നതിനുശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"അന്നയുടെ വീടെവിടെയാണെന്നെനിക്കറിയില്ല. അല്ലെങ്കിൽ ഇന്നലെ സന്ധ്യയ്ക്ക് ഞാനവിടെ വന്നേനെ, ക്ഷമ ചോദിക്കാൻ."

അന്ന വിസ്മയത്തോടെ ദസ്തയേവ്സ്കിയെ നോക്കി.

അതിതുവരെ മറന്നില്ലേ?

അതാണോ ഇത്രയുംനേരം ഓർത്തുകൊണ്ടിരുന്നത്?

സിഗരറ്റ് കത്തിച്ച് അതിൻെറ പുകയെടുത്തതിനുശേഷം ദസ്തയേവ്സ്കി ചോദിച്ചു:





"അന്നയുടെ വീടെവിടെയാണെന്നാണ് പറഞ്ഞത്?"

അവാഠക്കു ചിരി വന്നു.

വീടെവിടെയാണെന്ന് ഇതിനുമുമ്പ് ചോദിച്ചില്ല; പറഞ്ഞുമില്ല. എന്നിട്ടും മറന്നുപോയതാണെന്നാണ് വിചാരം.

അന്ന പറഞ്ഞു: "പെസ്കിയിൽ."

അങ്ങനെ ഒരു സ്ഥലത്തെക്കുറിച്ച് ഇതിനുമുമ്പെങ്ങും കേട്ടിട്ടില്ലാത്ത ഒരു ഭാവത്തോടെ ദസ്തയേവ്സ്കി ചോദിച്ചു:

"അതെവിടെയാണ്? ഇവിടെ, ഈ സെൻറ് പീറ്റേഴ്സ് ബർഗ്ഗിൽ തന്നെയാണോ?"

ചിരിച്ചുകൊണ്ട് അന്ന തലയാട്ടി.

അപ്പോഴേക്കും ഫെദോസ്യ കട്ടൻചായ കൊണ്ടുവന്നു. ഈ നേരത്ത് ദസ്തയേവ്സ്കിക്ക് അതു നിർബന്ധമായിരിക്കും. ഫെദോസ്യ ഒരു കപ്പെടുത്ത് അന്നയ്ക്കു കൊടുത്തു. സാമാന്യത്തിലധികം കടുപ്പമുണ്ടായിരുന്നു ആ കട്ടൻചായയ്ക്ക്. എങ്കിലും പാകത്തിനു മധുരമുണ്ടായിരുന്നതുകൊണ്ട് കുടിക്കാൻ വിഷമം തോന്നിയില്ല.

ചായ കുടിച്ചുകഴിഞ്ഞ് ദസ്തയേവ്സ്കി വീണ്ടും ഒരു സിഗരറ്റ് കത്തിച്ചു.

വീണ്ടും കുറെനേരം ചിന്തിച്ചിരുന്നതിനുശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"ഒരു ചൂതാട്ടക്കാരൻെറ കഥയാണ് ഞാനുദ്ദേശിക്കുന്നത്. കഥ മുഴുവൻ മനസ്സിലുണ്ട്. ഒന്നു തുടങ്ങിക്കിട്ടാനാണ് വിഷമം. എവിടെനിന്നു തുടങ്ങണം? എങ്ങനെ തുടങ്ങണം? എഴുതി തുടങ്ങുന്നതിനുമുമ്പ് അങ്ങനെ ഒരു വേവലാതി എനിക്കു പതിവാണ്."

അന്ന വെറുതെ വിരലുകളിൽ ഞൊട്ട പൊട്ടിച്ചുകൊണ്ട് ദസ്തയേവ്സ്കി ഇനിയും എന്തെങ്കിലും പറയുന്നതു കേഠക്കാൻ കാത്തിരുന്നു.

വീണ്ടും നിശ്ശബ്ദതയുടെ ഒരിടവേളയ്ക്കുശേഷം ദസ്തയേവ്സ്കി താൻ എഴുതാൻ പോകുന്ന നോവലിനെക്കുറിച്ച് പറയാൻ തുടങ്ങി.

"എൻെറ രണ്ടാമത്തെ യൂറോപ്പ് സന്ദർശനകാലത്തെ ചില അനുഭവങ്ങളാണ്. അന്നയോട് എല്ലാം തുറന്നു പറയുകയാണ്. ഒന്നും ഒളിക്കാതെ. എൻെറ ചുഴലിദീനത്തിന് ചികിത്സിക്കാനെന്നും പറഞ്ഞാണ് ഞാൻ പോയത്. സത്യത്തിൽ അവിടത്തെ ചൂതാട്ടകേന്ദ്രങ്ങളിൽ ഭാഗ്യം പരീക്ഷിക്കുകയായിരുന്നു ഉദ്ദേശ്യം. അതു പറയുവാനൊക്കുമോ മറ്റു

ള്ളവരോട്? വെയിസ്ബാഡനിലെ ചൂതാട്ടകേന്ദ്രങ്ങളിൽ ഭാഗ്യനിർഭാഗ്യ ങ്ങളുടെ കളി ഞാൻ കുറെ കണ്ടു. നേടുന്നവരെക്കാൾ കൂടുതൽ നഷ്ട പ്പെടുന്നവരാണ്. നഷ്ടപ്പെടലെന്നു പറയുമ്പോൾ അതൊരു മഹായു ദ്ധത്തിലെ തോല്‌വി പോലെയാണ്."

ചൂതാട്ടത്തെയും ചൂതാട്ടകേന്ദ്രങ്ങളെയും കുറിച്ചു പറയാൻ തു ടങ്ങിയപ്പോൾ ദസ്തയേവ്സ്കിയുടെ വാക്കുകളിൽ കൂടുതൽ ആ വേശം പ്രകടമായി. ആന്തരികമായ ഒരു തള്ളൽകൊണ്ട് നിമിഷങ്ങൾക്കു ള്ളിൽ അദ്ദേഹം ഒരു പിണിയാളിനെപ്പോലെയായിത്തീർന്നു. നോവലി നാസ്പദം തൻെറ രണ്ടാമത്തെ യൂറോപ്പ് സന്ദർശനത്തിൻെറ അനുഭവ ങ്ങളാണെന്നു പറഞ്ഞെങ്കിലും ആ യാത്രയുടെ പിന്നിലെ രഹസ്യങ്ങൾ ദസ്തയേവ്സ്കി ഒളിച്ചുപിടിച്ചു. രഹസ്യങ്ങളെന്നു പറയുമ്പോൾ അതിൽ അദ്ദേഹത്തിൻെറ ഒരു സ്നേഹബന്ധവും പെടും.

ദസ്തയേവ്സ്കി കോളേജ് വിദ്യാർത്ഥിനിയായ പോളിന സു സ്ലോവയെ കണ്ടുമുട്ടുമ്പോൾ അവൾക്ക് ഇരുപതു വയസ്സായിരുന്നു. ദസ്തയേവ്സ്കിക്ക് നാല്പതും!

യൗവനത്തിൻെറ ദാഹങ്ങൾ ഹൃദയത്തിൽ കത്തിനിന്ന കാ ലത്ത് ഒരു മരുഭൂമിയിലൂടെയായിരുന്നല്ലോ തൻെറ യാത്ര. അതിൻെറ ഓർമ്മ ഒരു വിഷാദം പോലെ ദസ്തയേവ്സ്കിയുടെ മനസ്സിൽ തങ്ങി നില്ക്കുന്നു. മൃഗതൃഷ്ണകൾ മരുഭൂമിയിലെ സഞ്ചാരിയെ കബളിപ്പി ക്കുകയേ ചെയ്യുന്നുള്ളൂ. സ്നേഹത്തിൻെറ കാര്യത്തിൽ തൻെറ അനു ഭവം അങ്ങനെയായിരുന്നെന്ന് ഇപ്പോൾ വേദനയോടെ ഓർക്കുന്നു. സ്നേഹപരാജയങ്ങളുടെയും മോഹഭംഗങ്ങളുടെയും നീറ്റലനുഭവിച്ചു കൊണ്ടിരുന്നപ്പോഴാണ് പോളിന ഒരു സ്വപ്നംപോലെ ദസ്തയേവ്സ്കി യുടെ ജീവിതത്തിലേക്ക് കടന്നുവന്നത്. സ്നേഹത്തോടെ, ആരാധന യോടെ. ഒരു സ്വപ്നംപോലെ എന്നുപറഞ്ഞത് അർത്ഥപൂർണ്ണമാണ്. അവൾ അങ്ങനെയായിരുന്നു. മുമ്പെന്നോ ഇടതുപക്ഷബുദ്ധിജീവികളു ടെ ഒരു യോഗത്തിൽവച്ച് തന്നെ കണ്ടിട്ടുണ്ടെന്ന് പോളിന പറഞ്ഞപ്പോ ൾ ദസ്തയേവ്സ്കിക്ക് അത് ഓർമ്മയിൽ വരുന്നില്ല. 'കാല'ത്തിൽ പ്രസിദ്ധീകരിക്കാൻ ഒരു കഥയുമായി വന്നപ്പോഴാണ് ആ സൗന്ദര്യജാ ല കണ്ണഞ്ചിപ്പിച്ചത്. പിന്നെ അതൊരടുപ്പമായിത്തീർന്നു. വെറുതെ അടു പ്പമെന്നു പറഞ്ഞാൽ പോരാ ഹൃദയംഗമായ ഒരടുപ്പം. ഒരു ചുഴലിക്കാറ്റു പോലെയായിരുന്നു ആ സ്നേഹം. അത്ര പ്രചണ്ഡമായിട്ട്. അത്ര പ്രക്ഷു ബ്ധമായിട്ട്. അത്ര വികാരതീക്ഷ്ണമായിട്ട്.

എന്നിട്ടും ഇടയ്ക്കുവച്ച് ആ സ്നേഹബന്ധത്തിലും വിള്ളലുക ളുണ്ടായി. പലതരം നൂലാമാലകൾ അതിൽ ഉടക്കിക്കിടക്കുന്നു. അതൊ ക്കെ അഴിച്ചും വേർപെടുത്തിയും എടുക്കുക അത്ര എളുപ്പമല്ല. അവൾ





പെട്ടെന്നു പാരീസിലേക്കു പോയപ്പോൾ താൻ വീണ്ടും അത്യഗാധമായ ഒരു ശൂന്യതയിൽ വീണിരിക്കുന്നുവെന്ന് ദസ്തയേവ്സ്കിക്കു തോന്നി. അനുനിമിഷം മരണത്തോടടുത്തുകൊണ്ടിരിക്കുന്ന ഭാര്യയെ തനിച്ചാ ക്കിയിട്ട് ദസ്തയേവ്സ്കി അടങ്ങാത്ത ഹൃദയതൃഷ്ണകളോടെ പോളി നയുടെ അടുത്തേക്കു യാത്രയായി. യാത്രയ്ക്കിടയിൽ ചൂതുകളിയെക്കു റിച്ചുള്ള ഓർമ്മ വഴിതെറ്റിച്ചു.

ചെന്നെത്തിയതോ വെയിസ്ബാഡനിലെ ചൂതുകളികേന്ദ്രത്തിൽ. വാച്ചും മോതിരവുമൊക്കെ പണയംവച്ചുപോലും കളിച്ചു. ഒരിക്കൽ കി ട്ടും. ഒരിക്കൽ പോകും. നേടുമ്പോൾ അമിതമായി സന്തോഷിക്കുകയോ നഷ്ടപ്പെടുമ്പോൾ വ്യാകുലപ്പെടുകയോ ചെയ്യുന്നില്ല. കളിയിലെ ലഹരി യാണു പ്രധാനം. ചിലപ്പോൾ വിചാരിക്കും, ഈ കളി തന്നെ തെണ്ടിയും നിന്ദ്യനുമാക്കി തീർക്കുമെന്ന്. എന്നുവച്ച് അതിൽനിന്ന് പിന്തിരിയാൻ കഴിയുന്നുണ്ടോ? ചതുപ്പിൽനിന്ന് കാൽ വലിച്ചൂരാൻ ശ്രമിക്കുമ്പോൾ എന്താണ് സംഭവിക്കുന്നത്?

രഹസ്യങ്ങളിലൊന്നും സ്പർശിക്കാതെ, വെയിസ്ബാഡനിലെ ചൂതുകളി കേന്ദ്രങ്ങളിലെ അനുഭവങ്ങളെക്കുറിച്ചു പറഞ്ഞതിനുശേഷം ആ ഓർമ്മകളുടെ തണലിൽ ദസ്തയേവ്സ്കി ഒരുനിമിഷം നിന്നു.

പിന്നെ അന്നയുടെ നേരെ തിരിഞ്ഞു.

"അന്നയ്ക്കെത്ര വയസ്സായി?"

അങ്ങനെ ഒരു ചോദ്യം അവൾ പ്രതീക്ഷിച്ചിരുന്നില്ല. അതിൻെറ അന്ധാളിപ്പോടെ അവൾ മിഴിച്ചുനോക്കി. അതുകഴിഞ്ഞ്, അല്ലെങ്കിൽ ഒരാൾ വയസ്സുചോദിച്ചതിന് അങ്ങനെ അന്ധാളിക്കുന്നതെന്തിനെന്നു സ്വയം ശാസിച്ചുകൊണ്ട് അവൾ വയസ്സ് പറഞ്ഞു.

"ഇരുപത്."

അന്നേരം ഒരഭിനന്ദനംപോലെ ദസ്തയേവ്സ്കി പറഞ്ഞു:

"ഞാനൂഹിച്ചതുതന്നെ."

വീണ്ടും കുറെനേരം ദൂരെ ശൂന്യതയിലെവിടെയോ നോക്കിനിന്ന തിനുശേഷം ദസ്തയേവ്സ്കി അവളുടെ നേരെ മുഖം തിരിച്ചു.

"സാരമില്ല. നോവൽ എങ്ങനെയായാലും നമുക്ക് നാളെ തുട ങ്ങാം. ഇന്നൊരു വെളിപാട് കിട്ടുന്നില്ല. വരൂ, കുറച്ചുദൂരം ഞാനും വരാം അന്നയുടെ കൂടെ."

അവർ കോണിപ്പടി ഇറങ്ങുമ്പോൾ അടുക്കളവാതിലിൻെറ പിന്നിൽ ഫെദോസ്യ നോക്കിനില്ക്കുന്നുണ്ടായിരുന്നു.

വഴിയരികിലൂടെ ഒന്നിച്ചു നടക്കുമ്പോൾ വീണ്ടും ദസ്തയേവ്സ്കി താൻ എഴുതാൻ പോകുന്ന നോവലിനെക്കുറിച്ചു പറഞ്ഞു:

"എൻെറ ആത്മാംശങ്ങാംകൂടി കൊടുത്ത് ഒരു ചൂതുകളിക്കാരനെ സൃഷ്ടിക്കുക. അങ്ങനെയാണ് അതെൻെറ മനസ്സിൽ രൂപംകൊള്ളുന്നത്. വായിക്കുന്നവർക്കു തോന്നിയേക്കും അതൊരു ഭ്രാന്തിൻെറ ദുരന്തമാണെന്ന്. ആയിരിക്കാം. എങ്കിലും അതു മാത്രവുമല്ല. അന്ന ആലോചിച്ചിട്ടുണ്ടോ? ഐശ്വര്യവും സൗന്ദര്യവും സ്ഥാനമാനവുമൊക്കെ അർഹിക്കുന്നവർക്കല്ല കിട്ടുന്നത്. എന്നുപറയുമ്പോാം മിക്കപ്പോഴും. ജീവിതത്തിൻെറ കാര്യത്തിലും എവിടെയും ഒരു യുക്തിഭംഗമുണ്ട്. ഇല്ലേ? ഞാൻ ദൈവത്തെ വിമർശിക്കുകയാണെന്ന് വിചാരിക്കരുത്. ജീവിതം അങ്ങനെയാണ്. പിന്നെ ചൂതുകളിയെക്കുറിച്ചും തെറ്റിദ്ധാരണകളുണ്ട്. ആലോചിച്ചുനോക്കുമ്പോാം ഈ ലോകംതന്നെ ഒരു ചൂതുകളിസ്ഥലമല്ലേ? ചിലർ നേടുന്നു. ചിലർക്ക് നഷ്ടപ്പെടുന്നു. ഭാഗ്യനിർഭാഗ്യങ്ങളുടെ രഹസ്യം എന്താണ്? ഓർത്തുനോക്കുമ്പോാം എല്ലാം ഒരു യാദൃച്ഛികതയല്ലേ?"

ഒരിക്കൽ നിറതോക്കിനു മുമ്പിൽ മരണം കാത്തുനിന്ന ദസ്തയേവ്സ്കി ഒടുവിൽ എങ്ങനെയോ അത്ഭുതകരമായി രക്ഷപെട്ടെന്ന് അന്ന കേട്ടിട്ടുണ്ടായിരുന്നു. ദസ്തയേവ്സ്കിയെക്കുറിച്ചോർക്കുമ്പോഴൊക്കെ ആ കഥയും അവാം ഓർക്കും. ഒരുനിമിഷം അവാം സംശയിച്ചു. അതിനെക്കുറിച്ച് ചോദിച്ചാൽ ദസ്തയേവ്സ്കിക്ക് ഇഷ്ടമാകുമോ? അദ്ദേഹം അതോർക്കാൻ ഇഷ്ടപ്പെടുന്നില്ലെങ്കിലോ?

അങ്ങനെയൊക്കെ സംശയിച്ചെങ്കിലും അന്നയുടെ മനസ്സ് മൗനം ദീക്ഷിക്കാൻ സമ്മതിച്ചില്ല.

വഴിയിൽ ഒരു വളവു തിരിയുമ്പോാം അവാം ചോദിച്ചു:

"എൻെറ പിതാവ് പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. ഒരിക്കൽ പട്ടാളക്കാരുടെ തോക്കിനു മുമ്പിൽനിന്ന് രക്ഷപ്പെട്ടതാണെന്ന്. നേരാണോ?"

"നേരാണോ എന്ന്!" ദസ്തയേവ്സ്കി മുഖംതിരിച്ച് അവളുടെ നേരെ നോക്കി: "ജീവിതത്തിൽ അങ്ങനെ ഒരനുഭവത്തെയും കടന്നുപോന്നു. ഓർത്തുനോക്ക്, മരണം തൊട്ടടുത്ത്! ഒരു നിമിഷത്തിൻെറ അകലത്തിൽ!"

പിന്നെ തനിക്കേറ്റവും ഇഷ്ടപ്പെട്ട ഒരു കഥ പറയുന്ന വികാരത്തോടെ ദസ്തയേവ്സ്കി അന്നയ്ക്ക് ആ കഥ വിവരിച്ചുകൊടുത്തു.

സാർ ചക്രവർത്തിക്കെതിരെ കലാപമുണ്ടാക്കാൻ ശ്രമിക്കുന്ന പെട്രോഷേവ്സ്കിയുടെയും മറ്റും കൂട്ടത്തിൽപ്പെട്ട ഒരാളാണെന്നു വിചാരിച്ചായിരുന്നു അറസ്റ്റ്. അന്ന് ഇരുപത്തൊന്ന് വയസ്സാണ് ദസ്തയേവ്സ്കിക്ക്. ബെലിൻസ്കിയിൽ നിന്നൊക്കെ അകന്ന് ഒറ്റപ്പെട്ടു നടക്കുന്ന കാലം. അങ്ങനെയാണ് പെട്രോഷേവ്സ്കിയുടെ ഗ്രൂപ്പിൽച്ചെന്നു





പെട്ടത്. ദസ്തയേവ്സ്കിക്ക് അങ്ങനെ രാഷ്ട്രീയമൊന്നുമില്ല. എങ്കിലും ചക്രവർത്തിയുടെ ചാരന്മാർക്ക് തോന്നിയത് മറിച്ചാണ്. തീയതിയൊക്കെ ഓർക്കുന്നുണ്ട്. 1849 ഏപ്രിൽ 23. പെട്രോഷേവ്സ്കിയുടെ കേന്ദ്രത്തിൽ നിന്നു മടങ്ങിയെത്തി ഉറങ്ങാൻ കിടക്കുമ്പോൾത്തന്നെ നേരം വെളുക്കാറായിരുന്നു. ഒന്നു മയങ്ങി. വാതിലിൽ ശക്തിയായി ഇടിക്കുന്നതു കേട്ട് ഞെട്ടിയുണർന്നപ്പോൾ കണ്ടതെന്താണ്? പുറത്ത് പോലീസ്! പിന്നെ അവരുടെ കൂടെ ജയിലിലേയ്ക്ക്. അവിടെ ചെന്നപ്പോഴാണ് അറിയുന്നത് താൻ മാത്രമല്ല പെട്രോഷേവ്സ്കി സംഘത്തിലെ മുപ്പത്തിനാലു പേരുണ്ട്. രാജ്യദ്രോഹക്കുറ്റം. തുടർന്ന് വിചാരണയും വിധിയുമൊക്കെയായി. കോട്ടമുറിയിലെ ഏകാന്തതടവ്. ഒടുവിൽ അതിൽ പതിനഞ്ചുപേരെ വെടിവച്ചുകൊല്ലാൻ ഉത്തരവായി. അപ്പോഴും കുലുക്കമൊന്നും തോന്നിയില്ല. കൊടുങ്കാറ്റിൻെറയോ ഭൂകമ്പത്തിൻെറയോ നടുവിൽപ്പോലും നിർവികാരനായി നില്ക്കാൻ കഴിയും. അതല്ല കുഴപ്പം. ചിലപ്പോൾ നിസ്സാരകാര്യത്തിനു പൊട്ടിത്തെറിക്കും. പട്ടാളക്കാരുടെ കവാത്ത് മൈതാനത്ത് കൈകാലുകളിൽ പൂട്ടപ്പെട്ട ചങ്ങലകളോടെ നിന്നു. സംഗതി തീരാൻ പോവുകയാണ്. ദൂരെ ഒരിടത്ത് പതിനഞ്ചു ശവപ്പെട്ടികൾ നിരത്തിവച്ചിരിക്കുന്നു. അന്ത്യകൂദാശയ്ക്ക് വൈദികൻ വന്നു. കുരിശുമുത്തിയപ്പോൾ ജീവിതത്തിൽ ആന്നാദ്യമായി ക്രിസ്തുവിനെ ചുംബിക്കുന്നതുപോലെ തോന്നി. പട്ടാളക്കാർ തോക്കിൽ ഉന്നം പിടിച്ചു. പള്ളിഗോപുരത്തിനു മുകളിലെ ആകാശത്തിലായിരുന്നു ദസ്തയേവ്സ്കിയുടെ ദൃഷ്ടി. ഭൂമിയിൽ തൻെറ അവസാന നിമിഷം. അപ്പോൾ അശ്വാരൂഢനായ ഒരു ഭടൻ വരുന്നു വെള്ളത്തൂവാല വീശിക്കൊണ്ട് കൊല്ലണ്ടാ; കഠിനതടവ് മതിയെന്ന്! ജീവിതത്തിൻെറയും മരണത്തിൻെറയും അർത്ഥം ഒന്നു തന്നെയായിരുന്നു അന്നേരം. കരയണോ ചിരിക്കണോ എന്നറിയില്ലായിരുന്നു ആ നിമിഷത്തിൽനിന്നിറങ്ങുമ്പോൾ.....

വല്ലാത്ത ഒരു സ്തോഭത്തോടെയാണ് അന്ന ആ കഥ കേട്ടത്. ദസ്തയേവ്സ്കിക്ക് യാതൊരു ഭാവഭേദവുമില്ല. ഒരു ശരാശരി മനുഷ്യന് ആ നിമിഷങ്ങളിൽ ഉണ്ടാകാവുന്ന വികാരവിക്ഷോഭം ഒട്ടുമില്ല. എന്നാൽ ഒരു മന്ദസ്മിതം മുഖത്തുണ്ടുതാനും.

"ഇപ്പോൾ അതോർക്കാൻ രസമുണ്ട്." ദസ്തയേവ്സ്കി പറഞ്ഞു: "പക്ഷേ, മരണത്തിൻെറ ആ നിമിഷങ്ങളിലോ? അന്ന കേൾക്കൂ, ഞങ്ങളെ തൂണിൽനിന്നഴിച്ചപ്പോൾ ഒരാൾക്കു ഭ്രാന്തുവന്നു. ഒരാൾ ബോധംകെട്ടു വീണു. തൻെറ മരണത്തെക്കുറിച്ചോർത്തു തലേദിവസം ഒറ്റരാത്രികൊണ്ട് ഒരാളുടെ മുടി മുഴുവൻ നരച്ചു. പൊങ്ങച്ചം പറയുകയാണെന്നു വിചാരിക്കരുത്. മരണം കാത്തുനിൽക്കുമ്പോൾ തലേന്നെഴുതി

യ കഥയെക്കുറിച്ച് ആരോടെങ്കിലും ഒന്നു പറയാൻ കഴിയാത്തതിൻെറ വീർപ്പുമുട്ടലായിരുന്നു എനിക്ക്."

അന്ന അത്ഭുതത്തോടെ ദസ്തയേവ്സ്കിയെ നോക്കി. എന്തൊരു മനുഷ്യനാണിത്!

മരണത്തിനു മുമ്പിൽ നിൽക്കുമ്പോൾ മനുഷ്യൻ ജീവിതത്തെക്കുറിച്ചല്ലേ ഓർക്കുന്നത്?

പെട്ടെന്ന്, മരണം കാത്തുനിൽക്കുമ്പോൾ 'ക്രൈം ആൻഡ് പണിഷ്മെൻറി'ലെ റസ്കോൾനിക്കോവിൻെറ ചിന്ത അന്നയ്ക്കോർമ്മ വന്നു. കുറെനാൾ മുമ്പ് വായിച്ചതാണ്. എന്നിട്ടും അത് ഓർമ്മയിൽ കത്തിനില്ക്കുന്നു.

"മരണം....മരണം....മരണത്തിൽ നിന്നു രക്ഷകിട്ടുമെങ്കിൽ എവിടെയും എങ്ങനെയും ജീവിക്കാം. പർവ്വതങ്ങളുടെ ഉച്ചിയിൽ, ഒരു കഷണം കല്ലിൽ, ഒരു പാറയുടെ മുനമ്പിൽ, ഒരഗാധഗർത്തത്തിൻെറ വിളുമ്പിൽ, സമുദ്രത്തിനു മുകളിൽ, അറുതിയില്ലാത്ത ഏകാന്തതയിൽ, അറുതിയില്ലാത്ത പ്രളയക്കാറ്റിൽ, കാലൂന്നി നില്ക്കാൻ മാത്രം സ്ഥലമുള്ളിടത്ത്. ജീവിതം മുഴുവൻ. പതിനായിരം വർഷങ്ങൾ. അനന്തകാലത്തോളം. പെട്ടെന്ന് മരിക്കാതിരുന്നാൽ മതി. ജീവൻ, ജീവൻ. അതു മാത്രം-"

എന്തൊരു മനസ്സാണിത്?!

അന്ന അങ്ങനെ അത്ഭുതം കൂറി നില്ക്കുമ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:-

"നമ്മുടെ ജീവിതവും മരണവുമൊക്കെ നമ്മുടെ ഹൃദയത്തിനകത്താണ്. അന്നയ്ക്കറിയാമോ, ഞാനിതുവരെ ജീവിച്ചത് എൻെറ ഹൃദയത്തിലാണ്. എൻെറ ഇനിയുള്ള ജീവിതവും അങ്ങനെയായിരിക്കും?"

അവൾക്കതിൻെറ അർത്ഥം മുഴുവൻ മനസ്സിലായില്ല.

ഒരിടത്ത് വഴി പിരിയുന്നിടത്തെത്തിയപ്പോൾ ദസ്തയേവ്സ്കി നിന്നു.

"നാളെ നേരത്തേ വരണം. നമ്മളിപ്പോൾ യാത്ര പറയുകയാണ്. ഉള്ളതു പറയുമ്പോൾ തെറ്റിദ്ധരിക്കരുത്. ഞാൻ കാപട്യങ്ങൾ ഇഷ്ടപ്പെടുന്നില്ല. വഴിവക്കിൽ വച്ച് സമയമെന്തായെന്നു ചോദിക്കുന്ന അപരിചിതനോടു പോലും. പിന്നെയാണോ അന്നയോട്! കടം തരാൻ സന്മനസ്സുള്ള ഒരു സ്നേഹിതനെ കണ്ടുകിട്ടിയില്ലെങ്കിൽ എൻെറ ഇന്നത്തെ ദിവസം പാഴായിപ്പോകും."

ഇങ്ങനെ ഒരത്ഭുതമനുഷ്യനെ ജീവിതത്തിൽ ആദ്യം കാണുകയാണെന്നു തോന്നി അന്നയ്ക്ക്. ഒന്നോ രണ്ടോ ദിവസത്തെ പരിചയം മാത്രമുള്ള തീർത്തും അന്യയായ ഒരു പെണ്ണിനോട് എന്തൊക്കെയാണ്





പറഞ്ഞത്! അത്ര വിശ്വാസം തോന്നിയിട്ടുണ്ടാവും. അതോർത്തപ്പോൾ അന്നയ്ക്ക് സ്വല്പം അഭിമാനവും തോന്നി. അടുത്ത നിമിഷം അവളുടെ മനസ്സിടിഞ്ഞു. വഴിവക്കിൽവച്ചു സമയമെന്തായെ ന്നു ചോദിക്കുന്ന അപരിചിതനോടും ഇതൊക്കെ പറയുമോ? ഇത്ര ഹൃദയം തുറന്ന്!









ഴുതാൻപോകുന്ന ചൂതാട്ടക്കാരൻെറ കഥയ്ക്ക് ഒരു തുടക്കം കണ്ടുപിടിക്കാൻ അർദ്ധരാത്രിവരെ എഴുത്തുമേശയ്ക്കരികിൽ ദസ്തയേവ്സ്കി ഉറക്കമിളച്ചു. ഏതാണ്ടൊരു ധ്യാനം പോലെയായിരുന്നു അത്. പ്രക്ഷുബ്ധമായ മനസ്സ് ഏകാന്തമായ ഒരു നിമിഷം പ്രാർത്ഥിക്കുന്നു. ആ നിമിഷത്തിൽനിന്നുവേണം തുടങ്ങാൻ. ഒരു ചൂതാട്ടക്കാരൻെറ കഥയെന്നുപറയുമ്പോൾ എന്താണുദ്ദേശിക്കുന്നത്? ജീവിതത്തിൻെറ ആകസ്മിതകളെ നേരിടുന്ന ഒരാളിൻെറ മനസ്സ്. തൻെറ ദൈന്യം നിറഞ്ഞ അവസ്ഥയിൽ ഒരു മനുഷ്യന് പിണയുന്ന അബദ്ധങ്ങൾ. അവനു സംഭവിക്കുന്ന തോൽവികൾ. അവൻ സഹിക്കുന്ന അപമാനങ്ങൾ. അവൻെറ സ്വപ്നങ്ങൾ, നിരാശകൾ, ദുഃഖങ്ങൾ. അതിൻെറകൂടെ ലാഭനഷ്ടങ്ങളുടെ വിധി തുലാസിൽതൂങ്ങുന്ന നിമിഷങ്ങളുടെ വിക്ഷുബ്ധതയും ലഹരിയും പിരിമുറുക്കവും! ഉൽക്കടമായ പ്രേമത്തിൻെറ വികാരമൂർച്ഛപോലെ എന്തോ ഒന്ന് ചൂതുകളിയിലുമുണ്ട്.

അല്ലെങ്കിൽ വിധിയുമായുള്ള ഒരു കൂടിക്കാഴ്ചയായിട്ടും അതിനെ കണക്കാക്കിയാലെന്ത്?

ജീവിതംകൊണ്ട് ഒരാൾ ചൂതുകളിക്കുന്നു!

തൻെറ നിസ്സഹായതയും ചൂതാട്ടത്തോടുള്ള ഭ്രമവും പകുത്തുകൊടുത്ത് കഥാനായകനായ അലക്സി ഇവാനോവിച്ചിനെ ദസ്തയേവ്സ്കി പൂർണ്ണരൂപത്തിൽ സങ്കല്പിച്ചു. കഥാനായികയുടെ സ്ഥാനത്ത് പോളിനയെ നിർത്തിയപ്പോൾ അവളെ സംബന്ധിച്ച യാഥാർത്ഥ്യങ്ങൾക്ക്





കുറച്ചു മാറ്റംവരുത്തുകയാണ് ഭംഗിയെന്നു തോന്നി. ഹൃദയത്തെ മുറിപ്പെടുത്തുകയും നോവിക്കുകയുമൊക്കെ ചെയ്തെങ്കിലും അവളുടെ സ്നേഹം ഗാഢവും തീക്ഷ്ണവുമായിരുന്നു. അതെങ്ങനെ മറക്കും? പൊട്ടലുകൾ വീണ ഹൃദയത്തിൻെറ അടിയിൽ ആ ഓർമ്മകളും കിടക്കുന്നു.

വ്യക്തികളെയും യാഥാർത്ഥ്യങ്ങളെയും കഥയിൽ കൊണ്ടുവരുമ്പോൾ യാഥാർത്ഥ്യത്തിൻെറ ഒരു മറുപുറം കാണിക്കുകയാണ് നല്ലതെന്ന് ദസ്തയേവ്സ്കി തീരുമാനിച്ചു. യാഥാർത്ഥ്യത്തിൻെറ മറുപുറമെന്നു പറയുമ്പോൾ അവ അയഥാർത്ഥമെന്നല്ല വിവക്ഷ. മറ്റൊരു ഭാവകല്പനയിൽ യാഥാർത്ഥ്യത്തെ ഉൾക്കൊള്ളിക്കുകയാണ്.

അപ്പോൾ കഥയെങ്ങനെ?

പോളിന തൻെറ കുട്ടികളെയും കൊണ്ട് റെലറ്റൻബർഗിലേക്കു പോയപ്പോൾ അലക്സി ഇവാനോവിച്ചും അവളെ അനുഗമിക്കുന്നു. അവിടെ ഒരു സത്രത്തിൻെറ മൂന്നാംനിലയിൽ ഒരു ജനറൽ താമസിക്കുന്നുണ്ട്. അയാളും മറ്റുള്ളവരെപ്പോലെ റെലറ്റൻബർഗിൽ ചൂതുകളിക്കാൻ വന്നതാണ്. തുടരെത്തുടരെയുള്ള തോൽവികൾകൊണ്ട് ജനറൽ ആകെ പൊളിയുന്നു. എങ്കിലും അയാൾ നിരാശപ്പെടുന്നില്ല. മോസ്കോയിലുള്ള പ്രായമായ മുത്തശ്ശി ഒന്നു ചത്തുകിട്ടിയാൽ അയാൾക്ക് ലക്ഷക്കണക്കിന് റൂബിൾ കിട്ടും. അതു കിട്ടിയിട്ടു വേണം കടങ്ങളൊക്കെ വീട്ടാനും ഫ്രഞ്ചുസുന്ദരിയായ മിസ്.ബ്ലാഞ്ചിയെ വിവാഹം കഴിക്കാനും. വേറെയും കുറേപ്പേർ ആ സത്രത്തിൽ താമസിക്കുന്നുണ്ട്. മരിയ ഫിലിപ്പോവ്ന. ആസ്റ്റ്ലി. ഫ്രഞ്ചുകാരൻ ഗ്രിക്സ്. അവരുടെ കൂട്ടത്തിലാണ് പോളിനയും അലക്സിയും തങ്ങുന്നത്. എന്തുസഹായത്തിനും പോളിനയ്ക്ക് അലക്സി വേണം. ആഭരണങ്ങൾ പണയം വച്ച് പണം കൊണ്ടുവരാനും അവൾക്കു പകരം ചൂതുകളിച്ച് പണം നേടിക്കൊടുക്കാനും അങ്ങോട്ടോ ഇങ്ങോട്ടോ പോകുമ്പോൾ കൂട്ടിനും. പോളിനയോടുള്ള അഗാധമായ സ്നേഹം കൊണ്ട് അലക്സി അതെല്ലാം സന്തോഷത്തോടെ ചെയ്യുന്നു. പക്ഷേ അവളെന്താണ് ചെയ്യുന്നത്? സ്നേഹിക്കുകയും അതേസമയം തന്നെ അകന്നുപോകുകയും! തന്നെ അവൾ ചിലപ്പോൾ ഒരു കോമാളിയുടെ വേഷം കെട്ടിക്കുന്നുണ്ടെന്നും അയാൾക്കു തോന്നുന്നുണ്ട്. സ്നേഹത്തിൻെറപേരിൽ എല്ലാം നിശ്ശബ്ദം സഹിക്കുകയാണ്. ആശിപ്പിച്ചും നിരാശപ്പെടുത്തിയും കഷ്ടപ്പെടുത്തിയുമുള്ള ഈ സ്നേഹം എന്തൊരു സ്നേഹമാണ്! അതുംപോരാഞ്ഞിട്ട് ആ ഇംഗ്ലീഷുകാരൻ ആസ്റ്റ്ലിയും ഫ്രഞ്ചുകാരൻ ഗ്രിക്സും രഹസ്യമായി പോളിനയെ സ്നേഹിക്കുന്നുണ്ടെന്നറിയുമ്പോൾ അലക്സിയുടെ സ്നേഹത്തിന് ആധി പിടിക്കുന്നു.

അലക്സി ഒരിക്കൽ പോളിനയോടു പറഞ്ഞു, അവൾ പറഞ്ഞാൽ ഷ്ളാങ്ങൻബർഗ്ഗിനു മുകളിൽ നിന്ന് താഴെ ഗർത്തത്തിലേക്കു ചാടാമെന്ന്! ഏതാണ്ട് ഒരായിരമടി താഴ്ചയിലേക്ക്! തൻെറ സ്നേഹം വിശ്വസിപ്പിക്കാൻ വേണ്ടി പറഞ്ഞതാണ്. ഇപ്പോൾ പോളിന പറയുന്നു ഒരുദിവസം അവളതിനു സമ്മതിക്കുമെന്ന്!

കാട്ടി കൊതിപ്പിച്ച് പിൻവലിക്കുന്ന അവളുടെ സ്നേഹം കാണുമ്പോൾ കൊല്ലാൻതോന്നും അവളെ. ശ്വാസംമുട്ടിച്ച്. അങ്ങനത്തെ പല സന്ദർഭങ്ങളുമുണ്ടായിട്ടുണ്ട്.

അലക്സി വിചാരിക്കുന്നു.

മൂർച്ചയുള്ള ഒരു കത്തി പിടിവരെ ഹൃദയത്തിൽ കുത്തിയിറക്കി കൊല്ലണം അവളെ! ഒരു ദിവസം താനതു ചെയ്യും. സന്തോഷത്തോടെ. തൻെറ ഹൃദയാഭിലാഷങ്ങൾ അവൾ മനസ്സിലാക്കാത്തതെന്താണ്...?

പെട്ടെന്ന് പോളിന സുസ്ലോവയുടെ ഇരുണ്ട മുഖം ദസ്തയേവ്സ്കിയുടെ മനസ്സിൽ തെളിഞ്ഞുവന്നു.

ഓർമ്മകളിൽ പച്ചകെടാതെ നില്ക്കുന്ന ഇന്നലെകൾ....

സ്നേഹത്തിൻെറ കാര്യത്തിൽ ഒരിക്കലും മുൻകൈയെടുക്കാൻ കഴിയാത്ത ഹൃദയദൗർബല്യങ്ങളുമായി താൻ അകന്നുമാറിയപ്പോൾ അവളാണ് സ്നേഹവും ആരാധനയും കൊണ്ട് അടുത്തുവന്നത്. ആദ്യം തന്നെ തൻെറ ജീവിതത്തെസംബന്ധിച്ച യാഥാർത്ഥ്യങ്ങൾ അവളെ ധരിപ്പിച്ചു. ഒരു ചെറിയ രഹസ്യം പോലും ബാക്കിവയ്ക്കാതെ. വയസ്സ് നാല്പതു കഴിഞ്ഞു എനിക്ക്. സ്നേഹിച്ച് ജീവിതത്തിലേക്കു കൂട്ടികൊണ്ടുവന്ന ഒരു ഭാര്യയുണ്ട്. ദരിദ്രനാണ്. മറ്റുള്ളവരുടെ കണ്ണിൽ നിസ്സാരൻ. നിന്ദ്യൻ. നീ പിന്നെ എന്തുകണ്ടിട്ടാണ് എന്നെ സ്നേഹിക്കുന്നത്?

അന്നതൊന്നും ഒരു തടസ്സമായി തോന്നിയില്ല അവളുടെ സ്നേഹത്തിന്.

ഏകാന്തതയിൽ വച്ചുള്ള കണ്ടുമുട്ടലുകൾ അവരുടെ ഹൃദയങ്ങളെ കൂടുതൽ അടുപ്പിച്ചു. ദിവസംതോറും ആ സ്നേഹത്തിൻെറ ആഴവും പിരിമുറുക്കവും ലഹരിയും വർദ്ധിച്ചുവന്നു.

ആദ്യത്തെ സങ്കോചമൊക്കെ തീർന്ന് ദസ്തയേവ്സ്കി ആ സ്നേഹത്തിൻെറ ആഴങ്ങളിലേക്കു നീർക്കാംകുഴിയിട്ടു. ദസ്തയേവ്സ്കിക്ക് ആ സ്നേഹം പിന്നെ ആത്മാവിൻെറ ക്ഷുത്തോ പിപാസയോ ഒക്കെ ആയിത്തീർന്നു. അനേകം നൂറ്റാണ്ടുകളായി ഏതോ ഗുഹയുടെ ഇരുളിൽ ക്ഷുത്പിപാസകൾ സഹിച്ചുകിടന്ന രാക്ഷസൻ ഒരു ട്ടുപുരയിൽ കടന്നാലെങ്ങനെയോ അങ്ങനെയായിരുന്നു ദസ്തയേവ്സ്കിയുടെ സ്നേഹം.





വെറുതെ സങ്കല്പിക്കുക, വഴിയിൽവച്ചു കണ്ടുമുട്ടുമ്പോൾ ഒരാൾ ചോദിക്കുന്നു!

"എന്താണ് സ്നേഹം?"

അരനിമിഷംപോലും ആലോചിക്കാൻ നില്ക്കാതെ ദസ്തയേവ്സ്കി ഉത്തരം പറയുന്നു:

"സ്നേഹമെന്നു പറഞ്ഞാൽ മനസ്സിൻെറയും ശരീരത്തിൻെറയും ഉത്സവം! അല്ലാതെന്ത്?"

സ്നേഹത്തിന് ഒരു സ്വാർത്ഥതയുണ്ട്. താൻ സ്നേഹിച്ചതിനെ തനിക്കുതന്നെ വേണം. മുഴുവനായിട്ട്.

ഒരു ഘട്ടത്തിൽ പോളിന ചോദിച്ചു:

"സ്നേഹമെന്നു പറഞ്ഞിട്ട് എന്നെ എന്തുകൊണ്ട് ഹൃദയത്തിനു പുറത്തു നിർത്തുന്നു? ഞാനാരാണെന്നാണ് വിചാരിക്കുന്നത്? സ്നേഹിക്കാൻ വാടകയ്ക്കെടുത്ത പെണ്ണോ? അതോ അടിമയോ?എന്തിനാണ് ഇതൊരൊളിച്ചുകളിയാക്കി തീർക്കുന്നത്?"

ക്രുദ്ധമായ ആ ചോദ്യങ്ങൾ ദസ്തയേവ്സ്കിയ്ക്ക് ഉള്ളിൽ ഒരു നടുക്കമുണ്ടാക്കി.

"ഞാനൊന്നും ഒളിക്കുന്നില്ല. എൻെറ ഈ സ്നേഹം ലോകം മുഴുവൻ അറിഞ്ഞോട്ടെ, ഒരാളൊഴിച്ച്. പാവം മേരിയ. മരണം കാത്തുകിടക്കുന്ന അവൾക്കതു സഹിക്കാൻ കഴിയുമോ?"

പോളിന പുച്ഛരത്തോടെ ചിരിച്ചു.

"അത്രയേറെ കഷ്ടപ്പെടുത്തിയെന്നൊക്കെ പറഞ്ഞിട്ട് പിന്നേം മനസ്സ് ചായുന്നതങ്ങോട്ട്! ഞാനെന്താ ഭിക്ഷ യാചിച്ച് പുറകെ വന്നവളാണോ? അങ്ങനെയാണോ വിചാരിച്ചത്? അതോ വന്നുമുട്ടുമ്പോൾ വാതിൽ തുറക്കാൻ കാത്തിരിക്കുന്നവളായിട്ടോ? അത്ര ഗതികെട്ടിട്ടൊന്നുമില്ല. എൻെറ സ്നേഹവും കൊണ്ട് ആരുടെയെങ്കിലും പുറകേ ഒളിച്ചും പാത്തും നടക്കാൻ ഞാനില്ല. നമ്മളിവിടെ വച്ചു യാത്രപറയുകയാണ്."

മുമ്പ് സ്നേഹവും ആരാധനയും കൊണ്ട് സ്വയം സമർപ്പിക്കാൻ വന്ന പെണ്ണല്ല പോളിന ഇപ്പോൾ. മുറിവേറ്റ ഒരു വന്യമൃഗം.

അവളുടെ ഇരുണ്ടതും സ്നേഹശൂന്യവുമായ മുഖത്തിൻെറ ഓർമ്മ ദസ്തയേവ്സ്കിയെ ഇളക്കി മറിച്ചു.

അരണ്ട നിലാവും നേർത്ത മഞ്ഞുമുള്ള ഒരു രാത്രി. മരക്കൊമ്പുകൾക്കിടയിലൂടെ നിലാവ് പെയ്യുന്നു. വിജനമായ വഴി വിദൂരങ്ങളിലേക്ക് നീണ്ടുപോകുന്നു. മങ്ങിക്കത്തുന്ന തെരുവുവിളക്കുകളുടെ ഇരുണ്ട വെളിച്ചത്തിലൂടെ ദസ്തയേവ്സ്കി എങ്ങോട്ടെന്നില്ലാതെ നടന്നു. നടന്നു നടന്ന് കത്തീഡ്രലിനു മുമ്പിലെത്തിയപ്പോൾ അവിടെ വഴിയരികിലെ

തണൽമരത്തിന്റെ ചുവട്ടിൽവച്ച് കണ്ടുമുട്ടാറുണ്ടായിരുന്ന കിഴവനെക്കുറിച്ചോർത്തു. ആ കിഴവനുമായി ഒരു സ്നേഹബന്ധം ഉറച്ചുവരികയായിരുന്നു. ഇപ്പോൾ കിഴവൻ എവിടെയായിരിക്കും? കുറെ ദിവസം തന്നെ കാണാതിരുന്നപ്പോൾ താൻ എവിടെപ്പോയെന്ന് ആ കിഴവൻ ചിന്തിച്ചിട്ടുണ്ടാവുമോ?

ജീവിതത്തിൽ ഒറ്റപ്പെട്ടുപോകുമ്പോൾ വഴിയിൽ ഒരു പുതിയ പരിചയക്കാരനെ കിട്ടുന്നത് ഏതാണ്ടൊരു സാന്ത്വനംപോലെയാണ്.

അറിയാതെ വീണ്ടും പോളിന സുസ്ലോവയുടെ ഇരുണ്ടതും സ്നേഹശൂന്യവുമായ മുഖം ദസ്തയേവ്സ്കിയുടെ മനസ്സിൽ തെളിഞ്ഞു നിന്നു. മറക്കാൻ ശ്രമിക്കുമ്പോൾ ആ ഓർമ്മ ഒരു മുൾക്കിരീടം പോലെ ഹൃദയത്തിനുമുകളിൽ ഇരിക്കുന്നു. അതിന്റെ മുള്ളുകൾ കൊണ്ടുണ്ടാകുന്ന മുറിവുകളിൽ രക്തവും നൊമ്പരവും ഒഴുകുന്നു.

മറ്റെന്തെങ്കിലും ഓർക്കാമെന്നു വച്ചാൽ എന്തോർക്കാനാണ്? ഓർമ്മിക്കാനുള്ളതെല്ലാം കയ്പേറിയ അനുഭവങ്ങളെക്കുറിച്ചാണ്. ജീവിതത്തെ വീർപ്പുമുട്ടിക്കുന്ന ദാരിദ്ര്യം. പെരുകിക്കൊണ്ടിരിക്കുന്ന കടം. തോൽവികൾ. ഹൃദയത്തിൽ നിറയുന്ന ഏകാന്തത. ശൂന്യത. ഇതൊന്നും ഓർക്കാൻ കൊള്ളാവുന്നവയല്ല.

അപ്പോഴാണ് ദസ്തയേവ്സ്കി പെട്ടെന്ന് സെൻറ് പീറ്റേഴ്സ് ബർഗ്ഗിലെ വസന്തത്തെക്കുറിച്ചോർത്തത്. ഇപ്പോൾ വസന്തകാലമല്ല. എങ്കിലും പൊയ്പോയ വസന്തങ്ങളുടെ ഓർമ്മ ദസ്തയേവ്സ്കിയുടെ മനസ്സിലുമുണ്ട്. സെൻറ് പീറ്റേഴ്സ് ബർഗ്ഗിനു ചുറ്റുമുള്ള ഗ്രാമങ്ങൾക്ക് വസന്തകാലത്ത് എന്തെന്നില്ലാത്ത ഒരു ഭംഗിയുണ്ട്.

നടന്നുനടന്ന് വളരെ ദൂരെ എത്തിയെന്നു തോന്നുന്നു. ഇത് സെൻറ് പീറ്റേഴ്സ് ബർഗ്ഗ് തന്നെയോ? അവിടെനിന്നു നോക്കുമ്പോൾ എന്തോ ഒരപരിചിതത്വം തോന്നി ദസ്തയേവ്സ്കിക്ക്. സെൻറ് പീറ്റേഴ്സ് ബർഗ്ഗിന്റെ എല്ലാ ഭാഗവും താൻ കണ്ടിട്ടില്ലായിരിക്കും. അതോ ഈ നഗരവും തന്നെ ഒരന്യനായി കണക്കാക്കുകയാണോ?

ചിലപ്പോൾ ദസ്തയേവ്സ്കിക്ക് അങ്ങനെയും തോന്നാറുണ്ട്. ചില നേരങ്ങളിൽ ഒരപരിചിതനെയെന്നപോലെ നഗരം തന്നെ നോക്കുന്നു. നീ ഏതാണെന്നു ചോദിക്കുന്നു. അപ്പോൾ താൻ ഈ ഭൂമിയിൽ ആർക്കും വേണ്ടാത്ത ഒരാളായിത്തീരുന്നു.

അതൊക്കെ കുറച്ചു നേരത്തേയ്ക്കേ ഉള്ളൂ. പിന്നെ വീണ്ടും ഈ നഗരം തന്റെ പ്രിയപ്പെട്ട നഗരമായിത്തീരുന്നു. കഠിനമായ സങ്കടവും കടിച്ചമർത്തിക്കൊണ്ട് ഈ നിരത്തുകളിലൂടെ കടന്നുപോകുമ്പോൾ ഈ നഗരം സാന്ത്വനിപ്പിക്കുന്നു. നിശ്ശബ്ദമായിട്ട്.





ചില നേരങ്ങളിൽ നഗരം ഒരു മഹാവിജനത പോലെയോ മരുഭൂമി പോലെയോ തോന്നിപ്പിക്കുമ്പോഴും ഒരു പ്രത്യാശയുണ്ട്.

എവിടെവച്ചെങ്കിലും ഒരാളെ കണ്ടമുട്ടും.

സ്വപ്നത്തിലെ യാത്രകളിൽ അങ്ങനെ ചിലരെ കണ്ടുമുട്ടുകയും അവരുമായി സ്നേഹബന്ധം സ്ഥാപിക്കുകയും ചെയ്യാറുള്ളത് ദസ്തയേവ്സ്കി ഓർത്തു.

നിലാവ് മങ്ങി. കട്ടിയായി മഞ്ഞുപെയ്യാൻ തുടങ്ങി. മരക്കൊമ്പുകളിലും ഇലകളിലും ഇപ്പോൾ നിലാവിനു പകരം ആകാശത്തിന്റെ നിഴലാണുള്ളത്. മരങ്ങൾ ഇരുണ്ട് നിഴൽരൂപങ്ങളായിത്തീരുന്നു.

ദസ്തയേവ്സ്കി മറ്റൊരു വഴിയെ വീട്ടിലേക്കു നടന്നു. മരങ്ങളുടെയും കെട്ടിടങ്ങളുടെയും നിഴലുകൾക്കിടയിൽ ദസ്തയേവ്സ്കി ഇപ്പോൾ മറ്റൊരു നിഴലായി തോന്നിപ്പിക്കുന്നു.

ദുസ്സഹമായ ഒരു ശൂന്യത അദൃശ്യമായ ഒരു പ്രളയംപോലെ മനസ്സിൽ നിറയുന്നു.

ഇപ്പോൾ സമയമെന്തായിട്ടുണ്ടാവും? വാച്ചില്ലാത്തതിന്റെ കുഴപ്പം ഇപ്പോഴാണ് അറിയുന്നത്

കോട്ടമതിലിനോടു ചേർന്നുള്ള വഴിയെ ഈ സമയത്ത് താൻ നടന്നു പോകുന്നത് ആരെങ്കിലും കണ്ടാൽ എന്തുവിചാരിക്കും?

ആളുകൾക്കെന്താണ് വിചാരിച്ചു കൂടാത്തത്? മറ്റുള്ളവരുടെ മേൽ തന്റെ വിധി പ്രസ്താവിക്കുന്നതിന് ആർക്കാണ് മടിയുള്ളത്?

മങ്ങിയ നിലാവിൽ അലോൻകിന്റെ അഞ്ചുനിലയിലുള്ള കെട്ടിടം ഒരു വലിയ പാറക്കെട്ടു പോലെ തോന്നിപ്പിക്കുന്നു. ഒച്ചയും അനക്കവുമൊന്നുമില്ല. അർദ്ധരാത്രി കഴിഞ്ഞുള്ള ഗാഢമായ നിദ്രയിലാണ് എല്ലാവരും. ദസ്തയേവ്സ്കി ഒച്ച കേൾപ്പിക്കാതെ കോണിപ്പടികൾ കയറി. വിളക്കിനെ വലംവച്ച് ഒരു പ്രാണി പറക്കുന്നു.

മേശപ്പുറത്തിരുന്ന മൺകൂജയിൽ നിന്ന് ദസ്തയേവ്സ്കി വെള്ളം കുടിച്ചു.

മനസ്സിനെ മൂടിക്കിടക്കുന്ന ശൂന്യതയുടെ ആഴങ്ങളിൽ താൻ നിരാലംബമായി താണുതാണു പോകുന്നതുപോലെ ദസ്തയേവ്സകിക്കു തോന്നി. മേശപ്പുറത്തിരുന്ന ബൈബിളെടുത്തു വിടർത്തി. മനസ്സങ്ങനെ ഇരുണ്ടും ശൂന്യമായും കിടക്കുമ്പോൾ ബൈബിളെടുത്ത് വായിക്കും. ആ ഇരുളിനും ശൂന്യതയ്ക്കും മേൽ അപ്പോൾ ഒരു പ്രകാശം തെളിയുന്നതുപോലെ തോന്നും. ബൈബിൾ വിടർത്തിയപ്പോൾ കണ്ടത് പുറപ്പാട് പുസ്തകത്തിലെ 24-ാം അധ്യായത്തിലെ 12-ാം വാക്യമാണ്. അവിടംതൊട്ട് മനസ്സുകൊണ്ടു വായിച്ചു:

"പിന്നെ യഹോവ മോശയോട്: നീ എൻെറ അടുക്കൽ പർവ്വതത്തിൽ കയറിവന്നു അവിടെ ഇരിക്ക! ഞാൻ നിനക്ക് കല്പലകകളും നീ അവരെ ഉപദേശിക്കേണ്ടതിന് ഞാൻ എഴുതിയ ന്യായപ്രമാണവും കല്പനകളും തരും എന്ന് അരുളിച്ചെയ്തു. അങ്ങനെ മോശെയും അവൻെറ ശുശ്രൂഷക്കാരനായ യോശുവയും എഴുന്നേറ്റു. മോശെ ദൈവത്തിൻെറ പർവ്വതത്തിൽ കയറി. അവൻ മൂപ്പന്മാരോട്: ഞങ്ങൾ നിങ്ങളുടെ അടുക്കൽ മടങ്ങിവരുവോളം ഇവിടെ താമസിപ്പിൻ; അഹരോനും ഹൂരും നിങ്ങളോടുകൂടെ ഉണ്ടല്ലോ; ആർക്കെങ്കിലും വല്ല കാര്യവുമുണ്ടായാൽ അവൻ അവരുടെ അടുക്കൽ ചെല്ലട്ടെ എന്നുപറഞ്ഞു. അങ്ങനെ മോശെ പർവ്വതത്തിൽ കയറിപ്പോയി. ഒരു മേഘം പർവ്വതത്തെ മൂടി. യഹോവയുടെ തേജസ്സും സീനായി പർവ്വതത്തിൽ ആവസിച്ചു. മേഘം ആറു ദിവസം അതിനെ മൂടിയിരുന്നു. അവൻ ഏഴാംദിവസം മേഘത്തിൻെറ നടുവിൽനിന്ന് മോശയെ വിളിച്ചു. യഹോവയുടെ തേജസ്സിൻെറ കാഴ്ച പർവ്വതത്തിൻെറ മുകളിൽ കത്തുന്ന തീപോലെ യിസ്രയേൽ മക്കൾക്കു തോന്നി. മോശെയോ മേഘത്തിൻെറ നടുവിൽ പർവ്വതത്തിൽ കയറി. മോശെ നാല്പതു പകലും നാല്പതു രാവും പർവ്വതത്തിൽ ആയിരുന്നു."

ദസ്തയേവ്സ്കിയുടെ മനസ്സ് ഒരു നിമിഷത്തേക്ക് സീനായിപർവ്വതത്തിൻെറ മുകളിൽ ഇരിക്കുന്ന മോശെയുടെ അടുത്തേക്കു പോയി.

പിന്നെ വിളക്കണച്ച് ദസ്തയേവ്സ്കി ഉറങ്ങാൻ കിടന്നു. അധികം വൈകാതെ ഒരു മയക്കത്തിൻെറ നീല നീലയായ ആഴത്തിലേക്ക് ദസ്തയേവ്സ്കി പ്രവേശിച്ചു.

പിറ്റേന്ന് പ്രസന്നമായ ഒരു പകൽ. ദസ്തയേവ്സ്കിക്ക് എന്തെന്നില്ലാത്ത ഒരുത്സാഹം തോന്നി. ഇന്നലത്തെ മ്ലാനതയൊന്നുമില്ല മനസ്സിന്. ഇരുളായും പാഴായും കിടന്ന മനസ്സിപ്പോൾ പ്രകാശപൂർണ്ണം.

കാരണമെന്താണെന്നു ചോദിച്ചാൽ ഒന്നുമില്ല. അതങ്ങനെയാണ്. ചിലപ്പോൾ മനസ്സ് ഇരുണ്ടുമൂടിക്കിടക്കും. ചിലപ്പോൾ മനസ്സ് പ്രകാശ പൂർണ്ണമായിരിക്കും.

അന്ന അന്ന് നേരത്തെ വരികയും ചെയ്തു. വാസ്തവത്തിൽ ദസ്തയേവ്സ്കി കാത്തിരിക്കുകയായിരുന്നു അതിരാവിലെ മുതൽ. അവൾ കോണിപ്പടികൾ കയറിവരുമ്പോൾ ബാൽക്കണിയിൽ ദസ്തയേവ്സ്കി പുറത്തേക്കുംനോക്കി നില്ക്കുകയായിരുന്നു. ഒരു മന്ദസ്മിതവും ഒരു സുപ്രഭാതവുംകൊണ്ട് സ്വാഗതംചെയ്യപ്പെട്ടപ്പോൾ അന്ന വിചാരിച്ചു, ആളിന്ന് വളരെ ഉല്ലാസവാനായിട്ടാണല്ലോ!

"ഇന്നു പുലർച്ചയ്ക്ക് മുമ്പ് ഞാൻ ഉറങ്ങിക്കിടക്കുമ്പോൾ എ



ഒരു സങ്കീർത്തനം പോലെ

ന്തോ എന്നിൽ സംഭവിച്ചിട്ടുണ്ട്." ദസ്തയേവ്സ്കി പറഞ്ഞു: "ഇന്നലെ എൻെറ മനസ്സ് ഇരുണ്ട ഭൂഖണ്ഡംപോലെയായിരുന്നു. ഇന്നങ്ങനെയല്ല. കോടി സൂര്യപ്രകാശം മനസ്സിനകത്ത്. നമുക്കിന്ന് 'ചൂതാട്ടക്കാരൻ' തുടങ്ങാം."

ജനലിനോടു ചേർത്തിട്ട കസേരയിൽ കടലാസ്സും പെൻസിലുമായി അന്ന ഇരുന്നു. ഒരു നിമിഷം കണ്ണടച്ചിരുന്നതിനുശേഷം മനസ്സിൽ നോക്കി വായിക്കുംപോലെ ദസ്തയേവ്സ്കി കഥ തുടങ്ങി.

"ഒടുവിൽ രണ്ടാഴ്ചത്തെ അസാന്നിദ്ധ്യത്തിനു ശേഷം ഞാൻ വീണ്ടും തിരിച്ചെത്തി. മിനിഞ്ഞാന്നു മുതൽ അവരെല്ലാവരും റൌലറ്റൻബർഗ്ഗിലുണ്ടായിരുന്നു. അവരെന്നെ കാണാതെ വിഷമിച്ചിരിക്കുകയാണെന്നായിരുന്നു എൻെറ വിചാരം. അതെൻെറ ഗംഭീരമായ ഒരു തെറ്റിദ്ധാരണയായിരുന്നു. ജനറൽ നിസ്സംഗതയോടെ എന്നെ നോക്കുകയും എളിമയോടെ ചില കാര്യങ്ങൾ പറയുകയും അദ്ദേഹത്തിൻെറ സഹോദരിയുടെ അടുത്തേക്ക് എന്നെ അയയ്ക്കുകയും ചെയ്തു. എവിടെനിന്നോ അവർ കുറച്ചു പണം വാങ്ങിവച്ചിട്ടുണ്ടെന്ന് എനിക്ക് മനസ്സിലായി. എന്നെ കാണുമ്പോൾ ജനറലിനുണ്ടാകുന്ന ജാള്യതയിൽ നിന്ന് അദ്ദേഹത്തെ രക്ഷിക്കാൻ എന്നെക്കൊണ്ടാവുകയില്ല. മേരിയ ഫിലിപ്പോവ്ന അവരേർപ്പെട്ട കാര്യങ്ങളാൽ വളരെ തിരക്കിലായിരുന്നു. എന്നോടു സംസാരിക്കാൻ പോലും അവർക്കു നേരമുണ്ടായിരുന്നില്ല. എങ്കിലും അവർ പണമെണ്ണിത്തരികയും എനിക്കു പറയാനുണ്ടായിരുന്നതു കേൾക്കുകയും ചെയ്തു. മെസൻേറാവിനേയും ആ ഫ്രഞ്ചുകാരനെയും ഞാനിതുവരെ കണ്ടിട്ടില്ലാത്ത ഇംഗ്ലീഷുകാരനേയും ഒരു വിരുന്നിനു ക്ഷണിച്ചിട്ടുണ്ടെന്ന് വർത്തമാനത്തിനിടയിൽ അവർ പറഞ്ഞു. കൈയിൽ പണമുണ്ടായിരുന്നെങ്കിൽ ശരിയായ മോസ്കോപാരമ്പര്യത്തിൽ അവർ ഒരു നല്ല വിരുന്നുസല്ക്കാരം നടത്തിയേനെ. പോളിന അലക്സാണ്ട്രോവ്ന എന്നെ കണ്ടമാത്രയിൽ "ഈ നേരം മുഴുവൻ നിങ്ങളെവിടെയായിരുന്നു" എന്നു ചോദിക്കുകയും എൻെറ മറുപടി കേൾക്കാൻ നില്ക്കാതെ വെട്ടിത്തിരിഞ്ഞുപോവുകയും ചെയ്തു. തീർച്ചയായും അതവൾ മനഃപൂർവം ചെയ്തതാണെന്ന് എനിക്കു ബോധ്യമായി. അവൾക്കും എനിക്കും തമ്മിൽ ഒന്നുടക്കേണ്ടി വരും. ഒരു പൊട്ടിത്തെറിക്കാവശ്യമായ ധാരാളം പ്രശ്നങ്ങളുണ്ട്..."

യാതൊരു തട്ടും തടവുമില്ലാതെ ദസ്തയേവ്സ്കി നോവൽ പറഞ്ഞുകൊടുത്തുകൊണ്ടിരുന്നു. ഒപ്പമെത്താൻ അന്ന നന്നേ വിഷമിച്ചു. അത്ര വേഗത്തിലാണ് ദസ്തയേവ്സ്കിയുടെ മനസ്സു പോകുന്നത്. ഇത്തിരി പതുക്കെയെന്നു പറയാൻ അന്ന പലവട്ടം ഓർത്തുവെങ്കിലും ആദ്യദിവസത്തെ അനുഭവത്തിൻെറ ഓർമ്മ അവളെ അതിൽനിന്നു

പിന്തിരിപ്പിച്ചു. പിന്നെ അവളത് വാശിയായിട്ടെടുക്കുകയും ചെയ്തു. നോക്കട്ടെ, ഒപ്പത്തിനൊപ്പം നില്ക്കാമോയെന്ന്.

അങ്ങനെ വേഗത്തിൽ എഴുതിപ്പോകുമ്പോൾ ഒരു വാക്കിന്മേൽ സംശയം തോന്നി. എന്താണത്? കേട്ടില്ല. മനസ്സ് എഴുത്തിന്റെ വേഗത്തിലായിരുന്നതുകൊണ്ട് ആ വാക്ക് പിടികിട്ടിയില്ല. തന്നെയല്ല ദസ്തയേവ്സ്കി ആ വാക്ക് കുറച്ചു പതുക്കെയാണ് പറഞ്ഞതും.

അന്ന ആ വാക്കിന്റെ സംശയം ചോദിച്ചു:

"ശരിക്കു കേട്ടില്ല. അതൊന്നു കൂടി പറയണം."

പെട്ടെന്ന് ദസ്തയേവ്സ്കി ക്ഷുഭിതനായി പൊട്ടിത്തെറിച്ചു. ഒരു നിമിഷംകൊണ്ട് ആ മുഖം ഇരുണ്ടു. ഒരു വന്യമൃഗത്തിന്റെ ക്രൗര്യം ആ മുഖഭാവത്തിൽ നിന്നു പല്ലും നഖവും നീട്ടി.

"നാശം! എന്താ ഇത്? നീ എന്തോർത്താണിരിക്കുന്നത്?! എവിടെയാ നിന്റെ മനസ്സ്? നീയിങ്ങനെ ഇടയ്ക്കുകേറി ഓരോന്നു ചോദിക്കാൻ തുടങ്ങിയാൽ ഞാൻ പറഞ്ഞുവരുന്നതിന്റെ ഒഴുക്കു നഷ്ടപ്പെടും. എല്ലാം നഷ്ടപ്പെടും. നീയെന്തിനാണ് വന്നത്? എന്നെ തുലയ്ക്കാനോ?"

ആദ്യം അവൾ ഞെട്ടിപ്പോയി.

ഒരു ദുഷ്ടകഥാപാത്രം മുമ്പിൽ നിന്നലറുന്നു!

ആളിന്റെ വിചിത്രമായ സ്വഭാവം അറിയാവുന്നതുകൊണ്ട് അവൾ ഒന്നും മിണ്ടാതെ മുഖം കുനിച്ചിരുന്നു.

കുറെ നേരത്തേക്കു ദസ്തയേവ്സ്കിയും ഏതോ വിദൂരതയിലേക്ക് നോക്കി നിശ്ശബ്ദനായി നിന്നു.

ക്രമേണ ആ ഹൃദയത്തിന്റെ പ്രക്ഷുബ്ധതയും കോളിളക്കവും അടങ്ങി.

മെല്ലെ അടുത്തു ചെന്ന് മേശമേൽ കൈയൂന്നി നിന്ന് മൃദുവായ സ്വരത്തിൽ ദസ്തയേവ്സ്കി പറഞ്ഞു:

"ക്ഷമിക്ക്. ഞാനൊന്നുമോർക്കാതെ പെട്ടെന്ന്... അന്ന വിഷമിക്കാതെ. ഇങ്ങനെയൊക്കെയാണ് എന്റെ സ്വഭാവം. ചിലപ്പോൾ ഓർക്കാപ്പുറത്ത് ഉള്ളിലെ ചെകുത്താൻ പുറത്തേക്കു ചാടും. പറയൂ, എവിടെയാണ് വിട്ടുപോയത്?"

നെടുതായി നിശ്വസിച്ചതിനു ശേഷം അന്ന സാവധാനം മുഖമുയർത്തി ദസ്തയേവ്സ്കിയുടെ നേരെ നോക്കി.

ഇപ്പോൾ ഒരു നിമിഷം മുമ്പുകണ്ട മുഖമല്ലത്.

അവൾ ഒട്ടു അതിശയത്തോടും ഒട്ടു സഹതാപത്തോടുംകൂടി മനസ്സിൽ വിചാരിച്ചു.





ഈ നിമിഷത്തിലെ ആളല്ല അടുത്ത നിമിഷത്തിൽ.

വീണ്ടും കടലാസ്സിൽ നോക്കി വിട്ടുപോയ വാക്കിന്റെ തൊട്ടു മുമ്പിലുള്ള ഭാഗം അവൾ വായിച്ചു:

"ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ഇത്തരം ബന്ധങ്ങൾ എവിടെയെങ്കിലും അവസാനിച്ചേ ഒക്കൂ. അവൾക്കുമിതെല്ലാം അറിയാം. ഞാൻ പൂർണ്ണമായും അസന്ദിഗ്ദ്ധമായും തിരിച്ചറിയുന്ന ഒരാശയം അവൾക്കു പക്ഷേ അപ്രാപ്യമായിരുന്നു. എന്റെ സ്വപ്നങ്ങൾ യാഥാർത്ഥ്യമായി തീരുക വളരെ പ്രയാസമാണ്."

അന്ന വേഗത്തിൽ തന്നെ അതെഴുതിയെടുത്തു..

അപ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"ചിലപ്പോൾ ഇനിയും ഒരു മിനുക്കിയെഴുത്തു വേണ്ടിവന്നേക്കും. ഇപ്പോഴേതായാലും ഇങ്ങനെ ഇരിക്കട്ടെ. അന്നയ്ക്കെന്തു തോന്നുന്നു?"

അവൾക്കു കുരിശുവരയ്ക്കാൻ തോന്നി.

ഈ ആളിന്റെ അടുത്താണ് അഭിപ്രായം പറയുന്നത്! ഏതു സമയത്താണ് പൊട്ടിത്തെറിക്കുന്നതെന്നാർക്കറിയാം!

അന്ന സന്ധ്യ ഇരുട്ടും വരെ അവിടെ ഇരുന്നെഴുതി. സമയം പോയതറിഞ്ഞില്ല. അന്ന പോകാനിറങ്ങിയപ്പോൾ ദസ്തയേവ്സ്കി ചോദിച്ചു:

"രാത്രിയല്ലേ... അന്ന തനിയെ പോകുമോ?"

അന്ന ചോദിച്ചു:

"പിന്നെ എനിക്കെന്താ തനിയേ പോയാല്? നേരം സന്ധ്യ കഴിഞ്ഞതല്ലേ ഉള്ളൂ.."

"അല്ലെങ്കിൽ ഫെദോസ്യയെ കൂട്ടി വിടാം."

"എന്തിന്? ഞാനറിയാത്ത വഴിയൊന്നുമല്ലല്ലോ."

"എന്നാൽ ഞാൻ കൂടെ വരാം. കുറച്ചു ദൂരം. എന്താ?"

"എനിക്കുവേണ്ടി ബുദ്ധിമുട്ടണ്ടെ"ന്നു പറയാൻ അവൾ ഓർത്തതാണ്. മിണ്ടിയില്ല. ഇഷ്ടപ്പെട്ടില്ലെങ്കിലോ! അല്ലെങ്കിൽ അതിനിനി വേറെന്തെങ്കിലും അർത്ഥം കല്പിച്ചാലോ?"

മേശയ്ക്കരികിൽ അടുക്കി വച്ചിരുന്ന പുസ്തകങ്ങളുടെ കൂട്ടത്തിൽ നിന്ന് അവൾ ഒരെണ്ണമെടുത്തു. 'സ്പിസ്കി ഇസ്പൊദ് പോലിയ'. അധോതലക്കുറിപ്പുകൾ.

അന്ന ചോദിച്ചു:

"ഞാനിതൊന്നെടുത്തോട്ടെ? വായിച്ചിട്ട് തിരിയെ കൊണ്ടുവരാം."

ദസ്തയേവ്സ്കി ചോദിച്ചു:

പിന്തിരിപ്പിച്ചു. പിന്നെ അവളത് വാശിയായിട്ടെടുക്കുകയും ചെയ്തു. നോക്കട്ടെ, ഒപ്പത്തിനൊപ്പം നില്ക്കാമോയെന്ന്.

അങ്ങനെ വേഗത്തിൽ എഴുതിപ്പോകുമ്പോഴാണ് ഒരു വാക്കിന്മേൽ സംശയം തോന്നി. എന്താണത്? കേട്ടില്ല. മനസ്സ് എഴുത്തിന്റെ വേഗത്തിലായിരുന്നതുകൊണ്ട് ആ വാക്ക് പിടികിട്ടിയില്ല. തന്നെയല്ല ദസ്തയേവ്സ്കി ആ വാക്ക് കുറച്ചു പതുക്കെയാണ് പറഞ്ഞതും.

അന്ന ആ വാക്കിന്റെ സംശയം ചോദിച്ചു:

"ശരിക്കു കേട്ടില്ല. അതൊന്നു കൂടി പറയണം."

പെട്ടെന്ന് ദസ്തയേവ്സ്കി ക്ഷുഭിതനായി പൊട്ടിത്തെറിച്ചു. ഒരു നിമിഷംകൊണ്ട് ആ മുഖം ഇരുണ്ടു. ഒരു വന്യമൃഗത്തിന്റെ ക്രൗര്യം ആ മുഖഭാവത്തിൽ നിന്നു പല്ലും നഖവും നീട്ടി.

"നാശം! എന്താ ഇത്? നീ എന്തോർത്താണിരിക്കുന്നത്?! എവിടെയാ നിന്റെ മനസ്സ്? നീയിങ്ങനെ ഇടയ്ക്കുകേറി ഓരോന്നു ചോദിക്കാൻ തുടങ്ങിയാൽ ഞാൻ പറഞ്ഞുവരുന്നതിന്റെ ഒഴുക്കു നഷ്ടപ്പെടും. എല്ലാം നഷ്ടപ്പെടും. നീയെന്തിനാണ് വന്നത്? എന്നെ തുലയ്ക്കാനോ?"

ആദ്യം അവൾ ഞെട്ടിപ്പോയി.

ഒരു ദുഷ്ടകഥാപാത്രം മുമ്പിൽ നിന്നലറുന്നു!

ആളിന്റെ വിചിത്രമായ സ്വഭാവം അറിയാവുന്നതുകൊണ്ട് അവൾ ഒന്നും മിണ്ടാതെ മുഖം കുനിച്ചിരുന്നു.

കുറെ നേരത്തേക്കു ദസ്തയേവ്സ്കിയും ഏതോ വിദൂരതയിലേക്ക് നോക്കി നിശ്ശബ്ദനായി നിന്നു.

ക്രമേണ ആ ഹൃദയത്തിന്റെ പ്രക്ഷുബ്ധതയും കോളിളക്കവും അടങ്ങി.

മെല്ലെ അടുത്തു ചെന്ന് മേശമേൽ കൈയൂന്നി നിന്ന് മൃദുവായ സ്വരത്തിൽ ദസ്തയേവ്സ്കി പറഞ്ഞു:

"ക്ഷമിക്ക്. ഞാനൊന്നുമോർക്കാതെ പെട്ടെന്ന്... അന്ന വിഷമിക്കാതെ. ഇങ്ങനെയൊക്കെയാണ് എന്റെ സ്വഭാവം. ചിലപ്പോൾ ഓർക്കാപ്പുറത്ത് ഉള്ളിലെ ചെകുത്താൻ പുറത്തേക്കു ചാടും. പറയൂ, എവിടെയാണ് വിട്ടുപോയത്?"

നെടുതായി നിശ്വസിച്ചതിനു ശേഷം അന്ന സാവധാനം മുഖമുയർത്തി ദസ്തയേവ്സ്കിയുടെ നേരെ നോക്കി.

ഇപ്പോൾ ഒരു നിമിഷം മുമ്പുകണ്ട മുഖമല്ലത്.

അവൾ ഒട്ടു അതിശയത്തോടും ഒട്ടു സഹതാപത്തോടുംകൂടി മനസ്സിൽ വിചാരിച്ചു.





ഈ നിമിഷത്തിലെ ആളല്ല അടുത്ത നിമിഷത്തിൽ.

വീണ്ടും കടലാസ്സിൽ നോക്കി വിട്ടുപോയ വാക്കിന്റെ തൊട്ടു മുമ്പിലുള്ള ഭാഗം അവൾ വായിച്ചു:

"ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ ഇത്തരം ബന്ധങ്ങൾ എവിടെയെങ്കിലും അവസാനിച്ചേ ഒക്കൂ. അവൾക്കുമിതെല്ലാം അറിയാം. ഞാൻ പൂർണ്ണമായും അസന്ദിഗ്ദ്ധമായും തിരിച്ചറിയുന്ന ഒരാശയം അവൾക്കു പക്ഷേ അപ്രാപ്യമായിരുന്നു. എന്റെ സ്വപ്നങ്ങൾ യാഥാർത്ഥ്യമായി തീരുക വളരെ പ്രയാസമാണ്."

അന്ന വേഗത്തിൽ തന്നെ അതെഴുതിയെടുത്തു..

അപ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"ചിലപ്പോൾ ഇനിയും ഒരു മിനുക്കിയെഴുത്തു വേണ്ടിവന്നേക്കും. ഇപ്പോഴേതായാലും ഇങ്ങനെ ഇരിക്കട്ടെ. അന്നയ്ക്കെന്തു തോന്നുന്നു?"

അവൾക്കു കുരിശുവരയ്ക്കാൻ തോന്നി.

ഈ ആളിന്റെ അടുത്താണ് അഭിപ്രായം പറയുന്നത്! ഏതു സമയത്താണ് പൊട്ടിത്തെറിക്കുന്നതെന്നാർക്കറിയാം!

അന്ന സന്ധ്യ ഇരുട്ടും വരെ അവിടെ ഇരുന്നെഴുതി. സമയം പോയതറിഞ്ഞില്ല. അന്ന പോകാനിറങ്ങിയപ്പോൾ ദസ്തയേവ്സ്കി ചോദിച്ചു:

"രാത്രിയല്ലേ... അന്ന തനിയെ പോകുമോ?"

അന്ന ചോദിച്ചു:

"പിന്നെ എനിക്കെന്താ തനിയേ പോയാല്? നേരം സന്ധ്യ കഴിഞ്ഞതല്ലേ ഉള്ളൂ.."

"അല്ലെങ്കിൽ ഫെദോസ്യയെ കൂട്ടി വിടാം."

"എന്തിന്? ഞാനറിയാത്ത വഴിയൊന്നുമല്ലല്ലോ."

"എന്നാൽ ഞാൻ കൂടെ വരാം. കുറച്ചു ദൂരം. എന്താ?"

"എനിക്കുവേണ്ടി ബുദ്ധിമുട്ടണ്ട"ന്നു പറയാൻ അവൾ ഓർത്തതാണ്. മിണ്ടിയില്ല. ഇഷ്ടപ്പെട്ടില്ലെങ്കിലോ! അല്ലെങ്കിൽ അതിനിനി വേറെന്തെങ്കിലും അർത്ഥം കല്പിച്ചാലോ?"

മേശയ്ക്കരികിൽ അടുക്കി വച്ചിരുന്ന പുസ്തകങ്ങളുടെ കൂട്ടത്തിൽ നിന്ന് അവൾ ഒരെണ്ണമെടുത്തു. 'സ്പിസ്കി ഇസ്പൊദ് പോലിയ'. അധോതലക്കുറിപ്പുകൾ.

അന്ന ചോദിച്ചു:

"ഞാനിതൊന്നെടുത്തോട്ടെ? വായിച്ചിട്ട് തിരിയെ കൊണ്ടുവരാം."

ദസ്തയേവ്സ്കി ചോദിച്ചു:

"എന്തിനാ എൻെറ പുസ്തകങ്ങാം വായിക്കുന്നത്? എന്നെ മനസ്സിലാക്കിക്കഴിയുമ്പോാം എന്നിൽ നിന്നകന്നുപോകാനാണ് തോന്നുന്നതെങ്കിലോ?"

അവാം വെറുതെ ചിരിക്കുകമാത്രം ചെയ്തു.

ഇങ്ങനെ പേടിക്കാൻ തുടങ്ങിയാൽ എഴുത്തുകാരൻ അയാളുടെ വായനക്കാരിൽ നിന്ന് ഒറ്റപ്പെട്ടു പോവുകയില്ലേ? ലോകത്തുള്ളോരു മുഴുവൻ തന്നെ വായിക്കണമെന്നല്ലേ ഏതെഴുത്തുകാരൻെറയും ആഗ്രഹം?

അവളുടെ ആ നിശ്ശബ്ദത വായിച്ചിട്ടെന്നോണം ദസ്തയേവ്സ്കി പറഞ്ഞു:

"വളരെ മോശപ്പെട്ട ഒന്നായിരുന്നു എൻെറ ജീവിതം. ഒരുപക്ഷേ മറ്റുള്ളവർക്കൊക്കെ വെറുപ്പും അവജ്ഞയും പുച്ഛവും മാത്രം തോന്നാവുന്ന ഒരു ജീവിതം. ആ ജീവിതം തന്നെയാണ് എൻെറ കഥകളിലുമുള്ളത്."

അവാം ഒരു കള്ളച്ചിരിയോടെ പറഞ്ഞു:

"ഞാൻ മാത്രം അത് കാണാൻ പാടില്ലെന്നില്ലല്ലോ. ഉവ്വോ?"

"അന്നയ്ക്കെന്നെക്കുറിച്ച് വല്ല മതിപ്പുമുണ്ടെങ്കിൽ അതു നഷ്ടപ്പെടാൻ പോവുകയാണ്."

തെരുവിൽ സന്ധ്യയുടെ നിഴലിൽ ഒന്നിച്ചു നടക്കുമ്പോാം 'അധോതലക്കുറിപ്പുകാം' എഴുതിയ സാഹചര്യത്തെക്കുറിച്ച് ദസ്തയേവ്സ്കി പറഞ്ഞു:

"എൻെറ ജീവിതത്തിലെ ഒരു സന്ദിഗ്ദ്ധഘട്ടത്തിൽ എൻെറ മനസ്സിനെ മഥിച്ച ചോദ്യങ്ങളാണ് അതിൻെറ കാതൽ. ഗൂഢാലോചന ക്കേസിലെ പ്രതിയായി സൈബീരിയായിലെ തടങ്കൽപാളയത്തിൽ തടവുകാരനായി കഴിച്ചുകൂട്ടിയതിൻെറ അനുഭവങ്ങാം ഒരുവശത്ത്. എൻെറ വഴികളെ തടയുന്ന വിധിയെ തട്ടിമാറ്റി എൻെറ സ്വപ്നങ്ങളിലേക്കുള്ള യാത്ര തുടരാനുള്ള തീവ്രമായ അഭിലാഷം മറുവശത്ത്. അതൊരു വല്ലാത്ത അവസ്ഥയായിരുന്നു. എനിക്കുചുറ്റും ഭൂമി അന്ന് ഇരുളായും പാഴായും ശൂന്യമായും കിടന്നു."

അവാം മുഖം തിരിച്ച് ദസ്തയേവ്സ്കിയെ നോക്കി.

അവളുടെ കണ്ണുകളിലെ ആഴങ്ങളിൽ വിസ്മയവും സ്നേഹവും സഹതാപവും ആരാധനയും ഇടകലർന്നുള്ള ഒരു ഭാവമുണ്ടായിരുന്നു.

ദസ്തയേവ്സ്കി തുടർന്നു:

"ഞാൻ മുമ്പ് 'എഴുത്തുകാരൻെറ ഡയറി'യിൽ എഴുതിയിട്ടുള്ളതാണ്. അന്ന വായിച്ചിട്ടുണ്ടാവില്ല. മനുഷ്യൻ ഒരു മഹാരഹസ്യമാണ്.





ആ രഹസ്യം അന്വേഷിച്ചുള്ള യാത്രയിൽ ഞാനെത്തിച്ചേരുന്നത് ഇരുണ്ട ഇടനാഴികളിലും അധോതലങ്ങളിലും തരിശുഭൂമികളിലും ശാപനിലങ്ങളിലും പാപത്തിൻെറ ചതുപ്പുകളിലുമൊക്കെയാണ്. ഞാനതൊക്കെ കണ്ടത് മനുഷ്യൻെറ മനസ്സിലാണ്. എൻെറ എല്ലായാത്രകളും അവിടെച്ചെന്നവസാനിക്കുന്നു."

അപ്പോാം എവിടെയോ ഒരു നിരൂപകൻ എഴുതിയിരുന്നത് അവളോർത്തു. അവളത്, അവളുടെ അഭിപ്രായമെന്നപോലെ പറയുകയും ചെയ്തു.

"ഫയദോറിൻെറ കഥകളിൽ രോഗികളും പാപികളും കുറ്റവാളികളും മാത്രമേ ഉള്ളല്ലോ. ഫയദോറിൻെറ കഥകാം വായിക്കുന്ന അന്യരാജ്യക്കാരൻ എന്താ വിചാരിക്കുക? റഷ്യക്കാർ മുഴുവൻ രോഗികളും പാപികളും കുറ്റവാളികളും ഭ്രാന്തന്മാരും മനുഷ്യവിദ്വേഷികളുമൊക്കെയാണെന്ന്, അല്ലേ? റഷ്യയിലെ മറ്റെഴുത്തുകാരുടെ കഥകളിൽ അങ്ങനെയല്ലല്ലോ. ഉദാഹരണത്തിന് തുർഗ്ഗനേവ്, ടോാംസ്റ്റോയി..."

പെട്ടെന്ന് കുപിതനായിട്ടെന്നോണം ആവശ്യത്തിൽ കൂടുതൽ ശബ്ദമുയർത്തി ദസ്തയേവ്സ്കി പറഞ്ഞു:

"അവരൊക്കെ വായിൽ സ്വർണ്ണക്കരണ്ടിയുമായി പിറന്നവരാണ്. ഞാനങ്ങനെയല്ല. ഞാൻ സമൂഹത്തിൻെറ അടിത്തട്ടുകളിൽ നിന്നു വന്നവനാണ്. അതെന്താ മനസ്സിലാക്കാത്തത്? ഒരാാം എഴുതുന്നത് അയാളുടെ അനുഭവങ്ങളാണ്. എൻെറ അനുഭവങ്ങാം അങ്ങനെയായിരുന്നു. ഒരു കുണ്ഠിതമേ എനിക്കുള്ളൂ. എനിക്കെഴുതി വയ്ക്കാൻ കഴിയുന്നത് എൻെറ അനുഭവങ്ങളുടെ ചാരം മാത്രമാണ്. പാരീസിലിരുന്ന് റഷ്യൻ സ്വപ്നങ്ങാം കാണുന്ന തുർഗ്ഗനേവിൻെറയും കൗണ്ടിൻെറയും അല്ലെങ്കിൽ ആരുടെയും ഭാഗ്യങ്ങളിൽ എനിക്കസൂയയില്ല. എൻെറ ദൗർഭാഗ്യങ്ങളെ സ്നേഹിക്കുന്ന ഒരാളാണ് ഞാൻ. അന്നയ്ക്കറിയാമോ, എനിക്കുറപ്പുണ്ട്, മനുഷ്യനെന്ന കടങ്കഥയുടെ രഹസ്യമന്വേഷിക്കുന്നവർ ഒടുവിൽ എൻെറ കാല്പാടുകാം നോക്കി വരും!"

ഇത്രയ്ക്കങ്ങ് ഇളകിമറിയുമെന്ന് അന്ന വിചാരിച്ചില്ല. എങ്കിലും അങ്ങനെയൊന്ന് ശുണ്ഠി പിടിപ്പിക്കാൻ തോന്നിയത് നന്നായെന്ന് അവാം സന്തോഷിച്ചു. അടച്ചിട്ട മഹാദുർഗ്ഗം പോലെയുള്ള ആ മനസ്സിൻെറ കിളിവാതിൽ തുറന്നു കണ്ടു.

വഴിയരികിൽ ചേർത്തിട്ടിരിക്കുന്ന ഒരു കുതിരവണ്ടിയുടെ അടുത്തെത്തിയപ്പോാം ദസ്തയേവ്സ്കി നിന്നു. നോക്കുമ്പോാം പരിചയമുള്ള ഒരാളാണ് വണ്ടിക്കാരൻ. ഒരു കിഴവൻ. ചുരുട്ടു വലിച്ചുകൊണ്ടിരിക്കുകയായിരുന്നു. ദസ്തയേവ്സ്കിയെ കണ്ടപ്പോാം വണ്ടിക്കാരൻ കി

ഴവൻ വലിച്ചുകൊണ്ടിരുന്ന ചുരുട്ടിന്റെ കുറ്റി ദൂരെ കളഞ്ഞു ഭവ്യത കാണിച്ചു.

“ഇതെന്റെ സ്നേഹിത അന്ന. സന്ധ്യയല്ലേ! ഇവളെ ഇവളുടെ വീട്ടിൽ കൊണ്ടു വിടാമോ -” എന്നു ചോദിച്ചപ്പോൾ കിഴവൻ അത് സന്തോഷത്തോടെ സമ്മതിച്ചു.

“അതൊന്നും വേണ്ടാ. ഞാൻ നടന്നു പൊയ്ക്കോളാം. അത്ര ദൂരമൊന്നുമില്ലല്ലോ”- എന്ന് അന്ന പറഞ്ഞു. ദസ്തയേവ്സ്കി അതു ഗൗനിച്ചില്ല.

കിഴവന്റെ വണ്ടിയിൽ അകന്നകന്നു പോകുമ്പോൾ അന്ന തിരിഞ്ഞു നോക്കി.

ദസ്തയേവ്സ്കി അവിടെ ആ വഴിയിരികിൽ തന്നെ നില്ക്കുന്നു.











രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്ന് അന്ന "അധോതലക്കുറിപ്പുകൾ" വായിച്ചു തീർത്തു. ഈ കുറിപ്പുകളും ഇതെഴുതുന്ന ആളും ഭാവനാസൃഷ്ടമാണ്-എന്നു സൂചിപ്പിച്ചിട്ടുണ്ടെങ്കിലും കഥയിലെ നായകനിൽ അന്ന കണ്ടത് ദസ്തയേവ്സ്കിയുടെ മുഖച്ഛായ തന്നെയാണ്. വല്ലാത്ത വൈകാരിക വിക്ഷോഭം അനുഭവിക്കുന്ന ഒരാൾ. ഒരു സ്വപ്നജീവിയെന്നു വിളിക്കുന്നതാണ് കൂടുതൽ സാർത്ഥകം.

വല്ലാത്ത ഒരു പ്രകൃതം തന്നെയാണ് 'അധോതലക്കുറിപ്പുകളി' ലെ നായകന്റേത്. മറ്റുള്ളവരേയും തന്നെ തന്നെയും വേദനിപ്പിച്ച് അതിന്റെ സുഖമനുഭവിച്ച് സ്വന്തം മനസ്സിന്റെ അടിത്തട്ടിൽ അയാൾ സ്വയം പൂഴ്ത്തിവയ്ക്കുന്നു. അവിശ്വസനീയമായ ഒരു ദ്വന്ദഭാവമുണ്ടയാൾക്ക്. അധികാരമോഹമുണ്ടെങ്കിലും അയാൾ അശക്തനാണ്. മറ്റുള്ളവരെ പീഡിപ്പിക്കുമ്പോൾ തന്നെ അയാൾ ആത്മപീഡയുടെ പൽച്ചക്രങ്ങളിൽ കുടുങ്ങുന്നു. യഥാർത്ഥ ജീവിതത്തിൽ ആർജ്ജിക്കാൻ കഴിയാത്തതെല്ലാം അയാൾ സ്വപ്നത്തിലെ ജീവിതത്തിൽ അന്വേഷിക്കുന്നു. ഏറക്കുറെ അയാൾ സ്വയം അവിശ്വസിക്കുകയും ചെയ്യുന്നുണ്ട്.

വേശ്യാലയത്തിൽ ചെന്ന് അവിടത്തെ ഏറ്റവും സുന്ദരിയായ പെൺകിടാവിനോട് ആ ജീവിതത്തിന്റെ തിന്മയേയും പാപത്തേയും കുറിച്ചു പറഞ്ഞ് അവളുടെ മനസ്സിനെ അയാൾ ഭയംകൊണ്ടു നിറയ്ക്കുകയും പീഡിപ്പിക്കുകയും ചെയ്യുന്നു. അയാൾ ക്ഷണിച്ചിട്ട് പിന്നെ ഒരു ദിവസം അവൾ അയാളുടെ വാസസ്ഥലത്തേയ്ക്ക് ചെല്ലുമ്പോൾ അയാൾ നടുങ്ങുന്നു. അയാളോട് തോന്നിയ സ്നേഹംകൊണ്ട് അവൾ അയാളെ

ആലിംഗനം ചെയ്തതിനുശേഷം ഇറങ്ങി ഓടുന്നു-അയാൾ കൊടുത്ത പണംപോലും ഉപേക്ഷിച്ചിട്ട്.

എന്താണ് ദസ്തയേവ്സ്കി അതുകൊണ്ട് ഉദ്ദേശിച്ചത്? അഭിശപ്തമായ ഒരു വേശ്യയുടെ സ്നേഹത്തിൽ ആത്മീയമായ ഔന്നത്യം ഉണ്ടെന്നാണോ?

വേറെയുമുണ്ടായിരുന്നു സംശയങ്ങൾ.

പിറ്റേന്ന് ചെന്നപ്പോൾ അന്ന പറഞ്ഞു.

"ഫയദോറിന്റെ മറ്റു നോവലുകൾ പോലെയല്ലെന്നു തോന്നുന്നു 'അധോതലക്കുറിപ്പുകൾ'. അല്ലെങ്കിൽ എനിക്കങ്ങനെ തോന്നുന്നു. എന്താണതിന്റെ പൊരുൾ?"

ദസ്തയേവ്സ്കി ഉദാസീനമായി പറഞ്ഞു.

"ഓ, അതിലങ്ങനെ ഒരു പൊരുളും ഞാൻ ഒളിച്ചുവച്ചിട്ടില്ല. വേണമെങ്കിൽ പറയാം, അത് ദൈവത്തിനെതിരെയുള്ള എന്റെ ഒരു കലാപമാണ്."

അന്ന പറഞ്ഞു.

"അങ്ങനെ പറഞ്ഞാലും മനസ്സിലാക്കാൻ പ്രയാസമാണെനിക്ക്. മറ്റു നോവലുകളുടെ കാര്യത്തിൽ അത്ര ഒരു പ്രയാസം തോന്നിയിട്ടില്ല. എന്നുവച്ച് എളുപ്പമാണെന്നല്ല. പൊതുവേ ഫയദോറിന്റെ കഥകൾക്ക് എന്റെ അല്ലെങ്കിൽ എന്നെപ്പോലുള്ളവരുടെ കണ്ണെത്താത്ത ആഴങ്ങളുണ്ട്. അധോതലക്കുറിപ്പുകൾക്ക് വിശേഷിച്ചും."

അപ്പോൾ ദസ്തയേവ്സ്കി ചോദിച്ചു:

"അതിരിക്കട്ടെ. മുഴുവൻ വായിച്ചോ?"

അന്ന അത്ഭുതപ്പെട്ടു:

"പിന്നെ വായിക്കാതെ?"

"എന്നിട്ടെന്തു തോന്നി?"

"എന്തു പറയാനാണ്! ഞാൻ ക്രിട്ടിക്കല്ല."

"എനിക്കു വേണ്ടത് വായനക്കാരുടെ അഭിപ്രായമാണ്."

"അതെന്താ? അവരല്ലേ മൂല്യം നിർണ്ണയിക്കുന്നത്? മിക്ക എഴുത്തുകാരും നിരൂപകന്മാരുടെ അഭിപ്രായമല്ലേ വില മതിക്കുന്നത്?"

"ആയിരിക്കാം. പക്ഷേ എനിക്കീ നിരൂപകന്മാരെ അത്ര വിശ്വാസമില്ല. അവർ മിക്കപ്പോഴും അവരുടെ അഭിരുചികളുടെ തടവുകാരാണ്."

"എന്താ അങ്ങനെ തോന്നാൻ?"

"അന്ന കേൾക്കൂ. എന്റെ 'പാവപ്പെട്ടവർ' വായിച്ചതിനു ശേഷം ബെലിൻസ്കി പറഞ്ഞു ഞാൻ ഗോഗോൾ രണ്ടാമനാണെന്ന്! വലിയൊരു പ്രശംസയായിരുന്നു അത് അന്നത്തെ നിലയ്ക്ക്. ഞാനതിൽ സന്തോഷിക്കുകയും അഭിമാനിക്കുകയും ചെയ്തു. അന്നയ്ക്കറിയാമോ ബെലിൻസ്കി ആരാണെന്ന്? സാഹിത്യചിന്തകൻ. നിരൂപകൻ. പ്രക്ഷോഭകാരി. മാർഗ്ഗദർശി. അങ്ങനെയാണ് വയ്പ്. വയ്പെന്നല്ല, അതങ്ങനെതന്നെയാണുതാനും. പക്ഷേ, എന്റെ "ഇരട്ടകൾ" വായിച്ചിട്ട് അതുവെറും ചവറാണെന്ന് അദ്ദേഹം പറഞ്ഞു! വാസ്തവത്തിൽ ഞാൻ ഞെട്ടിപ്പോയി. ഇരട്ടകളുടെ കാര്യത്തിൽ അദ്ദേഹം കൂടുതൽ സന്തോഷിക്കുമെന്നാണ് ഞാൻ വിചാരിച്ചത്. 'പാവപ്പെട്ടവ'രെ അപേക്ഷിച്ച് എത്രയോ മഹത്വമുള്ള നോവലാണ് ഇരട്ടകൾ! പക്ഷേ, സംഭവിച്ചതെന്താണ്? ബെലിൻസ്കി എന്നെ കൊന്നു കൊലവിളിച്ചു. ബീഭത്സമായ പാളിച്ചകളുള്ള ഒരു നോവലാണതെന്ന്! ബെലിൻസ്കിയെപ്പോലൊരാൾ അങ്ങനെ എഴുതുമ്പോൾ എങ്ങനെ കഷ്ടം തോന്നാതിരിക്കും? അഭിരുചികളുടെ തടവിൽ കിടക്കുന്നവർക്ക് അങ്ങനെയൊരു കുഴപ്പമുണ്ട്. അവരുടെ കണ്ണിനെ പൊള്ളിക്കുന്ന ഒരു കാഴ്ച താങ്ങാൻ അവർക്കു പ്രയാസമാണ്."

"എന്നുവച്ച് നിരൂപകന്മാരെ ഒഴിവാക്കാനൊക്കുമോ പരിച്ഛേദം?"

"കാലം എന്നൊന്നുണ്ടല്ലോ. അതു തീരുമാനിക്കും എഴുത്തുകാരന്റെ വിലയും വിലകേടും."

ഉച്ചവരെ ഇരുന്ന് ചൂതാട്ടക്കാരന്റെ കുറെ ഭാഗം എഴുതി. ഉച്ചയായപ്പോൾ ആരെയോ കാണണമെന്നു പറഞ്ഞ് ദസ്തയേവ്സ്കി പുറത്തേയ്ക്കു പോയി. വേഗം തിരിച്ചു വരുമെന്നു പറഞ്ഞിട്ടാണ് പോയത്. പക്ഷേ, ഉച്ചതിരിഞ്ഞിട്ടും ആളെ കാണുന്നില്ല. ഫെദോസ്യ ഒരു സംശയം പറഞ്ഞു, ചിലപ്പോൾ ചൂതുകളികേന്ദ്രത്തിൽ പോയതായിരിക്കുമെന്ന്. എങ്കിൽ ഇന്നിനി നോക്കണ്ട. രാത്രിയിൽ ഏതെങ്കിലും ഒരു നേരത്തായിരിക്കും വരുന്നത്.

മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട് അന്ന അടുക്കളയിൽ ചെന്നിരുന്ന് ഫെദോസ്യയോട് സംസാരിക്കാൻ തുടങ്ങി. ഇടയ്ക്ക് കിഴവിയെ സഹായിക്കുകയും ചെയ്തു. ഫെദോസ്യ ഇപ്പോഴും സംശയദൃഷ്ടിയോടെയാണ് തന്നെ നോക്കുന്നതെന്ന് അന്നയ്ക്കു തോന്നി. ആദ്യം അത് വളരെ സ്പഷ്ടമായിരുന്നു. ഇനി ഇവൾ വന്നിരിക്കുന്നത് എന്തിനാണെന്ന് ഒരാശങ്ക! അത് കിഴവിയുടെ ഓരോ നോട്ടവും വിളിച്ചറിയിച്ചിരുന്നു. തന്റെ യജമാനനെ ആകർഷിച്ചെടുക്കാനാണെന്നോ മറ്റോ ആണോ? അങ്ങനെ എന്തോ ആയിരുന്നു. ഇപ്പോൾ അതില്ലെന്നു തോന്നുന്നു. എങ്കിലും തന്റെ യജമാനന്റെമേൽ തനിക്കുള്ള അധികാരം തന്റെ നോട്ടപ്പിശകുകൊണ്ട് നഷ്ടപ്പെടരുതെന്നുണ്ടായിരിക്കും കിഴവിക്ക്.

ആ അധികാരം അംഗീകരിച്ചു കൊടുക്കുന്നുവെന്ന് തോന്നിപ്പിക്കത്തക്ക തരത്തിൽ അന്ന ചോദിച്ചു.

"ഫയദോറിന്റെ ഈ ചൂതുകളി നിർത്താൻ ഫെദോസ്യ വിചാരിച്ചാൽ സാധിക്കില്ലേ? ഒന്നു പറഞ്ഞു നോക്കിയാലെന്താ, കർശനമായിട്ട്?"

അപ്പോൾ കൈ മലർത്തി കാണിച്ചുകൊണ്ട് ഫെദോസ്യ ചോദിച്ചു:

"ഞാൻ പറയാഞ്ഞിട്ടാണോ? ആരു കേൾക്കാൻ? പിന്നെ ഒന്നോർത്താൽ കുറേയൊക്കെ കണ്ടില്ലെന്നും കേട്ടില്ലെന്നും വയ്ക്കാതെ എന്തു ചെയ്യും? ആകെ തകർന്ന ഒരു മനുഷ്യനാ അത്. ഇത്രയൊക്കെ സഹിച്ചുകൊണ്ട് ഒരാൾ ജീവിക്കുന്നത് ഓർക്കുമ്പോൾ...."

അന്നേരം അന്ന ചോദിച്ചു:

"എന്താ ഇത്രയേറെ സഹിക്കാനുള്ളത്?"

"എന്താണെന്നോ?" ഫെദോസ്യ അടുപ്പിനരികിൽ നിന്ന് അന്നയുടെ നേരെ തിരിഞ്ഞു: "നിനക്കതൊന്നും അറിഞ്ഞുകൂടെ? ആരും പറഞ്ഞിട്ടില്ലേ നിന്നോട്? ഞാൻ വിചാരിച്ചത് ഇനി ഈ ഭൂമിയിൽ അതൊക്കെ അറിയാതെ ആരുമില്ലെന്നാണ്."

കുറെക്കൂടെ ചേർന്നു നിന്ന് അന്ന പറഞ്ഞു:

"ഇല്ല എന്റെ വല്യമ്മേ! എനിക്കൊന്നുമറിയില്ല. എന്നോടാരും പറഞ്ഞിട്ടില്ല."

ഫെദോസ്യ തെല്ല് അത്ഭുതത്തോടെ അന്നയുടെ മുഖത്തേയ്ക്കു നോക്കി. പിന്നെ അവർ ദസ്തയേവ്സ്കിയുടെ ജീവിതത്തിലെ തകർച്ചകൾ ഓരോന്നാരോന്നായി വിവരിച്ചു. കാര്യങ്ങൾ വിസ്തരിച്ചു പറയാൻ വിശേഷിച്ചൊരു വാസനയുണ്ടവർക്ക്. വാസനയോ സാമർത്ഥ്യമോ? പ്രധാനമായും ദസ്തയേവ്സ്കിയുടെ ദാമ്പത്യത്തിന്റെ തകർച്ചയ്ക്കാണ് അവർ ഊന്നൽ കൊടുത്തത്. അന്ന അത് ശ്രദ്ധാപൂർവ്വം കേൾക്കുകയും ഉൾക്കൊള്ളുകയും ചെയ്തു.

ദസ്തയേവ്സ്കി സൈബീരിയായിലെ തടവ് കഴിഞ്ഞ് തടവറകൾക്കുപുറത്ത് ഒരു ഉദ്യോഗവുമായി താമസിക്കുന്ന കാലത്തുനിന്നാണ് കഥ തുടങ്ങുന്നത്. അവിടെ എവിടെയോ വച്ചാണ് മേരിയാ ദിമിത്രിവ്നായെ കണ്ടുമുട്ടുന്നത്. അവൾ അന്ന് ഇസയേവ എന്നൊരാളുടെ ഭാര്യയും എട്ടുവയസ്സുള്ള ഒരാൺകുട്ടിയുടെ അമ്മയുമായിരുന്നു. അങ്ങനത്തെ ഒരു പെണ്ണിനെ സ്നേഹിക്കുമ്പോൾ ആ സ്നേഹം എങ്ങനെയുള്ളതാണെന്ന് ഊഹിക്കാൻ വിഷമമില്ലല്ലോ. അതെന്നും അങ്ങനെതന്നെയായിരുന്നു. ഏതാണ്ട് ഒരു ദുരന്ത നാടകത്തിന്റെ മാതൃകയിൽ.





മറ്റൊരാളുടെ ഭാര്യയെ സ്നേഹിക്കുമ്പോൾ ആ സ്നേഹത്തിന്റെ പേരിൽകുറെയൊക്കെ സഹിക്കേണ്ടിവരും. പക്ഷേ അതാരു വക വയ്ക്കുന്നു? അത്ര കടുകട്ടിയായിട്ടാണ് സ്നേഹം നിൽക്കുന്നത്.

അതിന്റെ വേദനയും നിർവൃതിയുമൊക്കെയുണ്ട്. എങ്കിലും ജീവിതത്തിൽ ഇനി ഇതിൽപരം ഒന്നുമില്ലെന്നാണ് വിചാരം. മരുഭൂമിയിലൂടെ നടന്നു തളർന്ന യാത്രികൻ ഒടുവിൽ ഓർക്കാപ്പുറത്ത് ഒരു തെളിനീർത്തടാകം കണ്ടെത്തുന്നതുപോലെ. അങ്ങനത്തെ ഒരുപമ അതിന് ചേരുമോ എന്തോ! അതിനിടയ്ക്ക് അവളുടെ ഭർത്താവ് മരിച്ചു. സ്നേഹത്തിനെന്തെങ്കിലും വിഘ്നം ഉണ്ടായിരുന്നെങ്കിൽ അതും തീർന്നുകിട്ടി. പിന്നെ വിവാഹം. രണ്ടു നദികൾ ഒന്നിച്ചുചേർന്നതുപോലെ എന്നൊന്നും പറഞ്ഞാൽ പോരാ. അതിനേക്കാൾ അനിയന്ത്രിതമായിട്ട്. അതിനേക്കാൾ ഭ്രാന്തമായിട്ട്. ഓരോ ജീവകണികയിലും നിന്നു കത്തുന്ന സ്നേഹം. പക്ഷേ എത്രകാലം? കത്തിക്കാളലൊക്കെ തീർന്ന് പൊട്ടലും ചീറ്റലും തുടങ്ങാൻ അധികകാലം വേണ്ടി വന്നില്ല. മേരിയായ്ക്ക് മറ്റൊരാളുമായുണ്ടായിരുന്ന രഹസ്യബന്ധം കൂടി അറിഞ്ഞപ്പോൾ കാലിന്നടിയിലെ മണ്ണ് നീങ്ങിപ്പോകുന്നത് ദസ്തയേവ്സ്കി കണ്ടു. ആദ്യമൊക്കെ സൗന്ദര്യപ്പിണക്കങ്ങളായിരുന്നു. പിന്നെ തുറന്ന യുദ്ധം തന്നെ. സ്നേഹം വഷളായാൽ പിന്നെ അതിനേക്കാൾ വഷളായിട്ട് വേറെ വല്ലതുമുണ്ടോ? നമ്മൾ ഒരിക്കലും കണ്ടുമുട്ടരുതായിരുന്നു. സ്നേഹിക്കരുതായിരുന്നു. അതായിരുന്നു രണ്ടുപേർക്കും നല്ലത്. എന്നൊക്കെയായി ഒടുവിൽ. അപ്പോഴേയ്ക്കും കഷ്ടകാലത്തിന് മേരിയ ഒരു രോഗിയായിതീർന്നുകഴിഞ്ഞിരുന്നു. എന്തുചെയ്യും? പണ്ടേ തന്നെ ദാരിദ്ര്യവും കഷ്ടപ്പാടുമൊക്കെയുണ്ട് ജീവിതം നിറയെ. ഇതും കൂടിയായപ്പോൾ എല്ലാം തികഞ്ഞു. കടം മേടിച്ച് എത്രനാൾ ജീവിക്കും? അല്ലെങ്കിൽ ഇനി ആരാണ് കടം തരാനുള്ളത്? കടം ചോദിക്കുമെന്ന് പേടിച്ച് വഴിയിൽ കാണുമ്പോൾ പരിചയക്കാർ ഒഴിഞ്ഞുമാറാൻ തുടങ്ങിയിരിക്കുന്നു. അതൊക്കെ ശരി. പക്ഷേ വേറെന്താണ് മാർഗ്ഗം? അല്ലെങ്കിൽ തന്റെ ദൈന്യം കണ്ടിട്ട് കടം തരാൻ ആളുണ്ടായെന്നിരിക്കട്ടെ. അതുകൊണ്ടു തീർന്നോ? ഇല്ല. പൊരുത്തപ്പെട്ടുപോകാൻ കഴിയുന്നില്ല. ഓരോ നിമിഷവും മനസ്സുകൊണ്ട് അകലുകയാണ്. എന്നാൽ സ്നേഹമുണ്ടുതാനും. അഴിയുംതോറും കെട്ടുകയും, കെട്ടുംതോറും അഴിയുകയും ചെയ്യുന്നത് സങ്കല്പിക്കുക. ഇതങ്ങനെ പറഞ്ഞാലും ശരിയാവുകയില്ല. സംഗതി അതിനെക്കാളൊക്കെ സങ്കീർണ്ണമാണ്. കപ്പൽ തകർന്ന് നടുക്കടലിൽ അകപ്പെട്ടിരിക്കുന്നു.നീന്തി കരയ്ക്കണയാൻ നോക്കുമ്പോൾ തിരകൾ വീണ്ടും എടുത്തെറിയുന്നു. നടുക്കടലിലേയ്ക്ക്. ഓരോ അനുഭവവും ഫലത്തിൽ അങ്ങനെയാണ്. അഭിശപ്തമായ ഒരു ജന്മമാണ് തൻേറതെന്ന് സ്വയം

സമാശ്വസിപ്പിച്ച് പിന്നെയും പിടിച്ചു നിൽക്കാൻ ശ്രമിക്കുന്നു. അല്ലെങ്കിൽ യാത്ര തുടരുന്നു.

മേരിയായ്ക്ക് സെൻറ് പീറ്റേഴ്സ് ബർഗ്ഗിലെ തണുപ്പ് സഹിക്കാൻ കഴിയുമായിരുന്നില്ല. അവൾ ഇതിനോടകം അങ്ങേയറ്റം എത്തിക്കഴിഞ്ഞിരുന്നു. അടുത്തടുത്തുവരുന്ന മരണത്തിൻെറ കാലൊച്ച അവൾ കേൾക്കുന്നുണ്ട്. മോസ്കോവിൽ ഒരിടത്ത് വാടകയ്ക്കൊരു വീടെടുത്ത് അവളെ അങ്ങോട്ടു മാറ്റി. പിന്നെ ആ വേർപാടും അതിൻെറ വേദനയുമായി വളരെനാൾ രോഗശയ്യയിൽ കിടന്ന് ഒടുവിൽ മേരിയ മരിച്ചു. ഒരു സന്ധ്യയ്ക്ക്.

അതിരറ്റു സ്നേഹിച്ചു. എങ്കിലും ആ ദാമ്പത്യം ദുരിതപൂർണ്ണമായിരുന്നു. ഒരു പീഡാനുഭവംപോലെ തോന്നിപ്പിച്ച സന്ദർഭങ്ങളും ഉണ്ട്. എന്നിട്ടും അവൾ മണ്ണിനടിയിലേയ്ക്കു പോയപ്പോൾ തൻെറ ജീവിതം പൊടുന്നനെ ശൂന്യവും ഇരുളടഞ്ഞതുമായി ദസ്തയേവ്സ്കിക്കു തോന്നി.

ഇപ്പോൾ രണ്ടുവർഷം കഴിഞ്ഞിരിക്കുന്നു മേരിയ മരിച്ചിട്ട്. പക്ഷേ ഇപ്പോഴും തീർന്നിട്ടില്ല അതിൻെറ ദുഃഖം.

ചുറ്റുപാടുകൾ പണ്ടത്തേതിനേക്കാൾ വഷളായിരിക്കുന്നു. കടം കൊണ്ടു മൂടി. എവിടെയും പരാജയം. എന്തുചെയ്തിട്ടും യാതൊരു പ്രയോജനവും ഇല്ലെന്നുള്ള തോന്നൽ. എല്ലായിടത്തും അവഗണന. ആർക്കും വേണ്ടാത്ത ഒരാളായി തീർന്നിരിക്കുന്നു താൻ. അതിൽക്കൂടുതൽ എന്തു തകർച്ചയാണ് ഒരാൾക്കുണ്ടാവേണ്ടത്!

കഥ മുഴുവൻ കേട്ടുകഴിഞ്ഞപ്പോൾ അന്നയുടെ മനസ്സ് സഹതാപം കൊണ്ടു നിറഞ്ഞു. തൻെറ സങ്കല്പങ്ങൾക്കൊക്കെ നേർവിപരീതമായ ഒരു ജീവിതഖണ്ഡത്തിലാണ് ദസ്തയേവ്സ്കി നിൽക്കുന്നത്.

പെട്ടെന്ന് അവളുടെ മനസ്സിൽ ഒരു ചോദ്യം ഉയർന്നു വന്നു.

ദസ്തയേവ്സ്കിയെപ്പോലെ ഒരു ശുദ്ധാത്മാവിന് എന്തുകൊണ്ടാണ് ഇത്തരം ദുർവിധി ഉണ്ടാകുന്നത്?

ഫൈദോസ്യയോട് യാത്ര പറഞ്ഞ് അന്ന ഇറങ്ങാൻ തുടങ്ങുമ്പോഴേയ്ക്കും വീടിനുമുമ്പിൽ ഒരു കുതിരവണ്ടിയിൽ ദസ്തയേവ്സ്കി വന്നിറങ്ങി. എന്തെന്നില്ലാത്ത ഒരു സന്തോഷവും ഉത്സാഹവും അദ്ദേഹത്തിൻെറ മുഖത്ത് പ്രകടമായിരുന്നു.

“എന്നെ കാത്തിരുന്നു മുഷിഞ്ഞു അല്ലേ?” അടുത്തുവന്ന് സ്നേഹത്തോടെ ദസ്തയേവ്സ്കി ചോദിച്ചു: “ക്ഷമിക്ക്. ധൃതിപിടിച്ചു പോകുമ്പോഴാണ് യാതൊരാവശ്യമില്ലാത്തവരേയും വഴിയിൽ കണ്ടുമുട്ടുന്നത്. അങ്ങനേയും പോയി കുറേനേരം. എന്തുചെയ്യാം? അന്ന വരൂ!”



ഒരു സങ്കീർത്തനം പോലെ

ദസ്തയേവ്സ്കി ധൃതിയിൽ കോണിപ്പടികൾ കയറി. ഒരു നിമിഷം മടിച്ചുനിന്നതിനു ശേഷം അന്ന പിന്നാലെ ചെന്നു.

“ഇന്ന് കുറെക്കൂടി എഴുതണം.” ദസ്തയേവ്സ്കി പറഞ്ഞു: “അന്നയ്ക്ക് മുഷിച്ചിൽ തോന്നുന്നില്ലല്ലോ, ഉവ്വോ? സന്ധ്യയ്ക്കു മുമ്പേ പോകാം. അതുപോരേ?”

അവൾ മതിയെന്ന് തല കുലുക്കി.

പോക്കറ്റിൽ നിന്ന് എന്തൊക്കെയോ എടുത്തു ദസ്തയേവ്സ്കി മേശവലിപ്പിൽ ഇടുന്നത് അന്ന കണ്ടു. എവിടന്നോ പ്രതീക്ഷിച്ചതിൽ കൂടുതൽ കടം കിട്ടിയെന്നാണ് തോന്നുന്നത്.

നോട്ടുബുക്കും പെൻസിലും എടുത്ത് അന്ന എഴുതാൻ തയ്യാറായി. ജനലിനോട് ചേർന്നുള്ള മേശയ്ക്കരികിൽ ചെന്നിരുന്നു.

ദസ്തയേവ്സ്കി നല്ല ഒഴുക്കിൽ നോവൽ പറഞ്ഞുകൊടുക്കാൻ തുടങ്ങി. ആ നിമിഷങ്ങളിൽ അദ്ദേഹത്തിന് എന്തോ ഉത്തേജനം കിട്ടിയതുപോലെ അവൾക്കു തോന്നി. അത് അഞ്ചാം അദ്ധ്യായത്തിൻെറ തുടക്കമായിരുന്നു. ഉദ്യാനത്തിനരികിലെ ജലധാരയ്ക്കരികിൽ പോളിനയും അലക്സിയേവും നിൽക്കുന്നു. പോളിനയുടെ മുഖം അവർണ്ണനീയമായ വിധത്തിൽ ചിന്താധീനമായിരുന്നു. അലക്സിയേവും ഏതാണ്ട് അങ്ങനെ ഒരവസ്ഥയിലാണ്. അയാളുടെ ഹൃദയം വികാരകലുഷിതമായിരുന്നു. ഇന്നെന്താണ് ആ ഫ്രഞ്ചുകാരൻ നിന്നോട് സംസാരിക്കാതിരുന്നതെന്ന് അലക്സി അവളോട് ചോദിച്ചു. യാതൊരു ഭാവഭേദവും കൂടാതെ അയാൾ ഒരു തെമ്മാടിയാണെന്ന് അവൾ പറഞ്ഞു. ആ രംഗമൊക്കെ ദസ്തയേവ്സ്കി ഏതാണ്ട് കൺമുമ്പിൽ കാണുന്നതുപോലെയാണ് വിവരിച്ചത്.

പെട്ടെന്നൊരു നിശ്ശബ്ദത.

അന്ന മുഖമുയർത്തി നോക്കുമ്പോൾ ദസ്തയേവ്സ്കി ജനലിനു മുകളിലെ കണ്ണാടിച്ചില്ലുകളിലെ വർണ്ണങ്ങളിൽ നോക്കി നിൽക്കുകയാണ്. എന്തോ ഒരാനന്ദമൂർച്ഛകൊണ്ട് ആ മുഖം പ്രകാശിക്കുന്നു. അടുത്ത നിമിഷം അദ്ദേഹം വികൃതമായ ഒരു ശബ്ദം പുറപ്പെടുവിച്ചു. ഉദ്ദേശിച്ച ഏതോ വാക്കിനു വേണ്ടിയുള്ള കാത്തുനിൽപ്പും അക്ഷമയുമാണെന്നാണ് അന്ന വിചാരിച്ചത്. ഏതോ വെളിപാടിന് ആകാശത്തിൻെറ നേർക്ക് നോക്കി നിൽക്കുന്ന ഒരു വിശുദ്ധൻേറതു പോലെയായിരുന്നു അപ്പോൾ ദസ്തയേവ്സ്കിയുടെ നില. പെട്ടെന്ന് വന്യമായ ഒരലർച്ചയോടെ ആൾ താഴെ വീണു. ശരീരം വിറങ്ങലിച്ചു. വായിലൂടെ നുരയും പതയും ഒഴുകി.

അന്ന ഞെട്ടിപ്പോയി. എന്താണ് സംഭവിക്കുന്നതെന്ന് അവൾക്ക്

മനസ്സിലായില്ല. ഭയംകൊണ്ട് അവൾ കിടുകിടുത്തു. ഉച്ചത്തിലുള്ള ഒരു നിലവിളി ശബ്ദംകിട്ടാതെ അവളുടെ തൊണ്ടയിൽ കുരുങ്ങിനിന്നു. ഭാഗ്യത്തിന് അപ്പോഴേയ്ക്കും ഫെദോസ്യ ഓടിയെത്തി. എന്റെ ദൈവമേ! എന്ന് നിശ്ശബ്ദമായി നിലവിളിച്ച് ഫെദോസ്യ നെഞ്ചത്തു കൈവച്ചു.

പിന്നെ പേടിച്ചരണ്ടു നിൽക്കുന്ന അന്നയുടെ അടുത്തു ചെന്ന് ഫെദോസ്യ സമാധാനിപ്പിച്ചു.

"ചുഴലി. നീ ആദ്യം കാണുകയാണല്ലേ? വിഷമിക്കണ്ടാ. നമുക്കിത് നോക്കി നിൽക്കാനേ കഴിയൂ."

കുറെ നേരം അങ്ങനെ കിടന്നു പുളഞ്ഞതിനുശേഷം ആ ശരീരം തളർന്നു നിശ്ചലമായി തീർന്നു. വെയിൽകൊണ്ട് വാടിയ ചീരത്തണ്ടു പോലെ വാടിയും വിളറിയും കാണപ്പെട്ടു. സന്ധ്യവരെ അങ്ങനെ കിടന്നു.

സന്ധ്യമയങ്ങാൻ തുടങ്ങിയപ്പോൾ ഫെദോസ്യ അന്നയോടു പറഞ്ഞു:

"നീ പൊയ്ക്കോ. ഇല്ലെങ്കിൽ നിന്നെ നിന്റെ വീട്ടിൽ അന്വേഷിക്കില്ലേ?"

അതു ശരിയാണ്. സന്ധ്യയായിട്ടും തന്നെ കണ്ടില്ലെങ്കിൽ അമ്മ പരിഭ്രമിക്കും. പക്ഷേ പോകാനൊട്ടു മനസ്സുവരുന്നുമില്ല. എന്തുചെയ്യും?

ഒടുവിൽ മനസ്സില്ലാമനസ്സോടെ അവൾ പോയി.

അന്നു രാത്രി മുഴുവൻ അന്നയ്ക്കതായിരുന്നു ചിന്ത. ആ നില്പ്. ആ ഭാവമൂർച്ഛ. ആ അലർച്ച. വീഴ്ച. പിടയൽ. ദൈവമേ, കണ്ടുനിൽക്കാൻ വയ്യാ!

പിറ്റേന്നു പതിവിലും നേരത്തേ അന്ന ചെല്ലുമ്പോൾ ദസ്തയേവ്സ്കി എന്തോ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു സെറ്റിയിൽ. വെയിലത്ത് വാടിനിൽക്കുന്ന ചെടിക്ക് ആരോ വെള്ളമൊഴിച്ചു കൊടുത്തിട്ടുണ്ടായ ഉണർവ്വുപോലെ ഒരുണർവ്വുണ്ട് ആളിന്. ഭീതിയും സഹതാപവും വിസ്മയവുമൊക്കെ ഇടകലർന്ന ഒരു ഭാവവൈവശ്യത്തോടെ തന്നെ നോക്കിനിൽക്കുന്ന അന്നയുടെ നേരെ നോക്കി ദസ്തയേവ്സ്കി ഒന്നു പുഞ്ചിരി തൂകി. വാടി നിറം മങ്ങി നിൽക്കുന്ന ഒരു പൂവിന്മേൽ വീഴുന്ന വിളറിയ നിലാവ് പോലെയുള്ള ഒരു ചിരിയായിരുന്നു അത്. അവൾക്കതു കണ്ടപ്പോൾ തോന്നിയത് ഉൽക്കടമായ ഒരു സങ്കടമാണ്.

ആ വിളറിയ ചിരിയോടെ ദസ്തയേവ്സ്കി ചോദിച്ചു.

"ഇന്നലെ പേടിച്ചു പോയല്ലേ!"

അവൾ നിശ്ശബ്ദയായി കണ്ണിന്റെ ഇമയനക്കാതെനോക്കി നിന്നു.





"കണ്ടുനിൽക്കുന്നവർക്ക് വിഷമം തോന്നുമായിരിക്കും.' വായിച്ചുകൊണ്ടിരുന്ന പുസ്തകം നീക്കി വച്ചതിനുശേഷം ദസ്തയേവ്സ്കി തുടർന്നു: "പക്ഷേ എനിക്കങ്ങനെയല്ല. ഒരു സ്വർണ്ണത്തളികയിൽ അമൃതവും വിഷവും വച്ചുനീട്ടുന്ന ഒരു ദേവതയുടെ അനുഗ്രഹം സങ്കല്പിക്കാമോ? ഏതാണ്ട് അങ്ങനെയാണ് എനിക്കത്. ആ നിമിഷങ്ങളിൽ എന്റെ ജീവബിന്ദുക്കളിൽ പ്രകാശത്തിന്റെയോ ആനന്ദത്തിന്റെയോ നിർവൃതിയുടെയോ വിസ്മൃതിയുടെയോ ഒരു മൂർച്ഛ ഞാൻ അനുഭവിക്കുന്നുണ്ട്."

അന്ന അത്ഭുതപ്പെട്ടു. എന്തൊക്കെയാണ് ഈ പറയുന്നത്? രോഗം അനുഗ്രഹമാണെന്നോ? നിർവൃതിയാണെന്നോ?

"രോഗം എപ്പോഴും ഒരു രോഗം തന്നെയാണ്." ദസ്തയേവ്സ്കി പറഞ്ഞു: "അല്ലെന്നൊന്നും ഞാൻ പറയുന്നില്ല. അതിന്റെ വിഷമവും ആകുലതയുമൊക്കെയുണ്ട്. പക്ഷേ ഞാനതിനെ വളരെ ദിവ്യമായ ഒരു രോഗമായിട്ടാണ് കരുതുന്നത്. ലോകത്ത് മറ്റൊന്നിനു വേണ്ടിയും ഞാനിത് വച്ചുമാറുകയില്ല."

ഏതോ ദുഃസ്വപ്നം കാണുന്നതുപോലെയായിരുന്നു ആ നിമിഷത്തിൽ അന്നയുടെ നില്പ്.

അവൾക്കത് വിശ്വസിക്കാൻ കഴിയുന്നില്ലെന്ന് ദസ്തയേവ്സ്കിക്ക് ബോധ്യമായി.

ആദ്യത്തെ പേടിയുടെ കൂടെ അത്ഭുതവും അവിശ്വാസവുമൊക്കെ ചേർന്ന് ഒരു ഭാവമിശ്രണം അവളിൽ ഉണ്ടായിരിക്കുന്നു.

"മറ്റുള്ളവർക്ക് വിശ്വസിക്കാനും പ്രയാസമായിരിക്കും. പക്ഷേ സത്യമാണ്." ദസ്തയേവ്സ്കി പറഞ്ഞു: "ആ നിമിഷങ്ങൾ മറ്റു നിമിഷങ്ങൾ പോലെയല്ല. എനിക്കും പ്രപഞ്ചത്തിനും ആ നിമിഷങ്ങളിൽ അലൗകികമായ ഒരു ലയം ഉണ്ടാകുന്നു. തീർച്ചയായും അതിനകത്ത് ഒരു മരണത്തിന്റെ അല്ലെങ്കിൽ മരണതുല്യമായ ഒരനുഭവവുമുണ്ട്. പക്ഷേ ഈ മരണത്തിന്റെ അങ്ങേ അറ്റത്തിനു മുമ്പ് ഈശ്വരസാക്ഷാത്കാരത്തിന്റെ നിമിഷങ്ങളുമുണ്ട്. അതങ്ങനെ പറഞ്ഞാൽ മതിയോ എന്തോ! ഏതായാലും അന്ന ഇത്രയും കൂടി കേൾക്ക്. ഞാനിതെന്റെ സ്നേഹിതന്മാരോട് മുമ്പ് പറഞ്ഞിട്ടുള്ളതാണ്. ഇപ്പോൾ അന്നയോടും പറയുന്നു. ഈ അലൗകികമായ നിമിഷങ്ങൾക്കു വേണ്ടി ഞാനെന്റെ ആയുസ്സിലെ പത്തു വർഷങ്ങൾ പകരം കൊടുക്കും...അല്ലെങ്കിൽ ആയുസ്സ് മുഴുവൻ!"

"ചുഴലിയിളക്കം കഴിഞ്ഞാൽ ഇങ്ങനെ പിച്ചു പറയുമോ"- എന്ന് ചോദിക്കാൻ അവൾ വിചാരിച്ചതാണ്. ഇത് പിച്ചല്ലെങ്കിൽ പിന്നെ എന്താ

ണ്? രോഗം അനുഗ്രഹമാണെന്ന്! അതിൽ ഈശ്വരസാക്ഷാത്കാരത്തിന്റെ നിമിഷങ്ങളുണ്ടെന്ന്! ആ നിമിഷങ്ങൾക്കു വേണ്ടി ആയുസ്സ് മുഴുവൻ പകരം കൊടുക്കുമെന്ന്! പിച്ചു തന്നെ! അല്ലെങ്കിൽ വെറുതെ തമാശ പറയുന്നത്. മറ്റുള്ളവരെ പറ്റിക്കാൻ.

ഒരു സിഗരറ്റും കത്തിച്ചുകൊണ്ട് ദസ്തയേവ്സ്കി സെ: ിയിൽ നിന്നെഴുന്നേറ്റു.

"ഒരു തമാശ കേൾക്കണോ?" അന്നയുടെ അടുത്തേയ്ക്കു ചെന്ന് ദസ്തയേവ്സ്കി ചോദിച്ചു: "ഈ വർഷം ആദ്യത്തിലാണ്. അതോ മധ്യത്തിലോ! ഒരു യാത്രയ്ക്കിടയിൽ ഞാൻ മോസ്കോവിൽ എന്റെ സഹോദരിയുടെ വീട്ടിൽ ചെന്നു. എന്നെ കണ്ടതും ചേച്ചിക്ക് വലിയ സന്തോഷമായി. എനിക്കന്നു മടങ്ങിപ്പോരണമെന്നുണ്ടായിരുന്നെങ്കിലും ചേച്ചി വിട്ടില്ല. അത്താഴം കഴിഞ്ഞ് ഒരു മുറിയിൽ എനിക്ക് കിടക്ക വിരിച്ചു. എനിക്ക് കൂട്ടിനായിട്ട് അവിടത്തെ പരിചാരകനേയും കിടത്തി. ഞാൻ ദീനക്കാരനാണെന്ന് ചേച്ചിക്ക് അറിയാമല്ലോ. എനിക്കെന്തെങ്കിലും വിഷമം നേരിട്ടാൽ സഹായിക്കാനാണ് പരിചാരകനെ എന്റെ മുറിയിൽ കിടത്തിയത്. ഞങ്ങൾ കുറെനേരം കണ്ട തമാശയൊക്കെ പറഞ്ഞിരുന്നു. അതിനിടയ്ക്ക് എനിക്ക് എന്റെ ഈ ദിവ്യരോഗം വന്നു. ഞാൻ ഒരലർച്ചയോടെ തറയിൽ വീണു. അവിടെ കിടന്നുരുണ്ടു. കൈകാലിട്ടടിച്ചു. വായിൽ നിന്ന് നുരയും പതയും വന്നു. അപ്പോൾ ഈ പരിചാരകൻ എന്തു ചെയ്തു? എന്റെ അമ്മേ എന്ന് ഉറക്കെ നിലവിളിച്ചുകൊണ്ട് ഒറ്റ ഓട്ടം! പാവം, പേടിച്ചുപോയി. ഞാൻ അവിടന്നു പോരും വരെ അവൻ തിരിച്ചു വന്നിട്ടില്ല."

കഥ കേട്ടപ്പോൾ അന്നയ്ക്കും ചിരി വന്നു. എങ്കിലും അവൾ ചിരി കടിച്ചൊതുക്കി ഇതു വെറും തമാശക്കഥ മാത്രമാണെന്നുള്ള മട്ടിൽ നിന്നു. ദസ്തയേവ്സ്കിയാവട്ടെ തന്റെ മുമ്പിൽ അതപ്പോൾ സംഭവിച്ചതു പോലെ പൊട്ടിച്ചിരിക്കുകയും ചെയ്തു.

കൂടുതൽ അറിയുംതോറും അന്നയ്ക്കദ്ദേഹത്തോടുള്ള സ്നേഹവും ആരാധനയും സഹതാപവും ബഹുമാനവുമൊക്കെ കൂടിക്കൂടി വന്നു. ആറോ ഏഴോ ദിവസങ്ങൾക്കുള്ളിൽ തന്നെ അവർ വളരെ നാളത്തെ പരിചയവും അടുപ്പവും ഉള്ളവരെപ്പോലെയായിതീർന്നു.

അതു കൂടുതൽ കുഴപ്പമായെന്ന് അന്നയ്ക്ക് അധികം വൈകാതെ ബോധ്യപ്പെടുകയും ചെയ്തു. അങ്ങോട്ടു സ്നേഹവും അടുപ്പവും കാണിക്കുമ്പോൾ ആൾ കൂടുതൽ കൂടുതൽ ദുഃശാഠ്യക്കാരനും ക്ഷുഭിതനുമൊക്കെയായിതീരുന്നു. തന്നെ സഹിക്കാൻ കടമപ്പെട്ട ഒരാളിനോടെന്നപോലെയായി പെരുമാറ്റം. ഒരു ദിവസം പെട്ടെന്ന് ചൂതുകളിയുടെ





ഭ്രാന്തു കയറി ദസ്തയേവ്സ്കിക്ക്. ആൾ എഴുന്നേറ്റ് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. തെരുതെരെ സിഗരറ്റ് വലിക്കുന്നു. കൂടെക്കൂടെ ഛെ എന്നൊരു ശബ്ദം ഉണ്ടാക്കുന്നു. കൈകൾ കൂട്ടിത്തിരുമ്മുന്നു. ആകപ്പാടെ ഒരു ഇരിക്കപ്പൊറുതിയില്ലായ്മ. പാതിവഴിയെത്തിയ നോവലിന്റെ ഏഴാമദ്ധ്യായം അവിടെ നിർത്തിയിട്ട് പുള്ളി എങ്ങോട്ടോ പോകാൻ ധൃതിയിൽ കോട്ടിട്ടു. പ്രകൃതവും ഒരുക്കവും കണ്ടപ്പോഴേ അന്നയ്ക്കു മനസ്സിലായി ചൂതുകളിക്കുള്ള പുറപ്പാടാണെന്ന്. ഇഷ്ടമാകുമോ ഇല്ലയോ എന്നൊന്നും ആലോചിച്ചില്ല. അല്ലെങ്കിൽ വിലക്കാൻ തനിക്കെന്തർഹതയാണുള്ളതെന്നും ചിന്തിച്ചില്ല. സ്വല്പം ശുണ്ഠിയോടെ അന്ന ചോദിച്ചു:

"എങ്ങോട്ടാ ഇത്ര ധൃതിവച്ച്? ചൂതുകളിക്കാനല്ലേ? ഇപ്പോൾ പോകണ്ടാ!"

അത് ദസ്തയേവ്സ്കി തീരെ പ്രതീക്ഷിച്ചിരുന്നില്ല. കണ്ണാടിയുടെ മുമ്പിൽ നിന്ന് മുടി ചീകുന്നതിനിടയിൽ ഒരു നടുക്കത്തോടെ തിരിഞ്ഞുനോക്കി.

അന്ന പിന്നെയും പറഞ്ഞു:

"നോവൽ നല്ല ഒഴുക്കിനു വരികയല്ലായിരുന്നോ? അതിനിടയ്ക്ക് അതു നിർത്തിയിട്ട് ചൂതുകളിക്ക്! ഞാനറിയാഞ്ഞിട്ട് ചോദിക്കുകയാണ്. ഇനിയെങ്കിലും ഇതൊന്നു നിർത്തിക്കൂടെ? എന്തിനാ ഇങ്ങനെ സ്വയം നശിക്കുന്നേ?"

ദസ്തയേവ്സ്കി ചീപ്പ് മേശപ്പുറത്തു വച്ച് പെട്ടെന്നുണ്ടായ ക്രുദ്ധമായ ഭാവത്തോടെ അന്നയുടെ നേരെ നോക്കി ഒരുമാതിരി പരുക്കൻ സ്വരത്തിൽ പൊട്ടിത്തെറിച്ചു:

"ഞാനെന്തുചെയ്യണം എന്തുചെയ്യണ്ടാ എന്നൊക്കെ ഞാൻ തീരുമാനിക്കും. നശിക്കുന്നതും നശിക്കാതിരിക്കുന്നതുമൊക്കെ എന്റെ ഇഷ്ടം! നീയാരാ എന്നെ ഉപദേശിക്കാൻ?"

നൈമിഷികമായ ഒരു ധൈര്യംകൊണ്ട് അന്നയും നേർക്കു നേരെ നിന്നു.

"ഞാനാരുമല്ല. അമ്പതു റൂബിൾ കൂലി കിട്ടുമല്ലോ എന്നോർത്ത് നിങ്ങളുടെ നോവൽ പകർത്തിയെഴുതാൻ വന്ന വെറും ഒരു സ്റ്റെനോ. എനിക്കെന്താ നിങ്ങളെ തടയാൻ അവകാശം? ഒന്നുമില്ല. നിങ്ങൾ എങ്ങനെ നശിച്ചാൽ എനിക്കെന്താ? പൊയ്ക്കോ. ചൂതുകളിക്കാനോ കള്ളു കുടിക്കാനോ എന്തിനുവേണേലും പൊയ്ക്കോ. കടം മേടിച്ചോ പണയം വച്ചോ എങ്ങനെ വേണേലും പോയി കളിക്ക്. കളിച്ചു നശിക്ക്! എനിക്കെന്താ നഷ്ടം? ഞാൻ പോവ്വാണ്. എനിക്ക് നിങ്ങളുടെ ജോലീം

വേണ്ടാ, കൂലീം വേണ്ടാ. വേറെ ആരെയാന്നു വച്ചാൽ വിളിച്ചെഴുതിച്ചോ!"

സത്യത്തിൽ അപ്പോൾ ഞെട്ടിയത് ദസ്തയേവ്സ്കിയാണ്. എങ്കിലും അതു പുറമേ കാണിക്കാതെ വലിയ ഗൗരവം ഭാവിച്ചു നിന്നു.

എഴുതിയ കടലാസ്സുകൾ അടുക്കി മേശപ്പുറത്തു വച്ചതിനുശേഷം അന്ന യാത്ര പോലും പറയാതെ ധൃതിയിൽ പുറത്തേയ്ക്കിറങ്ങി. അരിശവും സങ്കടവും കൊണ്ട് അവൾ ജ്വലിക്കുകയായിരുന്നു.

അവൾ കോണിപ്പടികൾ ഇറങ്ങിച്ചെല്ലുമ്പോൾ ഫെദോസ്യ കോണിപ്പടികളിലൂടെ മുകളിലേയ്ക്കു കയറി വരുന്നുണ്ടായിരുന്നു ചായയും കൊണ്ട്.

അന്നയുടെ ഭാവപ്പകർച്ച കണ്ടപ്പോൾ എന്തോ കുഴപ്പമുണ്ടെന്ന് ഫെദോസ്യ ഊഹിച്ചു.

ഫെദോസ്യ ചോദിച്ചു.

"എന്താ കുട്ടീ?"

അന്ന മിണ്ടിയില്ല.

വളരെ വേഗത്തിൽ അവൾ കോണിപ്പടികൾ ഇറങ്ങിപ്പോയി.

തെരുവിൽ കുറെദൂരം ചെന്നപ്പോൾ ധൃതിയിൽ ഓടിച്ചുവന്ന ഒരു കുതിരവണ്ടി അവളുടെ അടുത്തുവന്നു നിന്നു. ഇത്ര അടുത്ത് വഴിതടഞ്ഞ് തൻെറ മുമ്പിൽ ആരാണ് ഈ വണ്ടി കൊണ്ടു നിർത്തിയത് എന്നു നോക്കുമ്പോൾ അതാ വണ്ടിയിൽ നിന്ന് ദസ്തയേവ്സ്കി ഇറങ്ങുന്നു!

എന്തൊക്കെ പറഞ്ഞാലും അവൾക്കതു വിസ്മയത്തിൻെറ ഒരു നിമിഷമായിരുന്നു.

അടുത്തുചെന്ന് ദസ്തയേവ്സ്കി അവളുടെ കണ്ണുകളിലേക്കു നോക്കി, ശൂന്യവും എന്നാൽ ഗംഭീരവുമായ ഒരു ഭാവത്തോടെ.

കുറെനേരം അവരങ്ങനെ നിശ്ശബ്ദമായി നോക്കിനിന്നു.

ആ നിശ്ശബ്ദതയിൽ തങ്ങളുടെ ഹൃദയത്തിലെ മഞ്ഞുപാളികൾ പൊട്ടുന്നതിൻെറ ഒച്ച അവർക്കു കേൾക്കാമായിരുന്നു.

മനസ്സിൻെറ മുറുക്കം തെല്ലയഞ്ഞപ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"എന്നോട് ക്ഷമിക്ക്. എൻെറ കാര്യത്തിൽ ഉൽക്കണ്ഠയുള്ളവരുടെ സ്നേഹം മനസ്സിലാക്കാൻ കഴിയാത്ത ഒരു ശപ്പനാണ് ഞാൻ. അന്ന ക്ഷമിച്ചില്ലെങ്കിൽപിന്നെ ഈ ഭൂമിയിൽ ആര് ക്ഷമിക്കും എന്നോട്?"

അത് അവളുടെ ഹൃദയത്തിൽ കൊണ്ടു എന്നു തോന്നുന്നു. അവളുടെ കണ്ണുകളിൽ അവളുടെ സങ്കടം ഉരുകി.





"ഞാനെന്തുതരം കുഴപ്പത്തിലാണ് അകപ്പെട്ടിരിക്കുന്നതെന്നറിയാമോ അന്നയ്ക്ക്?" വികാരസ്പർശമുള്ള സ്വരത്തിൽ ദസ്തയേവ്സ്കി ചോദിച്ചു: "മൂവായിരം റൂബിൾ കടക്കാരനാണ് ഞാൻ. ജീവിതം ആകെ മുങ്ങിപ്പോകുമെന്നുവന്ന ഘട്ടത്തിൽ മറ്റു യാതൊരു നിവൃത്തിയുമില്ലാതെ ആ പുസ്തകക്കച്ചവടക്കാരൻ സ്റ്റെല്ലോവ്സ്കിയോട് വാങ്ങിയതാണ്. ഒരു കരാറിൻെറ പുറത്ത്. 1866 നവംബർ 1 നു മുമ്പ് 160 പേജു വരുന്ന ഒരു നോവൽ എഴുതി കൊടുക്കണം അയാൾക്ക്. ഇല്ലെങ്കിൽ ഞാനിതുവരെ എഴുതിയതും ഇനി അടുത്ത ഒമ്പത് കൊല്ലത്തിനിടയിൽ ഞാനെഴുതുന്നതുമെല്ലാം അയാൾക്ക് അവകാശപ്പെട്ടതായി തീരും. യാതൊരു പ്രതിഫലവും കൂടാതെ! ആ നീചൻ അതാണാഗ്രഹിക്കുന്നതും. സത്യത്തിൽ ഞാൻ എൻെറ ജീവിതം പണയപ്പെടുത്തിയിരിക്കുന്നതുപോലെയാണ്. നോവൽ എഴുതി കൊടുത്തില്ലെങ്കിൽ ഞാൻ ജയിലിൽ പോകേണ്ടതായും വരും."

തൻെറ മുമ്പിൽ നിൽക്കുന്നത് ധർമ്മസങ്കടങ്ങളുടെ ഒരു ഗംഭീരമൂർത്തിയാണെന്ന് ആ നിമിഷം അന്നയ്ക്കു തോന്നി.

നിശ്ശബ്ദതയുടെ ചെറിയ ഒരിടവേളയ്ക്കു ശേഷം ദസ്തയേവ്സ്കി വീണ്ടും ചോദിച്ചു.

"ഇപ്പോൾ അന്ന എന്നെ സഹായിച്ചില്ലെങ്കിൽ എൻെറ ജീവിതം എങ്ങനെയായിതീരും?"

അടുത്ത നിമിഷം അവളുടെ ഇമയനങ്ങാത്ത കണ്ണുകൾ നിറഞ്ഞൊഴുകുന്നത് ദസ്തയേവ്സ്കി കണ്ടു.








ലേരാത്രി വളരെ വൈകുംവരെ ഉറക്കമിളച്ചിരുന്ന് എഴുതിയതു കാരണം ദസ്തയേവ്സ്കി വെളുപ്പിന് ഉണരാനും വൈകി. അന്ന ചെല്ലുമ്പോൾ ഫെദോസ്യ വീടിൻെറ മുൻവശത്ത് ആരോടോ വർത്തമാനം പറഞ്ഞുകൊണ്ടുനിൽക്കുന്നുണ്ടായിരുന്നു. ആ ആൾ ആരാണെന്ന് അന്നയ്ക്കറിയില്ല. ഒരുപക്ഷേ ആ വലിയ വീട്ടിലെ അനേകം പകുതികളിലൊന്നിൽ വാടകയ്ക്കു താമസിക്കുന്ന ആരെങ്കിലുമായിരിക്കും.

അന്നയെ കണ്ടയുടൻ ഫെദോസ്യ പറഞ്ഞു:

"ഇല്ല; ഉണർന്നിട്ടില്ല."

അന്ന അടുക്കളയിൽ ഫെദോസ്യയോടൊപ്പം കൂടി. അടുപ്പത്ത് പാൽ തിളയ്ക്കുന്നുണ്ടായിരുന്നു. ഫെദോസ്യ ചുമരിലെ അലമാരയിൽ എന്തോ തിരഞ്ഞു കഷ്ടപ്പെടാൻ തുടങ്ങി. നോക്കുമ്പോൾ ഒരു സാധനവും കാണുകയില്ലെന്നു അസഹ്യതയും ശുണ്ഠിയും പ്രകടിപ്പിച്ചുകൊണ്ട് കിഴവി തിരച്ചിൽ തുടരുന്നു. തിളച്ചുതൂവാൻ തുടങ്ങുന്ന പാൽ അന്ന ഇറക്കിവച്ചു.

ഭാഗ്യം, ഫെദോസ്യ തിരഞ്ഞുകൊണ്ടിരുന്നത് ഒടുവിൽ കിട്ടി. സാധനങ്ങൾ വച്ചേടത്തിരിക്കുകയില്ലെന്നാണ് കിഴവിയുടെ പരാതി. പിന്നെ ആര് മാറ്റിവയ്ക്കുന്നു? വേറെ ആരുമില്ല അവിടെ. ഒക്കെ ചെയ്യുന്നത് ഫെദോസ്യ തന്നെയാണ്. തിരക്കിനിടയിൽ എവിടെയെങ്കിലും കൊണ്ടുവയ്ക്കും. പിന്നെ ഓർക്കുകയില്ല. കിഴവിക്ക് തിരക്ക് കുറെ കൂടുതലാണ്. അതുപോലെതന്നെ മറവിയും. വെറുതെ എന്തെങ്കിലുമൊക്കെ പറഞ്ഞു





കൊണ്ടിരിക്കും. ഒക്കെ കുറ്റപ്പെടുത്തലുകളാണ്. ഒന്നുകിൽ അടുപ്പിലെ തീ കെട്ടു. അപ്പോൾ തുടങ്ങും അടുപ്പിനോടും തീയോടും. എന്താ അടുപ്പേ ഇത്? എന്താ തീയേ ഇത്? അല്ലെങ്കിൽ നോക്കുന്ന സാധനം കണ്ണിൽപ്പെടുകയില്ല. ഉദാഹരണത്തിന് ഒരു മരത്തവി. പെട്ടെന്ന് ശുണ്ഠി വരും കിഴവിക്ക്. ഈ മരത്തവി എവിടെപ്പോയി? നോക്കുമ്പോൾ കാണില്ല. ഇവിടെയാണല്ലോ ഞാൻ വച്ചത്. നാശം! യഥാർത്ഥത്തിൽ മരത്തവി വച്ചത് അവിടെയാവില്ല. ആവില്ലെന്നല്ല, അല്ല. വച്ചേടത്തുന്നെങ്ങനെയാണ് ഒരു മരത്തവി സ്വയം നീങ്ങിപ്പോകുന്നത്?

ചായയ്ക്കു വെള്ളം തിളയ്ക്കാൻ താമസിച്ചാൽ കിഴവി ശുണ്ഠിയെടുക്കാനും ശാസിക്കാനും തുടങ്ങും. എന്താ ഇത്ര അമാന്തം? തീ പോരാഞ്ഞിട്ടൊന്നുമല്ലല്ലോ. വെറുതേ മനുഷ്യൻെറ ക്ഷമ പരീക്ഷിക്കാൻ. അല്ലാതെന്ത്? എപ്പോഴായാലും തിളയ്ക്കണം. എന്നാൽ പിന്നെ എളുപ്പം ഒന്നായിക്കൂടെ അത്?

ഇത്തവണ മറഞ്ഞുനിന്നത് പഞ്ചസാരപ്പാത്രമാണ്. അതിനോട് കിഴവി നിർദ്ദാക്ഷിണ്യം കയ്ക്കുന്ന വർത്തമാനം തന്നെയാണ് പറഞ്ഞത്. എന്നെ ശുണ്ഠിപിടിപ്പിക്കാൻ വേണ്ടിത്തന്നെയല്ലേ? അല്ലെങ്കിൽ കീഴേത്തട്ടിൽ നിന്നെന്തിനാ മേലേത്തട്ടിലേക്കു പോയത്? വച്ചേടത്തിരുന്നാൽ എന്താ കുഴപ്പം? എത്ര നേരമായി ഞാൻ അന്വേഷിക്കാൻ തുടങ്ങിയിട്ട്? രാവിലെ കാര്യങ്ങളൊക്കെ ഒരു ചിട്ടയ്ക്കും വെടുപ്പിനും ചെയ്യാമെന്നു വച്ചാൽ സമ്മതിക്കില്ല. ഹും!

അന്നയ്ക്കു ചിരിവന്നു. വളരെ തന്ത്രപൂർവ്വം അവളത് കിഴവി കാണാതെ ഒളിച്ചുവച്ചു. ഇല്ലെങ്കിൽ കിഴവിക്ക് ദേഷ്യം വന്നാലോ!

പാലൊഴിച്ച് ചായ കൂട്ടി ഒരു കപ്പ് ഫെദോസ്യ വളരെ താല്പര്യത്തോടെ അന്നയ്ക്കു കൊടുത്തു.

എന്നിട്ടു പറഞ്ഞു:

"ഫയദോറിന് കട്ടൻചായയാണ് ഇഷ്ടം. കടുപ്പത്തിലുള്ളത്. അതിടയ്ക്കിടയ്ക്ക് വേണംതാനും. ചിലപ്പോൾ തമാശപറയും. എന്നുവച്ചാൽ അപൂർവ്വമായിട്ട്. കിഴവിത്തള്ളേ നിങ്ങളുടെ ഈ കട്ടൻചായയാണ് എൻെറ ഉണർവ്വിൻെറയും ആരോഗ്യത്തിൻെറയും സൗന്ദര്യത്തിൻെറയും രഹസ്യമെന്ന്!"

അത് വാസ്തവമാണെന്ന് അന്നയും സമ്മതിക്കുന്നു. കിഴവിയുടെ കട്ടൻചായയ്ക്ക് സവിശേഷമായ ഒരു രുചിയുണ്ട്. പക്ഷേ, ഇത്രയും കടുപ്പം വേണ്ടാ.

എന്നുപറഞ്ഞാൽ സമ്മതിക്കുമോ? ഫയദോറിന് നല്ല കടുപ്പം വേണം. അങ്ങനെയാണ് ശീലം. കടുപ്പം കുറഞ്ഞുപോയാൽ കുറ്റംപറ

യും. ഇന്നാളൊരിക്കൽ ചോദിച്ചു, എന്തുപറ്റി കിഴവിക്ക്? ഒറ്റരാത്രി കൊണ്ട് ഏഴുവർഷത്തെ വാർധക്യം കൂടിപ്പോയല്ലോ. ഇന്നു ചായയു ണ്ടാക്കിയതാരാണ്?

അതുപറയുമ്പോഴും ഫെദോസ്യ ചിരിക്കുന്നുണ്ടായിരുന്നു. കിഴ വിയുടെ ഓരോവാക്കിലും ദസ്തയേവ്സ്കിയോടുള്ള സ്നേഹവും വാ ത്സല്യവും ആദരവും നിറഞ്ഞുനിൽക്കുന്നു. അതോടൊപ്പം സഹതാപ വുമുണ്ട്. അതു പക്ഷേ മനസ്സിൽ സൂക്ഷിക്കുകയാണ് പതിവ്.

"അന്നയെക്കുറിച്ച് നല്ല അഭിപ്രായമാണ് ഫയദോറിന്." ഫെദോ സ്യ ഒരു രഹസ്യം പോലെ സ്വരംതാഴ്ത്തി പറഞ്ഞു: "എന്നോടിന്നലെ പറഞ്ഞു, അന്ന നല്ല പെൺകുട്ടിയാണെന്ന്. ബുദ്ധിമതി. മറ്റുള്ളവരെ മന സ്സിലാക്കാനും സഹായിക്കാനും സന്മനസ്സുള്ളവൾ. ക്ഷമയുള്ളവൾ. അ തേ സമയം സ്വന്തം വ്യക്തിത്വത്തെക്കുറിച്ച് നിഷ്കർഷയും അഭിമാ നവും ഉള്ളവൾ."

അത് അന്നയെ വിസ്മയിപ്പിച്ചു. തന്നെക്കുറിച്ച് ദസ്തയേവ്സ്കി ക്ക് അങ്ങനെ ഒരഭിപ്രായമുണ്ടാകുമെന്നു വിചാരിക്കാൻ അവൾ നോക്കി യിട്ട് ഒരു ന്യായവും കാണുന്നില്ല. യഥാർത്ഥത്തിൽ മറിച്ചാണ് വരേണ്ടി യിരുന്നത്. ആറോ ഏഴോ ദിവസത്തെ അടുപ്പമേയുള്ളു. അതിനിടയ്ക്ക് ഒന്നോ രണ്ടോ വട്ടം ഏറ്റുമുട്ടുകയും ചെയ്തു. ആദ്യത്തെ ദിവസം തന്നെ ക്രൂരമായി കുറ്റപ്പെടുത്തുകയും ആക്ഷേപിക്കുകയും നോവിക്കുകയുമാ ണ് ചെയ്തത്. ഇന്നലെ അന്യോന്യം ഇടയുകയും ചെയ്തു.

"ഇതൊക്കെ എന്നെ സന്തോഷിപ്പിക്കാൻവേണ്ടി ഫെദോസ്യ മനഃപൂർവ്വം പറഞ്ഞതാണോ? അതോ-" അന്ന കൂർപ്പിച്ച കണ്ണുകളോടെ ഫെദോസ്യയെ നോക്കി. "ഞാൻ വിചാരിക്കുന്നത് ഫയദോറിന് എ ന്നെക്കുറിച്ച് അങ്ങനെ അഭിപ്രായമുണ്ടാകാൻ ഇടയില്ലെന്നാണ്."

അപ്പോഴും ഒരു കള്ളച്ചിരിയോടെ ഫെദോസ്യ തലകുലുക്കി:

"ഇന്നലെ രണ്ടുപേരും തമ്മിൽ പിണങ്ങി; അല്ലേ? ഫയദോർ പറ ഞ്ഞു. ഫയദോർ എന്തുണ്ടെങ്കിലും എന്നോട് പറയും. അന്ന തെറ്റിദ്ധരി ക്കല്ലേ അതിനെ. ശുദ്ധാത്മാവാണ്. മുൻശുണ്ഠികൊണ്ട് എന്തെങ്കിലും പറയുമെങ്കിൽതന്നെ അതു മനസ്സിൽ ഒന്നും വച്ചുകൊണ്ടല്ല. പക്ഷേ, അതാരറിയുന്നു?"

അന്നേരം ദസ്തയേവ്സ്കി കോണിപ്പടികൾ ഇറങ്ങി താഴേയ്ക്കു വന്നു. കണ്ടാലറിയാം, ഇപ്പോൾ ഉണർന്നതേ ഉള്ളൂ. ഉറക്കത്തിന്റെ പാ ടുകൾ മാഞ്ഞിട്ടില്ല മുഖത്തു നിന്ന്. വന്ന് വാതിൽക്കൽ നിന്ന് വിസ്മയ ത്തോടും സന്തോഷത്തോടും കൂടി ഒന്നു ചിരിച്ചു.

"വന്നിട്ടൊത്തിരി നേരമായോ?"





"ഇല്ല. കഷ്ടിച്ച് ഒരര മണിക്കൂർ."

"ഓ, അരമണിക്കൂറായോ? അത്രയും നേരം കാത്തുനിന്നു, ര ല്ലേ? എന്താ എന്നെ വിളിക്കാതിരുന്നത്?"

"ഇന്നലെ രാത്രി വളരെ വൈകിയാണ് ഉറങ്ങാൻ കിടന്നതെന്ന ഫെദോസ്യ പറഞ്ഞു."

"ങ്ഹാ, തനിച്ചിരുന്നങ്ങെഴുതി. ഏതാണ്ട് ഒരു രണ്ടര വരെ. സമ തിനു മുമ്പ് നോവൽ തീർക്കണ്ടേ!"

"ഇന്നലെ എങ്ങനെയായിരുന്നു എഴുത്ത്? വളരെ ആവേശത്തോ ടെ. അല്ലെങ്കിൽ എന്താ പറയേണ്ടത്, സന്തോഷത്തോടെ?"

"ഓ! സന്തോഷം! എന്റെ ജീവിതത്തിൽ യഥാർത്ഥത്തിൽ ഒ ക്കലും ഞാൻ സന്തോഷം അറിഞ്ഞിട്ടില്ല."

എന്തു പറയണമെന്നറിയാതെ അന്ന ഒരുനിമിഷം പരുങ്ങി.

അപ്പോൾ ദസ്തയേവ്സ്കി താൻ പറയാൻ പോകുന്നതിന്റെ രസം ആസ്വദിക്കുകയായിരുന്നു.

"ദൈവത്തിനൊരാഗ്രഹമുണ്ടായിരുന്നു, ശാപങ്ങൾകൊണ്ട് ഒ ളെ അനുഗ്രഹിക്കണമെന്ന്! എങ്ങനെ ഇരിക്കുമെന്നറിയാൻ. പുള്ളി പ്പോൾ എന്നെ നിരീക്ഷിച്ചുകൊണ്ടിരിക്കുകയാണ്!"

അന്ന ഗഹനമായ ഒരു ഭാവത്തോടെ ദസ്തയേവ്സ്കിയുടെ മു ഖ നോക്കി. അവളെ സംബന്ധിച്ചിടത്തോളം സ്തബ്ധമായ ഒരു നി ഷമായിരുന്നു അത്.

യഥാർത്ഥത്തിൽ അവളുടെ മനസ്സ് കലങ്ങിമറിയുകയായിരുന്ന അത് ദസ്തയേവ്സ്കി ഊഹിക്കുകയുംചെയ്തു. അവളുടെ ആ നിശ് രമായ ഭാവം ആ നിമിഷം അവളുടെ ഹൃദയത്തിന്റെ ആഴംകാണിച്ച

പക്ഷേ, തനിക്കതു മനസ്സിലായില്ലെന്ന് ഭാവിക്കുകയാണ് നല്ല ദസ്തയേവ്സ്കി പറഞ്ഞു:

"ഒരു ഫലിതം പറഞ്ഞാൽ മനസ്സിലാകാത്ത വിധത്തിൽ ഒരാ ഗൗരവപ്രകൃതിയായി തീരുന്നത് സങ്കടകരമാണ്."

അന്നേരം ഗൗരവം വിടാതെതന്നെ അന്ന പറഞ്ഞു:

"ഇത് ഫലിതമൊന്നുമല്ല. ഒരാൾ തന്റെ ഹൃദയത്തിന്റെ ഏ നാഴിക അകലെക്കൂടി പോകാനും മറ്റുള്ളോരെ സമ്മതിക്കുകയില്ലെ ല്ലോ?"

അതേറ്റു ദസ്തയേവ്സ്കിക്ക്! ആ കള്ളച്ചിരി അതിന്റെ അടയ ളമായിരുന്നു.

അപ്പോൾ പറയാനോർത്തത് ഇതാണ്:

"ഇവൾ ഞാൻ വിചാരിച്ചതുപോലെയല്ല."

പക്ഷേ, പറഞ്ഞത് മറ്റൊന്നും.

"അന്ന മുകളിൽ പോയിരിക്ക്. ഞാനിപ്പോൾ വരാം. മുഖമൊക്കെ ഒന്നു കഴുകിയിട്ട്."

ഫെദോസ്യയ്ക്കും ഒരു മതിപ്പ്തോന്നി അന്ന ഗ്രിഗറിവ്നാ സ്നിറ്റ്കിനായുടെ നേരെ. അപ്പോൾ കിഴവി എന്തുകൊണ്ടോ അന്നയുടെ മുഴുവൻ പേരും ഓർമ്മിച്ചു.

അന്ന കോണിപ്പടി കേറി മുകളിൽച്ചെന്ന് ദസ്തയേവ്സ്കിയുടെ മുറിക്കുള്ളിൽ കടന്ന്, ആ മുറി ആദ്യമായി കാണുകയാണെന്നുള്ള മട്ടിൽ ആകെയൊന്നു നോക്കി. പിന്നെ മേശപ്പുറത്ത് ചിതറിക്കിടന്നിരുന്ന പുസ്തകങ്ങൾ അടുക്കിവച്ചു. തലേരാത്രി ദസ്തയേവ്സ്കി എഴുതിവച്ച കടലാസുകൾ എടുത്തുനോക്കി. താഴെ ചുരുട്ടിയെറിഞ്ഞ കടലാസുകൾ അവൾ കണ്ടു. മേശപ്പുറത്ത് സിഗരറ്റിന്റെ ചാരം. അവൾ അതൂതിക്കളഞ്ഞ് ഒരു ചീത്തക്കടലാസുകൊണ്ട് മേശപ്പുറം തുടച്ചു വൃത്തിയാക്കി. അതിനിടയ്ക്കാണ് മേരിയാ ദിമിത്രിവ്നായുടെ പടത്തിൽ അന്നയുടെ കണ്ണുപതിഞ്ഞത്. കുറെനേരം അതുനോക്കിനിന്നു. പിന്നെ നെടുതായി ഒന്നു നിശ്വസിച്ചു. അവളുടെ മനസ്സിലൂടെ അപ്പോൾ കടന്നുപോകുന്നത് എന്തൊക്കെയാണെന്ന് അവൾക്കുപോലും അറിയില്ലായിരുന്നു.

"ആരാണെന്നു മനസ്സിലായോ?"

ചോദ്യംകേട്ട് അന്ന തിരിഞ്ഞുനോക്കുമ്പോൾ വാതിൽക്കൽ ദസ്തയേവ്സ്കി നിൽക്കുന്നു.

അകത്തേക്കു കയറിവരുന്നതിനിടയിൽ വീണ്ടും പറഞ്ഞു:

"എന്റെ ജീവിതത്തിന്റെ കുറെക്കാലം അവളായിരുന്നു. കാലമെന്നു പറഞ്ഞത് അതിന്റെ എല്ലാ അർത്ഥത്തിലുമാണ്. എന്റെ സന്തോഷം, ഉൽക്കണ്ഠ, കയ്പ്, നിർവൃതി, അനുഗ്രഹം, ശാപം, ജീവിതം, മരണം. മരണമെന്നു പറയുമ്പോൾ അതിന് തുല്യം! ഒക്കെ ഞാനനുഭവിച്ചു. വേണമെങ്കിൽ അന്നേതെങ്കിലും ഒരു നല്ലനേരത്ത് എനിക്കാത്മഹത്യ ചെയ്യാമായിരുന്നു. എന്റെ ജീവിതം അങ്ങനെയായിരുന്നു. എന്നിട്ടും ഞാനവളെ സ്നേഹിച്ചു. വെറുക്കുന്ന ഒരാളെ അതേസമയംതന്നെ സ്നേ ഹിക്കുകയും ചെയ്യുന്നതെന്തുകൊണ്ടാണ്? കാര്യങ്ങളെല്ലാം നമുക്ക് മന സ്സിലാകുന്നില്ല. മനസ്സ് വലിയ ആഴമുള്ള ഒന്നാണ്. ചിലപ്പോൾ നോക്കുമ്പോൾ ഒരു ഘനനീലിമ. ചിലപ്പോൾ അടി കാണാം. അനുഗ്രഹവും ശാപവും വേർതിരിയുന്നത് എങ്ങനെ? എനിക്കു തോന്നുന്നതിതാണ്. അതിനിടയ്ക്ക് ലോലമായ ഒരു മറ മാത്രമാണുള്ളത്. അതായത്, അദൃ





ശ്യമായ... ഞാൻ പറഞ്ഞുവന്നതെന്താണ്?"

ഒരു നിമിഷം ഓർത്തുനിന്നിട്ട് ദസ്തയേവ്സകി പറഞ്ഞു:

"അവൾ മരിച്ചപ്പോൾ ഞാൻ പെട്ടെന്ന് ഏകാകിയായി തീർന്നു. ഞാൻ വല്ലാതെ സംഭീതനായി. ഭീകരമായ ഒരവസ്ഥയിൽ എന്റെ ജീവിതം രണ്ടായി പിളർന്നു."

അന്ന ഇമകളനക്കാതെ ഒരു സ്വപ്നത്തിലെന്നപോലെ. അല്ലെങ്കിൽ വിസ്മൃതിയിലെന്നപോലെ ദസ്തയേവ്സ്കിയെത്തന്നെ നോക്കി നില്ക്കുകയായിരുന്നു. എന്തൊക്കെ അനുഭവിച്ച ആളാണിതെന്ന വിചാരത്തോടെ. ഈ ആൾ ഇപ്പോഴും മനസ്സിന്റെ ഈ അവസ്ഥയിൽനിന്ന് പൂർണ്ണമായും പുറത്തു കടന്നിട്ടില്ലല്ലോ എന്ന വിചാരത്തോടെ.

സിഗരറ്റും കത്തിച്ചുകൊണ്ട് ദസ്തയേവ്സ്കി സെറ്റിയിൽ ചെന്നിരുന്നു. കുറെനേരം അങ്ങനെപോയി. നിശ്ശബ്ദമായിട്ട്. പെൻസിലും നോട്ടുബുക്കും എടുത്തുവച്ച് അന്ന എഴുതാൻ തയ്യാറായി.

അവൾ പറഞ്ഞു:

"പറഞ്ഞ തീയതിക്കു മുമ്പ് നോവൽ തീർക്കാതെ നിവൃത്തിയില്ലല്ലോ. ഇല്ലെങ്കിൽ... എന്റെ ഭാഗത്തുനിന്ന് വേണമെങ്കിൽ വാക്കുതരാം. ഞാൻ രാവും പകലും കഷ്ടപ്പെടാൻ ഒരുക്കമാണ്."

ആഷ്ട്രേയിൽ സിഗരറ്റ് കുത്തിക്കെടുത്തിയതിനുശേഷം ദസ്തയേവ്സ്കി സെറ്റിയിൽ പുറകോട്ടു ചാരിയിരുന്നു.

"ഇന്നലെ എവിടെയാണ് നമ്മൾ നിർത്തിയത്?"

അന്ന ആ ഭാഗം വായിച്ചു:

"ഫ്രഞ്ചുകാരൻ നന്നായിട്ടൊന്നു നടുങ്ങി. അയാളെ ഒരു കുഴപ്പത്തിൽ കൊണ്ടെത്തിക്കാൻ കഴിയുന്ന ഒരവസ്ഥയിലായിരുന്നു ഞാനെന്നുള്ളത് സത്യമാണ്."

"ഞാൻ യാചിക്കുന്നു. അയാൾ അനുനയ സ്വരത്തിൽ പറഞ്ഞു."

ദസ്തയേവ്സ്കിക്ക് അതിന്റെ ഓർമ്മയും തുടർച്ചയും പിടികിട്ടി.

"ങ്ഠാ. അയാൾ അനുനയസ്വരത്തിൽ പറഞ്ഞു:" ദസ്തയേവ്സ്കി കണ്ണടച്ച് നെറ്റിക്കു കൈകൊടുത്തിരുന്ന് കഥയുടെ തുടർച്ചയിലേക്കു പ്രവേശിച്ചു: "അതൊക്കെ മറന്നുകളയൂ. ക്ഷോഭിക്കുന്ന കാര്യത്തിൽ നിങ്ങൾക്കെന്തോ ആനന്ദമുള്ളതുപോലെ തോന്നുന്നു. അതു നിങ്ങളന്വേഷിക്കുന്ന പൊരുളല്ല; അപവാദമാണ്. ഞാൻ നേരത്തേ പറഞ്ഞതുപോലെ, അതുവളരെ ആഹ്ലാദകരവും കൗശലപൂർണ്ണവുമായിരിക്കാം. അതായത് ഒരുപക്ഷേ, നിങ്ങളാഗ്രഹിക്കുന്ന വിധത്തിൽ. എന്നാൽ ഞാൻ ഒറ്റ വാക്കിൽ പറയാം. ഞാൻ തൊപ്പിയെടുക്കുന്നതു കണ്ടപ്പോൾ അയാൾ

ഉപസംഹരിച്ചു: "ഒരു പ്രത്യേക വ്യക്തിയിൽ നിന്നുള്ള ഒരു ചെറിയ കുറിപ്പ് തരാനാണ് ഞാൻ വന്നത്. ദയവായി, അതു വായിക്കൂ. നിങ്ങളുടെ മറുപടിക്കുവേണ്ടി കാത്തുനിൽക്കണമെന്നും എന്നോട് നിർദ്ദേശിച്ചിട്ടുണ്ട്."

"അത്രയും പറഞ്ഞിട്ട് രണ്ടായി മടക്കി മുദ്രവച്ച ഒരു കുറിപ്പെടുത്ത് എൻെറ കൈയിൽ തന്നു."

പോളിനയുടെ കൈപ്പടയിലുള്ള കത്ത് ഇങ്ങനെയായിരുന്നു.

"ഈ പ്രശ്നം ഇനിയും നീട്ടിക്കൊണ്ടുപോകാൻ നിങ്ങളാഗ്രഹിക്കുന്നുണ്ടെന്നു തോന്നുന്നു. ഒരു സ്കൂൾക്കുട്ടിയുടെ ദുശ്ശാഠ്യവും തന്ത്രങ്ങളുമെടുത്തിരിക്കുന്നു. കുഴഞ്ഞുമറിഞ്ഞ ചില പ്രശ്നങ്ങളുണ്ട്. അതൊക്കെ പിന്നീട് ഞാൻ വിശദീകരിക്കാം. അതുകൊണ്ട് ഈ അക്ഷമയൊക്കെ കളഞ്ഞ് ശാന്തനാകൂ. ഇതൊക്കെ എത്ര അസംബന്ധമാണെന്നോർത്തു നോക്കൂ! എനിക്ക് നിങ്ങളെ വേണം. ഞാൻ പറയുന്നത് കേൾക്കാം എന്ന് നിങ്ങളെനിക്ക് വാക്കു തന്നിട്ടുണ്ട്. ഷ്ളാങ്ങൻ ബർഗ്ഗിലെ ആത്മഹത്യാമുനമ്പ് ഓർക്കുക. നിവൃത്തിയില്ലാതെ വന്നാൽ ഞാൻ ചാടാൻ പറയും. അതുകൊണ്ട് ഞാൻ വീണ്ടും പറയുന്നു, ഞാൻ പറയുന്നത് കേൾക്കുന്നതാണ് നല്ലത്- നിൻെറ പോളിന."

പിൻകുറിപ്പ്: ഒരുപക്ഷേ, ഇന്നലത്തെ കാര്യങ്ങളോർത്ത് നിങ്ങളെന്നോടു പിണങ്ങിയിരിക്കുകയാണെങ്കിൽ, ദയവായി എന്നോട് ക്ഷമിക്കൂ!

ഈ വരികൾ വായിച്ചപ്പോൾ എൻെറ തല ചുറ്റുന്നതുപോലെ എനിക്കുതോന്നി. എൻെറ ചുണ്ടുകൾ വിളറി. ഞാൻ വിറയ്ക്കാൻ തുടങ്ങി. എൻെറ വിവശത കാണിക്കാതിരിക്കാൻവേണ്ടി ആ ഫ്രഞ്ചുകാരൻ അയാളുടെ കണ്ണുകൾ എന്നിൽനിന്ന് വശങ്ങളിലേക്കു തിരിച്ചു. ഈ സമയം താനവിടെ ഉണ്ടായിരുന്നില്ലെന്നും തനിക്കൊന്നും അറിഞ്ഞുകൂടെന്നും അയാൾ ഭാവിക്കുന്നതുപോലെ തോന്നി. അയാളെൻെറ നേരെ ഒന്നലറിച്ചിരിച്ചെങ്കിൽ എത്ര നന്നായിരുന്നു."

ദസ്തയേവ്സ്കിയുടെ വേഗത്തിനൊപ്പം എത്താൻ അന്ന വിഷമിച്ചു. ചിന്തയോ സന്ദേഹമോ ഒന്നുമില്ല. മനസ്സിൽനിന്ന് വായിക്കുകയാണ്.

എഴുതുന്നതിനിടയ്ക്കും അന്നയുടെ മനസ്സ് മറ്റു ചില ചോദ്യങ്ങളിൽ ചെന്നുമുട്ടി. അലക്സി ഇവാനോവിച്ചിനെ അറിയും. ആരാണ് ഈ പോളിന അല്സാണ്ട്രോവ്ന? ഈ റൌലറ്റർബർഗ്ഗ് എവിടെയാണ്? ഫയദോറിൻെറ ജീവിതത്തിലെ ആ 'കാലം' എന്നായിരുന്നു?

വർണ്ണിക്കുന്നത് സ്വന്തം അനുഭവം ആണെന്നുള്ളതിൽ യാതൊരു സംശയവും ഇല്ല. യാഥാർത്ഥ്യത്തിനു മറയിടാനുള്ള സൂത്രം ഫലിക്കുന്നില്ല. വാക്കുകൾ അതിനെ സുതാര്യമാക്കി തീർക്കുന്നു.





കണ്ണാടിക്കൂട്ടിൽ നിൽക്കുന്ന ആത്മാവിന് എന്തു മറ?

അഞ്ചുമണിയായപ്പോഴേക്കും ക്ഷീണിച്ചു. അന്നയും മുഷിഞ്ഞിട്ടുണ്ടാവുമെന്ന് ദസ്തയേവ്സ്കി വിചാരിച്ചു.

"ഇനി നാളെ. ഒരു ദിവസം ഇതിൽ കൂടുതലെങ്ങനെയാ ജോലി ചെയ്യുന്നെ? ഞരമ്പുകളൊക്കെ വലിഞ്ഞു മുറുകിയിരിക്കുന്നു. മസ്തിഷ്കത്തിനുള്ളിൽ ചൂടുകാറ്റടിക്കുന്നതുപോലെ! നമുക്കൊന്നു പുറത്തിറങ്ങാം. അന്നയ്ക്കു വിരോധമുണ്ടോ? എവിടെയെങ്കിലും കാറ്റും വെളിച്ചവും ഉള്ളേടത്തു പോയി നിൽക്കാം. കുറെക്കഴിയുമ്പോൾ വീട്ടിനുള്ളിൽ എനിക്കു ശ്വാസംമുട്ടും. അനന്തമായ ആകാശം. അതിൻെറ ചുവട്ടിൽ നിൽക്കുമ്പോൾ... ഹാ! എൻെറ കാര്യത്തിൽ ദൈവത്തിനു പറ്റിപ്പോയ ഒരു കൈപ്പിശകിനെപ്പറ്റി ഞാനോർക്കാറുണ്ട്. പക്ഷിക്കുവേണ്ടി സൃഷ്ടിച്ച ആത്മാവെടുത്ത് മനുഷ്യക്കോലത്തിൽ വച്ചു!"

സെൻറ് പീറ്റേഴ്സ് ബർഗ്ഗിൻെറ അതിർത്തിയിലുള്ള മനോഹരമായ ഒരു ഗ്രാമത്തിൽ, ഒരു കുന്നിൻെറ താഴ്വരയിൽ.

പൂക്കളുടെ കാലമല്ല. എങ്കിലും താഴ്വരയിൽ ധാരാളം പൂക്കളുണ്ടായിരുന്നു. കണ്ടാൽ ഒരു സ്വപ്നത്തിൻെറ താഴ്വരപോലെ തോന്നും. അത്ര ഭംഗി.

അവിടെനിന്നു ദസ്തയേവ്സ്കി അന്നയെ ദസ്തയേവ്സ്കിയുടെ കുട്ടിക്കാലത്തേക്കു കൂട്ടിക്കൊണ്ടു പോയി.

വർത്തമാനകാലത്തിൻെറ ഒരു നിമിഷത്തിൽനിന്ന് കാലത്തിൻെറ വഴിയിലൂടെ ഭൂതകാലത്തിലേക്കു തിരിഞ്ഞുനടക്കും പോലെയായിരുന്നു അത്. നടന്നുനടന്ന് ഇരുപത്തഞ്ചുവർഷത്തിൻെറ ദൂരം പിന്നിട്ട് ഒടുവിൽ ദസ്തയേവ്സ്കി സ്വന്തം കുട്ടിക്കാലത്തിലെത്തിച്ചേരുന്നു. നാല്പതിൽപരം വർഷംമുമ്പ് ഉപേക്ഷിച്ചുപോന്ന ഒരു ഗ്രാമത്തിലേക്കു തിരിച്ചു ചെല്ലുന്നതെങ്ങനെയോ അങ്ങനെ.

മോസ്കോവിലെ പഴയ വീട്. അവിടെ പിതാവ്, അമ്മ, സഹോദരീസഹോദരന്മാർ. പട്ടാളംആശുപത്രിയിലെ പിശുക്കനായ ഒരു ഡോക്ടറുടെ വീടാണ്. അത് ആ വീടു കാണുമ്പോൾ അറിയാം. അമ്മയെ കണ്ടാൽ രോഗിണിയാണെന്നു തോന്നും. തുടരെത്തുടരെയുള്ള പ്രസവം കൊണ്ട് ആരോഗ്യം തകർന്ന്; മെലിഞ്ഞ്. ചേട്ടൻ കവിതയെഴുതും. സ്വന്തം ഭാവനയുടെ ലോകങ്ങളിലാണ് അദ്ദേഹം. ചേട്ടൻ കവിതയുടെ ലഹരിയിലാണെങ്കിൽ അനിയൻ കള്ളിൻെറ ലഹരിയിലാണ്. അവൻ പിതാവിൻെറ മുമ്പിൽ ചെല്ലാറില്ല. സഹോദരിമാർ അവരുടെ ദൗർഭാഗ്യ

ങ്ങളുമായി ഇണങ്ങിക്കഴിഞ്ഞിരിക്കുന്നു. അവർക്കു വലിയ മോഹങ്ങളൊന്നുമില്ല. അറുപിശുക്കനായ ഒരു പിതാവിൻെറ മക്കൾക്ക് മോഹങ്ങളെന്തിന്?

പിതാവാണെങ്കിൽ എല്ലാ കാര്യത്തിലും തൻെറ കണ്ണും കൈയും എത്തണം എന്ന വിശ്വാസക്കാരനാണ്. ഇല്ലെങ്കിൽ കാര്യങ്ങളെങ്ങനെ നടക്കും? മോസ്കോവിൽ നിന്ന് നൂറുമൈൽ അകലെ അദ്ദേഹം തൻെറ പിശുക്കുകൊണ്ട് ഒരു എസ്റ്റേറ്റ് സമ്പാദിച്ചിട്ടുണ്ട്. അതു നോക്കിനടത്താൻ അദ്ദേഹം തന്നെ പോകണം. വേറെ ആർക്കാണ് അതിൽ താത്പര്യം? അതോർക്കുമ്പോൾ ഡോക്ടർക്കു ദേഷ്യം വരും. തൻെറ കാലം കഴിഞ്ഞാൽ ഇവരെങ്ങനെ ജീവിക്കുമെന്നാണ് അദ്ദേഹത്തിൻെറ ആലോചന.

പതിനാറുകൊല്ലത്തോളം രോഗിയായികിടന്ന് കഷ്ടപ്പെട്ട് അമ്മ മരിച്ചു. ദൈവത്തിനു സ്തുതി! അമ്മയുടെ മരണത്തിനുശേഷം അധികം വൈകാതെ പിതാവ് ഒരു ഇഷ്ടക്കാരിയെ വച്ചു. ഒരു ചെറിയ സ്നേഹബന്ധം എന്നേ അദ്ദേഹം അതിനെക്കുറിച്ചു വിചാരിച്ചുള്ളൂ. ദിവസം തോറും കൂടുതൽ കൂടുതൽ പിശുക്കനായിത്തീർന്നുകൊണ്ടിരിക്കുന്നതിൽ അദ്ദേഹം വലിയ നിഷ്കർഷ വച്ചിരുന്നു.

പിതാവും അമ്മയും തമ്മിൽ ഹൃദയംകൊണ്ട് വളരെ ദൂരങ്ങളിലായിരുന്നു. അതിൻെറ പേരിൽ അമ്മ എന്നും കണ്ണീരു കുടിച്ചു. അമ്മയ്ക്ക് ഒരു രഹസ്യകാമുകനുണ്ടെന്നായിരുന്നു പിതാവിൻെറ സംശയം.

അമ്മയുടെ മരണശേഷം കണ്ടുകിട്ടിയ കത്തിനെക്കുറിച്ച് ദസ്തയേവ്സകി ഓർക്കുന്നു.

അമ്മയുടെ സങ്കടം മുഴുവൻ അതിലുണ്ടായിരുന്നു.

"ദൈവത്തേയും ഭൂമിയേയും സാക്ഷിനിർത്തി ഞാൻ സത്യം ചെയ്യുന്നു, ഞാൻ അങ്ങയെ വഞ്ചിച്ചിട്ടില്ല!"

ദസ്തയേവ്സ്കി ഇപ്പോഴും സംശയിക്കുന്നു. പിതാവ് അതു വിശ്വസിച്ചുവോ?

ഇല്ലെന്നാണ് തോന്നുന്നത്. അദ്ദേഹത്തിന് ആരെയും വിശ്വാസമുണ്ടായിരുന്നില്ല. എന്നുമാത്രമല്ല, മറ്റുള്ളവരെ അവിശ്വസിക്കുന്നതിൽ അദ്ദേഹം എന്തോ ആനന്ദം അനുഭവിക്കുകയും ചെയ്തിരുന്നു.

ദസ്തയേവ്സ്കിക്കു പേടിയായിരുന്നു പിതാവിനെ. ഇത്ര ക്രൂരനായ ഒരാളെ എങ്ങനെ സ്നേഹിക്കും?

"ഓർക്കണം, വർത്തമാനകാലത്തിൽ നിന്ന് ഒരിരുപത്തഞ്ചു വർഷത്തിൻെറ ദൂരംപിറകിലാണ് നമ്മൾ ഇപ്പോൾ നിൽക്കുന്നത്." മോസ്കോവിൽ നിന്ന് നൂറുമൈൽ അകലെയുള്ള എസ്റ്റേറ്റിൻെറ ഒരു





ഭാഗത്തേക്ക് ദസ്തയേവ്സ്കി അന്നയെ കൂട്ടിക്കൊണ്ടുപോയി: "അങ്ങോട്ടുനോക്ക്. അവിടെ ഒരാൾ ചത്തു കിടക്കുന്നതു കണ്ടോ? മുറിവുകളിൽനിന്ന് രക്തംവാർന്ന്, ആ രക്തം മണ്ണിൽ വീണു കട്ടപിടിച്ച്. സൂക്ഷിച്ചുനോക്ക്, തുറിച്ച കണ്ണുകളിൽനിന്ന് മരണസമയത്തെ ഭീതിയും വേദനയും മാഞ്ഞിട്ടില്ല. കേൾക്ക്, എൻെറ അച്ഛനാണത്!"

അന്ന ഞെട്ടിത്തിരിഞ്ഞ് ഭീതിയോടെ ദസ്തയേവ്സ്കിയുടെ നേരെ നോക്കി. ആ മുഖത്ത് യാതൊരു ഭാവഭേദവുമില്ല; ഇരുണ്ട ഒരു നിർവികാരതയല്ലാതെ.

"മൃതദേഹത്തിനരികിൽ മരണം നോക്കിനിൽക്കുന്ന ആളുകൾക്കിടയിൽ ഒരു പയ്യൻ നില്ക്കുന്നതു കണ്ടോ? കഷ്ടിച്ച് പതിനെട്ടു വയസ്സുള്ള ഒരു പയ്യൻ. മുഖച്ഛായകൊണ്ടൂഹിക്കാൻ കഴിയുമോ? അതു ഞാനാണ്. ഒന്നുകൂടി സൂക്ഷിച്ചു നോക്ക്. സന്തോഷം ഒളിച്ചു പിടിച്ചു കൊണ്ടാണ് ഞാൻ നില്ക്കുന്നത്!"

ഇതെന്താണ് ഈ പറയുന്നതെന്ന അർത്ഥത്തിൽ വലിയ അമ്പരപ്പോടെ അന്ന ദസ്തയേവ്സ്കിയുടെ നേരെ മിഴിച്ചുനോക്കി.

"പിതാവിൻെറ മരണം ആഗ്രഹിച്ച ഒരാളാണ് ഞാൻ." ഒരു മന്ദസ്മിതത്തോടെ ദസ്തയേവ്സ്കി ചോദിച്ചു: "സ്വന്തം പിതാവിൻെറ മരണം ആഗ്രഹിക്കാത്ത ആരാണുള്ളത്?"

"അരുത്!" പേടിച്ചു പതറിയ സ്വരത്തിൽ അന്ന വിലക്കി: "ഇങ്ങനെയൊന്നും പറയരുത്. മഹാപാപം! ഇതൊക്കെ കേൾക്കുന്നവർക്കു കൂടിയുണ്ട് പാപം!"

"എന്തു വേണേൽ പറഞ്ഞോ എന്നെ." ദസ്തയേവ്സ്കി ഒരു സിഗരറ്റ് കത്തിച്ചു പുകയെടുത്തു: "ദുഷ്ടൻ, നീചൻ, മഹാപാപി. അങ്ങനെയൊക്കെ ശപിക്കാൻ തോന്നുന്നത് ഞാൻ പറഞ്ഞതിൻെറ ഗഹനത മനസ്സിലാകാഞ്ഞിട്ടാണ്."

അന്നയ്ക്കു ദേഷ്യം വന്നു.

"പിന്നേ! ഗഹനത!"

"പിണങ്ങാതെ." ദസ്തയേവ്സ്കി സാന്ത്വനിപ്പിക്കുന്ന ഒരു മന്ദസ്മിതത്തോടെ അന്നയുടെ മുഖത്തേയ്ക്കു നോക്കി: "മകൻ പിതാവിൻെറ മരണം ആഗ്രഹിക്കുന്നു എന്നു പറയുമ്പോൾ, അതിനകത്ത് അതിൻെറ കേവലമായ അർത്ഥത്തിൽക്കവിഞ്ഞ് എന്തോ ഉണ്ടെന്നു മനസ്സിലാക്കണം. ഗഹനമായ എന്തോ!"

അന്ന മുഖം താഴ്ത്തി നിശ്ശബ്ദമായി നിന്നു.

"കാര്യമങ്ങനെ ആഗ്രഹിച്ചെങ്കിലും, കേട്ടോ അന്നേ." ദസ്തയേവ്സ്കി പറഞ്ഞു: "രക്തമൊലിപ്പിച്ചു കിടക്കുന്ന പിതാവിൻെറ മൃത

ദേഹം കണ്ടപ്പോഠം ഞാൻ ബോധംകെട്ടു വീണു. അന്നായിരുന്നു എന്റെ ദിവ്യരോഗത്തിന്റെ ആരംഭം."

ഇരുപത്തഞ്ചു വർഷത്തിന്റെ ഭൂതകാലവിദൂരതയിൽ നിന്ന് അവർ വീണ്ടും സെൻറ് പീറ്റേഴ്സ് ബർഗ്ഗിന്റെ അതിർത്തിയിലെ മനോഹരമായ ഗ്രാമത്തിലെ കുന്നിൻ ചരുവിലെ ആ സായാഹ്നത്തിൽ തിരിച്ചെത്തി.

ഈ ആഠം ഒരേകാകിയെപ്പോലെയാണെന്ന് അന്നയ്ക്കു തോന്നി.

തോന്നുകയല്ല. ഏകാകി തന്നെ. വെറുതെ ഏകാകിയെന്നു പറഞ്ഞാലും പോരാ. ലോകത്ത് ഇത്ര ഏകാകിയായിട്ട് വേറെ ഒരാളുമില്ല. ഉള്ളിൽ ഒരഗ്നിപർവ്വതം ചുമന്നു കൊണ്ടാണ് നടക്കുന്നതെന്നു തോന്നും. ആരോടും മിണ്ടാതെ. ആരോടും അടുക്കാതെ. എല്ലാവരിൽ നിന്നും എല്ലാറ്റിൽ നിന്നും ലോകത്തിൽ നിന്നു തന്നെയും ഉഠംവലിഞ്ഞ്.

അങ്ങനെയുള്ള ഒരാളോട് ആരടുക്കാൻ?

അന്ന അറിയാത്ത മറ്റൊരു സംഗതിയുമുണ്ടായിരുന്നു ദസ്തയേവ്സ്കിക്ക്. അങ്ങേയറ്റത്തെ ദാഹം സ്നേഹത്തിന്. പക്ഷേ, സ്നേഹമുള്ള ഒരു ഹൃദയമെവിടെ?

സ്നേഹമെന്നു പറയുമ്പോഠം അതിന്റെ ഭിക്ഷ പോരാ. സമ്പൂർണ്ണ സമർപ്പണമായിട്ട്. മുഴുവൻ എടുത്തോളാൻ പറഞ്ഞ്. അല്ലെങ്കിൽ അതൊരു വഴിപാടോ നിവേദ്യമോ ആയി സങ്കല്പിച്ചാൽ, പാത്രത്തോടെ.

അങ്ങനെ ആരിരിക്കുന്നു ഒരു സമ്പൂർണ്ണ സമർപ്പണത്തിന്.











ന്നേരം മണി പതിനൊന്നര അടിച്ചു. രാവിലെതൊട്ട് എഴുത്തായിരുന്നു. ഇടവിടാതെ. സമയം പോയതറിഞ്ഞില്ല. അതിനിടയ്ക്ക് ഫെദോസ്യ താഴെനിന്ന് കട്ടൻചായ കൊണ്ടുവന്നപ്പോഴാണ് ഒന്നു നിവർന്നിരുന്നത്. ചായകുടി കഴിഞ്ഞ് വീണ്ടും എഴുത്തു തുടർന്നു. അപ്പോഴാണ് കോണിപ്പടികളിൽ ആരോ മുകളിലേക്കു കയറിവരുന്നതിൻെറ കാലൊച്ച കേട്ടത്. ആരായിരിക്കും അതെന്ന് ചെവിയോർത്തു. ഫെദോസ്യയാണെങ്കിൽ ഇത്ര വേഗത്തിൽ കോണിപ്പടികൾ കയറുകയില്ല. ഇത്ര ഒച്ചയും ഉണ്ടാവുകയില്ല. അപ്പോൾ അത് മറ്റാരോ ആണ്.

വാതില്ക്കൽ ഒരു നിഴലനങ്ങി. ചെരുപ്പിൻെറ ശബ്ദവും കേട്ടു. അന്ന മുഖമുയർത്തി നോക്കുമ്പോൾ ഒരു ചെറുപ്പക്കാരനാണ്. പരുക്കൻ മുഖഭാവമുള്ള ഒരാൾ. ആരെങ്കിലും ദസ്തയേവ്സ്കിയെ കാണാൻ വന്നതായിരിക്കുമെന്നാണ് അന്ന ഓർത്തത്. ഏതെങ്കിലും ഒരു സന്ദർശകൻ.

അന്ന പറഞ്ഞു:

"ആരോ ഒരാൾ."

ആലോചനയിൽ മുഴുകിയിരിക്കുകയായിരുന്ന ദസ്തയേവ്സ്കി മുഖംതിരിച്ച് വാതില്ക്കലേക്കു നോക്കി. എന്നിട്ട് ഓ, എന്ന് ഒരൊച്ചയുണ്ടാക്കി. അറിയുന്ന ആളാണ് എന്നു വ്യക്തമായി.

കനത്ത കാൽവയ്പുകളോടെ അയാൾ അകത്തേക്കു കടന്നു വന്നു. യാതൊരു കൂസലുമില്ല അയാൾക്ക്. കൂസലില്ലെന്നു മാത്രമല്ല

അധികാരത്തിന്റെയോ ധിക്കാരത്തിന്റെയോ ഒരു കനപ്പുണ്ടുതാനും.

അയാൾ മുറിയുടെ മധ്യത്തിൽ വന്നുനിന്ന് ഇരുണ്ട ഒരു പരുക്കൻ ഭാവത്തോടെ അന്നയെ നോക്കി. ആ നോട്ടം സത്യത്തിൽ അവൾ ക്കിഷ്ട പ്പെട്ടില്ല. ആരാണിയാൾ? ഇത്ര അധികാരത്തോടെ നോക്കുന്നത്? ഒരു മുറാളന്റെ സകല ലക്ഷണങ്ങളുമുണ്ട്.

"നീ എവിടെയായിരുന്നു? കുറെ ദിവസമായല്ലോ കണ്ടിട്ട്." ദസ്ത യേവ്സ്കി പറഞ്ഞു: "ഞാനോർത്തു നീ രാജ്യംവിട്ടു പോയിട്ടുണ്ടാവു മെന്ന്."

"ആഗ്രഹം പറഞ്ഞതായിരിക്കും." തിരിച്ചടിക്കും പോലെ അയാൾ പറഞ്ഞു: "ഞാനെങ്ങും പോയിട്ടില്ല. ആട്ടെ, എന്നെ ഒഴിവാക്കാൻ വല്ല ഉ ദ്ദേശ്യവുമുണ്ടോ? ഉണ്ടെങ്കിൽ അതു പറ."

"ആളെ കാണുന്നില്ല. എവിടെ പോയതാണെന്നറിയുന്നില്ല. പി ന്നെ ഞാനെന്തു വിചാരിക്കണം?"

"ഞാനെന്റെ ഒരു സ്നേഹിതന്റെ കൂടെയായിരുന്നു."

"എന്നാൽ അത് പറഞ്ഞുകൂടായിരുന്നോ നിനക്ക്?"

"എന്നെ കാണാഞ്ഞിട്ട് അത്ര സങ്കടമുണ്ടാകുമെന്ന് വിചാരിച്ചി ല്ല."

"നീയെന്താ ഇങ്ങനെയൊക്കെ സംസാരിക്കുന്നത്? ഒരുമാതിരി നിഷേധത്തോടെ. അതും മറ്റൊരാളുടെ സാന്നിദ്ധ്യത്തിൽ. സ്വല്പം മര്യാ ദ കാണിക്കുന്നതുകൊണ്ടെന്താ ദോഷം?"

"എന്നോടുള്ള സ്നേഹത്തെക്കുറിച്ചൊക്കെ എനിക്കു ബോധ്യ മുണ്ട്. ഇനി അതു വ്യാഖ്യാനിക്കാൻ ബുദ്ധിമുട്ടണ്ട. അതു കേൾക്കാനു മല്ല ഞാൻ വന്നത്."

"പിന്നെ? പിന്നെ നീ എന്തിനാണു വന്നത്?"

അയാൾ മറുപടി പറയാതെ കനത്ത പുച്ഛത്തോടും വകവയ്പ്പി ല്ലായ്മയോടും കൂടി ദസ്തയേവ്സ്കിയെ നോക്കുന്നത് അന്ന കണ്ടു.

അന്നയ്ക്ക് എന്തോ ഒരു വല്ലായ്മ തോന്നി. എന്തുകൊണ്ടാണ് ഈ ചെറുപ്പക്കാരൻ ഇത്ര ധിക്കാരം കാണിക്കുന്നത്?

താനവിടെ ഇരിക്കുന്നതിൽ ഒരു ഭംഗിയില്ലായ്മയും അന്നയ്ക്ക് അനുഭവപ്പെട്ടു.

അതു മനസ്സിലാക്കി ദസ്തയേവ്സ്കി പറഞ്ഞു:

"ദയവായി കുറച്ചു നേരത്തേക്ക് അന്ന താഴെ ചെന്നിരിക്ക്. മറ്റൊ ന്നും വിചാരിക്കരുത്. ഞങ്ങൾ സ്വല്പം സംസാരിക്കട്ടെ. അതുകഴിഞ്ഞു വിളിക്കാം. വിഷമമൊന്നുമില്ലല്ലോ."

ഇല്ല. ഇവിടെ ഇരിക്കുന്നതിലാണു വിഷമം. അങ്ങനെ വിചാരിച്ചു





കൊണ്ട് അന്ന എഴുന്നേറ്റ് താഴെ ഫെദോസ്യയുടെ അടുത്തേക്കു പോയി

കോണിപ്പടികളിറങ്ങുമ്പോൾ ആ ചെറുപ്പക്കാരൻ പുച്ഛത്തോ ടും പരിഹാസത്തോടും കൂടി ആരാണ് അവൾ എന്നു ചോദിക്കുന്ന അന്ന കേട്ടു. തന്റെ ദേഹത്ത് ചെളി തെറിച്ചതുപോലെ അന്നയ്ക്ക് തോന്നി.

മൊട്ടക്കൂസിന്റെ പുറമേയുള്ള പച്ചയിലകൾ ഇളക്കിമാറ്റിക്കൊണ്ട് ഫെദോസ്യ വാതിലിന്നരികിൽ നില്ക്കുന്നുണ്ടായിരുന്നു. മറ്റൊരു ജോ ലിയിൽ ഏർപ്പെട്ടിരിക്കുകയാണെങ്കിലും ഫെദോസ്യയുടെ ശ്രദ്ധ മുഴു വൻ മുകളിലേക്കായിരുന്നു.

അടുത്തുചെന്ന് അന്ന ചോദിച്ചു:

"ആരാണത്?"

മുഖം വക്രിപ്പിച്ചുകൊണ്ട് ഫെദോസ്യ പറഞ്ഞു:

"ഓ, അതു മനസ്സിലായില്ലല്ലേ! ഫയദോറിന്റെ മരിച്ചുപോയ ഭാ ര്യയില്ലേ-മേരിയാ ദിമിത്രിവ്നാ! അവളുടെ ആദ്യവിവാഹത്തിലെ പു ത്രൻ! പാഷ. ഭൂമിക്കധികം വന്നതെന്നൊക്കെ പറയുന്നതു കേട്ടിട്ടില്ലേ അങ്ങനെ ഒന്ന്. ശുദ്ധ തെമ്മാടി. ഇവിടെ ഫയദോറിന്റെ കൂടെയാണ് വാ സം. ഇടയ്ക്കിടയ്ക്ക് കാണാതാകും. അപ്പോൾ വേറെ ആരുടെയെങ്കി ലും കൂടെയായിരിക്കും. പണത്തിന് മുട്ടുവരുമ്പോൾ ഓടിവരും. ഇങ്ങ നെ പണം ധൂർത്തടിക്കുന്ന ഒരുവനെ എന്റെ ഈ ആയുസ്സിനിടയ്ക്ക് ഞാൻ വേറെ കണ്ടിട്ടില്ല. ഇപ്പഴും വന്നിരിക്കുന്നത് പണത്തിനാ. എവിടു ന്നെടുത്തു കൊടുക്കാനാ? അതു വല്ലതുമുണ്ടോ അവൻ ചിന്തിക്കുന്നു ഇവൻ പോയിക്കഴിയുമ്പോൾ മറ്റവള് വരും. അതും പണത്തിനാ. രണ്ടും കൂടി ആ പാവത്തിനെ കൊല്ലാതെ കൊല്ലുന്നതു കാണു മ്പോൾ..."

ഇടയ്ക്ക് അന്ന ചോദിച്ചു:

"മറ്റവളെന്നു പറഞ്ഞില്ലേ, അതാരാ?"

ഫെദോസ്യയുടെ മുഖം വീണ്ടും വക്രിച്ചു:

"എമിലി. മരിച്ചുപോയ ചേട്ടന്റെ ഭാര്യ. ചേട്ടനോടുള്ള കടപ്പാ ടോർത്ത് പാവം ഫയദോർ ഇല്ലാത്ത പണം ഉണ്ടാക്കിക്കൊടുക്കും. കടം മേടിച്ചോ പണയംവച്ചോ. അല്ലെങ്കിൽ എന്തെങ്കിലും സാധനം വിറ്റ്. അന്നയ്ക്ക് കേൾക്കണോ? ഇന്നാളൊരിക്കൽ അവൾക്ക് പണം കൊ ടുത്തത് ഫയദോറിന്റെ പുറങ്കുപ്പായം വിറ്റിട്ടാ. കൊടുംമഞ്ഞുകാലത്ത്!"

അന്നയ്ക്ക് സംഗതി ഏതാണ്ടു പിടികിട്ടി. ഒക്കെ ഓരോ ചുമടുക ളാണ്. അതും തന്നത്താൻ ചുമന്നുകൊണ്ടു നടക്കാൻ വിഷമിക്കുന്ന ആ ൾ!

മുകളിൽനിന്ന് ഉറക്കെയുള്ള സംസാരം കേൾക്കാം. പാഷയുടെ

ഒച്ചയാണു കൂടുതൽ ഉറക്കെ

"ഇന്ന് എന്നത്തേയുംപോലെയല്ല." ഫെദോസ്യ പറഞ്ഞു: "വഴക്കുണ്ടാകുമെന്നാ തോന്നുന്നെ. അല്ലെങ്കിൽ ഇങ്ങനെ ഒച്ചേം ബഹളോം പതിവില്ല."

കുറെകഴിഞ്ഞ് പാഷ കോണിപ്പടികളിലൂടെ ചവിട്ടിക്കുതിച്ചിറങ്ങിവന്നു. അവന്റെ മുഖം കോപംകൊണ്ട് ഇരുണ്ടിരുന്നു. പുറത്തേക്കിറങ്ങുന്നതിനു മുമ്പ് വാതില്ക്കൽ തിരിഞ്ഞുനിന്ന് അവൻ അവജ്ഞയോടും പകയോടുംകൂടി അന്നയെ നോക്കി. പിന്നെ ഒരക്ഷരം മിണ്ടാതെ നിരത്തിലിറങ്ങി ധൃതിയിൽ നടന്നുപോയി.

"നാണംകെട്ടവൻ!" ഫെദോസ്യ പല്ലിറുമ്മിക്കൊണ്ടു പറഞ്ഞു: "പോത്തിനോളം വളർന്നു. എന്നിട്ടും ആ പാവത്തിന്റെ രക്തം ഊറ്റിക്കുടിച്ചാണ് ജീവിക്കുന്നത്. ആരായിട്ടാ? എന്തു കടപ്പാടുണ്ടായിട്ടാ? എന്നും ഇങ്ങനെ അമ്മയുടെ രണ്ടാംഭർത്താവിന്റെ സൗജന്യത്തിന്മേൽ! കഷ്ടം!"

അന്ന കോണിപ്പടികൾ കേറിച്ചെല്ലുമ്പോൾ ദസ്തയേവ്സ്കി സെറ്റിയിൽ തലയ്ക്കു കൈയും കൊടുത്തു കുനിഞ്ഞിരിക്കുകയായിരുന്നു. അന്നയുടെ കാലൊച്ച കേട്ട് മുഖമുയർത്തി നോക്കി. മുഖത്തെ മ്ലാനത മറയ്ക്കാൻവേണ്ടി ക്ലേശിച്ചുണ്ടാക്കുന്ന ചിരി അതുപോലെതന്നെ വാടിപ്പോകുന്നു.

"അവൻ, പാഷ." ദസ്തയേവ്സ്കി പറഞ്ഞു: "പറയുമ്പോൾ ഞാനല്ലാതെ വേറെ ആരുമില്ലവന്. ആളിത്തിരി കുഴപ്പക്കാരനാണ്. എന്നാൽ പാവവുമാണ്. ഇന്നു കുറച്ചു ക്ഷോഭിച്ചാണ് പോയത് എന്നോട്. ഞാനും പറഞ്ഞു ശരിക്ക്. ചുമ്മാ അങ്ങ് വിടാനൊക്കുകയില്ലല്ലോ."

ഒഴുക്കു മുറിഞ്ഞതുപോലെയായി എഴുത്ത്. നല്ല വേഗത്തിൽ അതു നീങ്ങിക്കൊണ്ടിരുന്നതാണ്. അതിനിടയ്ക്ക് അവൻ വന്നു. പാഷ. ഇനി ആ മനോനില വീണ്ടെടുക്കാൻ എത്ര കഷ്ടപ്പെട്ടാലാണ്!

ദസ്തയേവ്സ്കി സിഗരറ്റും പുകച്ചുകൊണ്ട് മുറിക്കുള്ളിൽ വെറുതെ ഉലാത്തി. പിന്നെ പുറത്തിറങ്ങി വരാന്തയിൽനിന്ന് വിദൂരതയിലേക്കു നോക്കി. ദൂരെ നീലനിറം കലർന്ന ആകാശച്ചരുവും മരങ്ങളും മരക്കൊമ്പുകൾക്കിടയിലൂടെ കാണാവുന്ന പള്ളിയുടെ ഗോപുരവും ഒക്കെ കാണാം. അപ്പോൾ നിശ്ശബ്ദമായ സാന്ത്വനംപോലെ എന്തോ ഒന്ന് ആ ഹൃദയത്തിലേയ്ക്കൊഴുകുന്നു.

കുറെ കഴിഞ്ഞ് അകത്തേക്കു വന്ന് ദസ്തയേവ്സ്കി പറഞ്ഞു:

"ഇല്ല, ഒന്നും നഷ്ടപ്പെട്ടിട്ടില്ല. നേരത്തേ സങ്കല്പിച്ചതൊക്കെ മനസ്സിന് തിരിച്ചു കിട്ടിയിരിക്കുന്നു!"

വീണ്ടും എഴുത്തു തുടർന്നു. പക്ഷേ അന്നയ്ക്കു മനസ്സിലായി,





ആദ്യത്തെ ഒഴുക്കില്ല. അത് എവിടെയോ നഷ്ടപ്പെട്ടു. അനുയോജ്യമായ വാക്കുകൾക്കുവേണ്ടി തപ്പിത്തടയുന്നു. ആശയങ്ങൾ അവ്യക്തമായി നില്ക്കുന്നു. വിവരണം ശുഷ്കമായി തീരുന്നു. ശൈലിയുടെ ഭംഗി എവിടെ? ചിന്തയുടെയും അനുഭൂതിയുടെയും ഘനസാന്ദ്രതയെവിടെ? ആഴമെവിടെ? അനന്തതയെ സ്പർശിക്കുന്ന ആ ദിവ്യഗാംഭീര്യമെവിടെ?

"തൃപ്തിയാകുന്നില്ലല്ലേ?" ദസ്തയേവ്സ്കി അന്നയോട് ചോദിച്ചു: "എന്തോ ഒരു കുറവ്, അല്ലേ? അത് പാഷാ വന്നതുകൊണ്ടൊന്നുമല്ല. എഴുത്തിൽ ഇത്തരം ഇടമുറിയലുകൾ അസാധാരണമൊന്നുമല്ലെനിക്ക്. ചിലപ്പോൾ മനസ്സ് ഒരു മരുഭൂമിപോലെ കിടക്കും."

പിന്നെയും കുറെനേരം എന്തോ ഓർത്തിരുന്നതിനുശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"ഒരു കാര്യം ചെയ്യാം. കുറച്ചു കഴിയട്ടെ. എന്താ?"

എന്താ, എന്നു ചോദിച്ചാൽ അന്നയെന്തു പറയും? അതല്ല പ്രധാന സംഗതി. ഇനി എപ്പോഴാണ് മരുഭൂമിയിൽ തളിരും പൂവുമൊക്കെയുണ്ടാവുന്നത്? ഇനി എപ്പോഴാണ് മരുഭൂമിയിൽ മഴ പെയ്യുന്നത്? ഇനി എപ്പോഴാണ് മരുഭൂമിയിൽ ദൈവികമായ അനുഗ്രഹം നിറയുന്നത്?

ധ്യാനത്തിൽ മുഴുകിയ ഒരു മനസ്സുപോലെയായിരുന്നു അപ്പോൾ നേവാനദി. നിശ്ചലം എന്ന് തോന്നും. അടിയിൽ ഒഴുക്കുണ്ട്. പക്ഷേ, ഉപരിതലത്തിൽ അതു ശാന്തം. ആകാശത്തിന്റെയും കരയിലെ മരങ്ങളുടെയും നിഴൽ അതിൽ വീണുകിടക്കുന്നു.

നേവാനദിക്കരയിലെ ഒരു സന്ധ്യ ദസ്തയേവ്സ്കിക്ക് ഓർമ്മ വരുന്നു. ആ സന്ധ്യയിലും നേവാനദി ഇങ്ങനെയായിരുന്നു. ധ്യാനനിരതമായ ഒരു മനസ്സുപോലെ പരമശാന്തമായിട്ട്. നിശ്ചലമായിട്ട്. താൻ നദിക്കരയിലൂടെ നടക്കുകയായിരുന്നു. നീറിപ്പിടിക്കുന്ന ആത്മാവുമായിട്ട്. വ്യർത്ഥമായി പോകുന്ന തന്റെ ദിവസങ്ങളെക്കുറിച്ചുള്ള വ്യാകുലതയായിരുന്നു നീറ്റലിന്റെ കാരണം. ഒറ്റപ്പെട്ട ഒരാളുടെ വ്യഥയ്ക്കു തുല്യമായി മറ്റെന്താണുള്ളത്? നേവാനദി നിലാവിൽ ഒരു സ്വപ്നം പോലെ തോന്നിപ്പിക്കുന്നു. ഏതോ ഹൃദയത്തിൽ നിറഞ്ഞ നിശ്ശബ്ദമായ സങ്കീർത്തനം പോലെ ആകാശം...

ജീവിതത്തിൽ താനെന്താണ് ഇതുവരെ ചെയ്തത്? കിട്ടിയ ജോലിയൊക്കെ ഉപേക്ഷിച്ചു. എഴുത്തുകാരനാകാനായിരുന്നു മോഹം. എന്നിട്ടോ? ബൽസാക്കിന്റെ യൂജനി ഗ്രാന്ദേ തർജ്ജിമ ചെയ്തു. നേരംകൊല്ലികളായ കുറെ അപസർപ്പകകഥകളെഴുതി. അതുകൊണ്ടു വല്ലതുമായോ? ഇങ്ങനെപോയാൽ താൻ എവിടെയെങ്കിലും എത്തുമോ?

മനസ്സങ്ങനെ നീറിപ്പിടിക്കുന്നു.

അപ്പോൾ നേവാനദിക്കരയിൽ മഞ്ഞു പൊഴിയുന്നു. നേർത്ത നിലാവുമുണ്ട്. ഏതോ വിസ്മൃതിയിൽ മുഴുകിയതുപോലെ നദിക്കരയിലെ മരങ്ങൾ. അഭൗമമെന്ന് തോന്നിപ്പിക്കുന്ന നിശ്ശബ്ദമായ ഒരു രാത്രി.

ആ രാത്രിയുടെ ഓർമ്മകളോടെ ദസ്തയേവ്സ്കി പറഞ്ഞു:

"പെട്ടെന്ന് വെളിപാടു പോലെ എന്തോ എന്റെ മനസ്സിൽ സംഭവിച്ചു. ഒരന്തർദ്ദർശനം! എന്നു പറഞ്ഞാൽ അതു സമ്പൂർണ്ണമാകുമോ? ഇല്ല. ആ നിമിഷം എന്റെ മനസ്സ് ദിവ്യമായ ഒരു പ്രചോദനം കൊണ്ടുണർന്നു. മനസ്സിന്റെ അസ്പഷ്ടതകളും ആശങ്കകളും വ്യാകുലതകളും ഒക്കെ ആ നിമിഷം എന്നിൽനിന്ന് നീങ്ങിപ്പോയി. എന്റെ പാവപ്പെട്ടവർ എന്ന നോവലിന്റെ യഥാർഥ ജനനം ആ നിമിഷത്തിൽനിന്നാണ്. ആത്മവിശ്വാസംകൊണ്ട് ഞാൻ നിറഞ്ഞുതുളുമ്പി. ഇടുങ്ങിയ തെരുവിൽ ഇരുണ്ട കുടുസ്സുമുറിയിൽ തന്റെ നിശ്ശബ്ദമോഹങ്ങളുമായി കഴിയുന്ന ശുദ്ധാത്മാവായ പകർപ്പെഴുത്തുകാരൻ മകാർ ഡെവുഷ്കിൻ. എതിരെയുള്ള വീട്ടിലെ വ്യാകുലകന്യകയായ വാർവരാ ഡോബ്റോസ്യേലോവ-വാരങ്ക. അവരുടെ ശോകാർദ്രമായ സ്നേഹം. അതെന്റെ ഹൃദയത്തിൽ മുറിവുണ്ടാക്കി. ഞാൻ വിശ്വസിക്കുന്നതിങ്ങനെയാണ്. ഞാൻ ജനിച്ചത് അന്നാണ്. എന്റെ ഇരുപത്തിനാലാമത്തെ വയസ്സിൽ..."

ഒതുക്കിപ്പിടിച്ച സന്തോഷത്തോടും ആരാധനയോടുംകൂടി അന്ന ആ നിമിഷം ദസ്തയേവ്സ്കിയുടെ നേരെ നോക്കി.

അവളുടെ മനസ്സിൽ പെട്ടെന്ന് 'പാവപ്പെട്ടവരി'ലെ ഒരു സന്ദർഭം തെളിഞ്ഞുവന്നു:

"ഞാനെന്റെ തൂവൽപേന ചെത്തിക്കൂർപ്പിക്കുന്നതിനിടയിൽ ഒന്നു നിവർന്നു നോക്കി. അപ്പോൾ എന്റെ ഹൃദയം എങ്ങനെ ആളിപ്പോയെന്നോ! നീ എന്റെ ഇംഗിതം മനസ്സിലാക്കിയിരിക്കുന്നു. എന്റെ ഹൃദയം ആഗ്രഹിച്ചത് നീ ഉൾക്കൊണ്ടിരിക്കുന്നു. ഞാൻ നിർദ്ദേശിച്ചതുപോലെ നീ ജനൽകർട്ടന്റെ ഒരു മൂല ഒതുക്കി ബാൾസം ചെടിയുടെ ചട്ടിയോടു ചേർത്തു ബന്ധിച്ചിരിക്കുന്നു. നിന്റെ സുന്ദരമായ മുഖം ജനാലയിൽക്കൂടി ഞാൻ കണ്ടു. എന്നെ ഓർത്തുകൊണ്ടു നീ എന്നെ ഒളിഞ്ഞുനോക്കുന്നതായി എനിക്കു തോന്നി."

നദിക്കരയിൽ ഒരിടത്തിരുന്ന് ദസ്തയേവ്സ്കി ചൂതാട്ടക്കാരന്റെ കഥ തുടർന്നു. ദസ്തയേവ്സ്കി പറയുന്ന ഓരോ വാക്കിന്റെയും പുറകേ അന്നയുടെ മനസ്സ് ഓടിച്ചെന്നു.

പോളിനയെ ഓർത്ത് അലക്സി ഇവാനോവിച്ചിന്റെ ഹൃദയം കത്തുന്ന നിമിഷങ്ങളാണ്.





ദൂരെ നേവാനദിയുടെ വളവിനും അപ്പുറത്ത് ഏതോ വിദൂരതയിലായിരുന്നു ദസ്തയേവ്സ്കിയുടെ ദൃഷ്ടി.

"അന്റോണിഡ മുത്തശ്ശിയുടെ മുറിയിൽ നിന്നിറങ്ങി കോവണി ഇറങ്ങി തന്റെ മുറിയിലേക്കു പോകുമ്പോൾ അലക്സി ഇവാനോവിച്ചിന്റെ മനസ്സിനെ നാനാതരം ചിന്തകൾ അലട്ടിക്കൊണ്ടിരുന്നു. തന്റെ മുമ്പിൽവച്ച് ഈ നാടകത്തിന്റെ ചരടു വലിക്കുന്നവരെക്കുറിച്ച് അയാൾ മനസ്സിലാക്കിയിരുന്നു. എങ്കിലും രഹസ്യങ്ങൾ ഇനിയും ബാക്കിയാണ്. പോളിനയുടെ വിശ്വാസം ആർജ്ജിക്കാൻ ഇതുവരെ കഴിയാത്തതിൽ അയാൾക്കു കഠിനമായ നിരാശയുണ്ട്. ചില സന്ദർഭങ്ങളിൽ അവൾ ഹൃദയം തുറന്നുകാണിക്കും. അതൊക്കെ വാസ്തവം. അതിന് ഔപചാരികതയിൽ കവിഞ്ഞ് എന്തർത്ഥമാണുള്ളത്? വീണ്ടും ചിന്തിക്കുമ്പോൾ അതു വെറും നേരമ്പോക്കുപോലെയോ നുണപോലെയോ തോന്നിപ്പിക്കുന്നു. എന്തൊക്കെയോ അവൾ മറച്ചുപിടിക്കുന്നുണ്ട്. എന്തായാലും മൊത്തത്തിൽ ഒരു കുരുക്കഴിക്കലിന്റെ സമയം അടുത്തുവന്നിരിക്കുന്നു എന്നാണ് അയാളുടെ വിശ്വാസം. ആകെ കുഴഞ്ഞുമറിഞ്ഞ ഒരവസ്ഥയിലായിരുന്നു അയാൾ. ചിലപ്പോൾ താനൊരു ശപിക്കപ്പെട്ടവനാണെന്ന് അയാൾക്കു തോന്നുന്നു. കൈവശം കാശും കുറവ്. കൂടിപ്പോയാൽ ഇരുപതു സ്വർണ്ണനാണയങ്ങൾ കാണും. അതുകൊണ്ടെങ്ങനെ പിടിച്ചുനില്ക്കും, ദൂരെ അപരിചിതമായ ഒരു നഗരത്തിൽ? പോളിന തന്റെ വേദനകണ്ട് സന്തോഷിക്കുകയാണോ? അവളുടെ വിധിയും ഒരു തുലാസിലാണ്. അതു താൻ മുൻകൂട്ടി കണ്ട താണല്ലോ. അവളുടെ രഹസ്യങ്ങൾ ചോർത്തിയെടുക്കാൻ കഴിഞ്ഞിരുന്നെങ്കിൽ... അവൾ തന്റെ അടുത്തുവന്ന് യാതൊരു മറവും കൂടാതെ ഞാൻ നിങ്ങളെ സ്നേഹിക്കുന്നു എന്ന് പറഞ്ഞിരുന്നെങ്കിൽ... അത് നട്ടബ്ഭ്രാന്താണെങ്കിൽ അതല്ലാതെ വേറെന്താണ് തനിക്കു വേണ്ടത്? താൻ നഷ്ടപ്പെട്ട ഒരാത്മാവാണ്. താനാഗ്രഹിക്കുന്നത് അവളുടെ സാമീപ്യം മാത്രമാണ്. തന്റെ ജീവിതം മുഴുവൻ അനന്തകാലത്തോളം അവളെ വലംവച്ചിരുന്നെങ്കിൽ..."

പോളിനയോടുള്ള അലക്സിയുടെ സ്നേഹം അങ്ങനെ കത്തിജ്ജ്വലിക്കാൻ തുടങ്ങുകയാണ്.

അവിടെ എത്തിയപ്പോഴേക്കും അന്ന ദുരൂഹമായ ഒരു വിഭ്രാന്തിയോടെ ദസ്തയേവ്സ്കിയെ മിഴിച്ചുനോക്കി. അവളുടെ ഉള്ളിൽ എന്തോ കത്തിയാളുന്നു. അവളുടെ ഉള്ളിൽ ഒരു ചുഴലിക്കാറ്റടിക്കുന്നു. അവൾക്കു പിന്നെ തുടർന്നെഴുതാൻ കഴിഞ്ഞില്ല. തനിക്കെന്താണ് സംഭവിക്കുന്നതെന്ന് അവൾക്കറിയില്ലായിരുന്നു. ദസ്തയേവ്സ്കി അപ്പോഴും തുടർന്നുകൊണ്ടിരുന്നു. അവളുടെ കാതിൽ ആ വാക്കുകൾ വെറും പൊള്ളയായ മുഴക്കങ്ങളായിത്തീർന്നു.

ഒടുവിൽ അപ്രതിരോധ്യമായ ഒരു നിമിഷത്തിൽ അന്ന ചോദിച്ചു:

"ഏതാ ഈ പോളിന അലക്സാണ്ട്രോവ്നാ?

ശബ്ദം കുറെ കടുത്തുപോയെന്ന് പിന്നീടാണ് അവാംക്കു മനസ്സിലായത്. എന്തിനാണ് അങ്ങനെ പൊട്ടിത്തെറിച്ചത്?

ദസ്തയേവ്സ്കി നദിയുടെ വിദൂരതയിൽ നിന്നു കണ്ണെടുത്ത് അന്നയെ നോക്കുമ്പോാം ഏതോ ഒരു ദുഃസ്വപ്നം കണ്ടു ഞെട്ടിയുണർന്നതിൻെറ വിഭ്രാന്തിയോടെ അവാം മിഴിച്ചുനോക്കുന്നു.

അവളുടെ ആ ഭാവപ്പകർച്ച ദസ്തയേവ്സ്കിയെ വിസ്മയിപ്പിച്ചു.

"അന്ന എന്താ ചോദിച്ചത്?"

അവളുടെ കണ്ണുകാം അപ്പോഴും ഇമവെട്ടാതെ നിൽക്കുന്നു.

"ഈ പോളിന ആരാണെന്ന്!"

അവളുടെ മുഖത്ത് ഒരു നിമിഷം നോക്കിനിന്നതിനുശേഷം ദസ്തയേവ്സ്കി ചിരിച്ചു:

"ഈ നോവലിലെ ഒരു കഥാപാത്രം!"

പെട്ടെന്ന് അവാം അതു നിഷേധിച്ചു.

"അല്ല. അവാം വെറുമൊരു കഥാപാത്രമാണെന്നാര് വിശ്വസിക്കും?"

ദസ്തയേവ്സ്കി അതൊരു തമാശയായിട്ടെടുത്തു.

"കഥയിലെ കഥാപാത്രം അവിശ്വസനീയമായിതീരുമ്പോാം അത് കഥാകൃത്തിൻെറ ഒരു പാളിച്ചയായിതീരും. കഥ ഇവിടെ നിർത്തണോ?"

"ഞാനതല്ല പറഞ്ഞത്."

"പിന്നെ?"

"എനിക്കറിയാം, ഈ കഥ വെറും ഭാവനയൊന്നുമല്ല. ഈ പോളിനയുമതെ. പോളിനയോടുള്ള സ്നേഹംകൊണ്ട് അലക്സിയുടെ ഹൃദയം കത്തിക്കാളുന്നു എന്ന് പറഞ്ഞില്ലേ? യഥാർത്ഥത്തിൽ കത്തിക്കാളുന്നത് ഫയദോറിൻെറ ഹൃദയം തന്നെയല്ലേ?"

ഇവാം രാൻ വിചാരിച്ചതുപോലെയല്ലല്ലോ എന്നോർത്ത് ദസ്തയേവ്സ്കി അത്ഭുതപ്പെട്ടു. പക്ഷേ ആ അത്ഭുതമൊന്നും പുറമേ കാണിച്ചില്ല. കരുതിക്കൂട്ടി ഉണ്ടാക്കിയ ഒരു നിസ്സംഗതയോടെ ദസ്തയേവ്സ്കി എഴുന്നേറ്റ് അന്നയുടെ അടുത്തേക്കു ചെന്നു.

ആ നിസ്സംഗതയ്ക്ക് ഒരു ഇളക്കവും തട്ടാതെ ദസ്തയേവ്സ്കി അവളുടെ കണ്ണുകളിലേക്കു നോക്കി.

പിന്നെ പതിഞ്ഞ സ്വരത്തിൽ ചോദിച്ചു:

"കുറെനാാം മുമ്പാണ്. ഞാനെൻെറ ഹൃദയം പൂട്ടി അതിൻെറ താ





ക്കോൽ എവിടെയോ വലിച്ചെറിഞ്ഞു. ഇപ്പോാം ഓർക്കുന്നില്ല അതെവിടെയാണെന്ന്. എവിടെയെങ്കിലും കിടന്ന് നിനക്ക് കിട്ടിയോ അത്? എൻെറ ഹൃദയത്തിൻെറ താക്കോലുംകൊണ്ടാണോ നീ വന്നിരിക്കുന്നത്?"

അന്ന വിളറിപ്പോയി.

കുറെ നേരത്തേക്ക് അവാംക്ക് മിണ്ടാൻ കഴിഞ്ഞില്ല. അതിനിടയ്ക്ക് അവളുടെ മനസ്സിടിഞ്ഞു. ദസ്തയേവ്സ്കി ക്ഷുഭിതനായി എൻെറ ഹൃദയരഹസ്യങ്ങളന്വേഷിക്കാൻ നീയാരാ എന്നു ചോദിച്ചാലോ?

പിന്നെ അവാം സ്വയം കുറ്റപ്പെടുത്തി. താനെന്തിനാണ് അതു ചോദിക്കാൻ പോയത്? അന്നേരം എന്തായിരുന്നു തൻെറ ഹൃദയത്തിന്?

ഒരു ക്ഷമാപണം പോലെ വിറയാർന്ന സ്വരത്തിൽ അന്ന പറഞ്ഞു:

"ചില ബന്ധങ്ങളൊക്കെ ഞാൻ കേട്ടിട്ടുണ്ട്. മറ്റുള്ളോര് പറഞ്ഞ്. അതുകൊണ്ടു ചോദിച്ചതാ. എന്നോടൊന്നും വിചാരിക്കരുത്."

പെട്ടെന്ന് അവളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. അവാം ഒരു കരച്ചിലിൻെറ വക്കത്തായിരുന്നു.

അപ്പോാം ദസ്തയേവ്സ്കി പറഞ്ഞു:

"നിനക്കറിയില്ല കുട്ടീ, എത്ര ദൂരം താണ്ടിയാണ് ഞാനിവിടെ എത്തിയതെന്ന്. എന്തെല്ലാം അനുഭവിച്ചാണ് ഞാൻ ഇവിടെ എത്തിയതെന്ന്! എത്ര കുരിശുമരണങ്ങാം! ഞാനനുഭവിച്ച ദുരന്തങ്ങളെക്കുറിച്ചു പറയുമ്പോാം ആ വാക്കാണു യോജിക്കുന്നത്."

. അന്ന അങ്ങനെ ഇമയനക്കാതെ നോക്കി നില്ക്കുകയായിരുന്നു. ഒരു മൺപ്രതിമപോലെ! കണ്ണിൽ ദുഃഖം കെട്ടിനില്പുണ്ടെന്നുള്ള ഒരു വ്യത്യാസമേ ഉള്ളു.

"നീ കുറെയൊാക്ക കേട്ടിട്ടുണ്ടെന്നല്ലേ പറഞ്ഞത്? നീയെന്താണ് കേട്ടത്? ദരിദ്രൻ, നിസ്സാരൻ, നിന്ദ്യൻ, കടക്കാരൻ, ചൂതുകളിക്കാരൻ, കണ്ണിൽകണ്ട പെണ്ണുങ്ങളെയൊക്കെ സ്നേഹിക്കുന്ന ഒരുത്തൻ. അസന്മാർഗ്ഗി. എന്നൊക്കെയല്ലേ? ഒന്നും ഞാൻ നിഷേധിക്കുന്നില്ല. ചികഞ്ഞു നോക്കുമ്പോാം വേറെയും കാണും കുററങ്ങാം. എന്നെ ആക്ഷേപിക്കുന്നവരോടും വിമർശിക്കുന്നവരോടും നിന്നോടും ഞാൻ ലളിതമായ ഒരു ചോദ്യം ചോദിക്കട്ടേ? ജീവിതവും വിധിയും എന്നോട് കാട്ടിയതെന്തായിരുന്നു? ഒരാാം ദരിദ്രനാകുന്നത് ഒരു കുറ്റമാണോ? ഒരാാം നിസ്സാരനായി തീരുന്നതെങ്ങനെയാണ്? ഉണ്ടായിരുന്ന സാമ്രാജ്യം വിറ്റ് അതിൻെറ പൊൻപണങ്ങാം മുഴുവൻ കടലിലെറിഞ്ഞുകളഞ്ഞാണോ ഞാൻ ദരിദ്രനും കടക്കാരനുമായിത്തീർന്നത്? നമ്മുടെ സമൂഹത്തിൽ ഒരാാം നിന്ദ്യനായി തീരുന്നതെന്തുകൊണ്ടാണ്? അന്നയ്ക്കറിയുമോ, ഒരു

താണ കുലത്തിലാണ് ഞാൻ ജനിച്ചത്. നമ്മുടെ ജന്മം തിരഞ്ഞെടുക്കുന്നത് നമ്മളാണോ? ഇഷ്ടപ്പെട്ട കുലവും വീടും അച്ഛനമ്മമാരെയും തിരഞ്ഞെടുക്കാൻ നമുക്കു സ്വാതന്ത്ര്യമുണ്ടോ? നോക്ക്, നമുക്കിടയിൽ ദൈവം കടന്നുവരുന്നു. ഞാനെപ്പോഴെങ്കിലും ആരോടെങ്കിലും ഒരു വാഗ്വാദത്തിൽ ഏർപ്പെടുന്നുണ്ടെങ്കിൽ അതു ദൈവത്തോടാണ്. ദൈവം എന്തുകൊണ്ട് ഇതനുവദിക്കുന്നു? ഇതിന്റെ അർത്ഥമെന്താണ്? ഇതിന്റെ യുക്തിയെന്താണ്? ദൈവം എന്തുകൊണ്ട് നിശ്ശബ്ദനായിരിക്കുന്നു? അതുപോട്ടെ, നമ്മൾ കാണുന്ന മാന്യന്മാരുടെ രഹസ്യമെന്താണ്? എന്തുകൊണ്ടാണ് അവർ മാന്യന്മാരായി തീർന്നത്? യോഗ്യന്മാരുടെ കൂട്ടത്തിൽ ഞാൻ പിച്ചകളെ കണ്ടിട്ടുണ്ട്. യോഗ്യന്മാരുടെ കൂട്ടത്തിൽ ഞാൻ കള്ളന്മാരെ കണ്ടിട്ടുണ്ട്. കള്ളന്മാരെന്ന് പറയുന്നത് മോഷ്ടാക്കളെ മാത്രമല്ല. സിംഹാസനങ്ങളിൽ ഞാൻ കൊലയാളികളെയും ആഭാസന്മാരെയും ഭ്രാന്തന്മാരെയും കണ്ടിട്ടുണ്ട്. അതേസമയംതന്നെ തെണ്ടികളുടെ വേഷത്തിൽ ഞാൻ മഹാത്മാക്കളെയും കണ്ടിട്ടുണ്ട്. ഓരോ നിലകളിൽ ഇരിക്കുന്നവർ അതിനു തക്ക യോഗ്യതയും വിലയുമുള്ളവരാണെന്ന് നീ വിചാരിക്കുന്നുണ്ടോ? പറയൂ, അർഹിക്കുന്നവർക്കാണോ സ്ഥാനമാനങ്ങൾ കിട്ടുന്നത് - എല്ലായ്പ്പോഴും? ഞാൻ നിസ്സാരനോ തെണ്ടിയോ ആകുന്നതിൽ എനിക്ക് നാണിക്കേണ്ടതായിട്ടൊന്നുമില്ല. അതല്ല, ചിലപ്പോൾ എനിക്കു തോന്നാറുണ്ട് നിസ്സാരനും ദരിദ്രനുമായി ജനിച്ചതാണ് എന്റെ മഹത്വമെന്ന്! മറ്റൊരാൾ അതെങ്ങനെ മനസ്സിലാക്കുമെന്ന് എനിക്കു തീർച്ചയില്ല. അതെങ്ങനെയുമാവട്ടെ. മറ്റുള്ളവരെ ആക്ഷേപിക്കുകയും വിമർശിക്കുകയും ചെയ്യുമ്പോഴാണ് ചിലരുടെ പ്രതിഭ മിന്നിത്തിളങ്ങുന്നത്. അതുപോട്ടെ. കണ്ണിൽക്കാണുന്ന പെണ്ണുങ്ങളെയൊക്കെ പ്രേമിക്കുന്ന ഒരുത്തൻ എന്നു പറഞ്ഞില്ലേ? ഞാൻ ചെയ്യാത്ത കുറ്റത്തിനാണ് എന്നെ അറസ്റ്റ് ചെയ്തതും തടവിൽ പാർപ്പിച്ചതും. ഓർത്തുനോക്ക്, സൈബീരിയായിലെ ഓംസ്കിൽ നാലുവർഷം! കള്ളന്മാരുടെയും കൊലപാതകികളുടെയും അസന്മാർഗ്ഗികളുടെയും കൂടെ. നീട്ടിയ നിറതോക്കിന്റെ മുമ്പിൽ നിന്ന് ജീവിതത്തിന്റെ നേരെ അവസാനമായി നോക്കുന്ന ഒരാളുടെ നിശ്ശബ്ദമായ ആക്രന്ദനം ആരു കേൾക്കുന്നു? എനിക്കു ഭ്രാന്ത് പിടിക്കാഞ്ഞതെന്തുകൊണ്ട്! അവിടന്ന് പുറത്തുകടന്നപ്പോൾ വേലിക്കരികിൽ വന്നുനിന്ന് ഒരു പെണ്ണ് സ്നേഹം വച്ചുനീട്ടുന്നു. ആർക്ക്? മരണത്തിൽ നിന്നിറങ്ങിപ്പോന്ന ഒരാൾക്ക്! അവളും ആത്മാവിൽ ദുഃഖിക്കുന്നവളായിരുന്നു. സത്യത്തിൽ എന്റേതിനെക്കാൾ കഷ്ട ത്തിലായിരുന്നു അവളുടെ അവസ്ഥ.. ഭർത്താവും കുട്ടിയുമൊക്കെയുണ്ടായിരുന്നു അവൾക്ക്. ഏതുതരം ഭർത്താവ്? കുടിച്ച് കുഴതിരിഞ്ഞ് രാത്രി ഏതെങ്കിലും നേരത്ത് മറ്റാരുടെയെങ്കിലും ചുമലിൽ





തൂങ്ങി വീട്ടിൽ കയറിവരുന്ന ഒരാൾ! എത്രയോ തവണ ഞാൻതന്നെ അയാളെ ചുമന്ന് വീട്ടിലെത്തിച്ചിരിക്കുന്നു! അങ്ങനെയാണ് മേരിയായെ ആദ്യം കാണുന്നത്. അപമാനവും അപകർഷതാബോധവും സങ്കടവും കൊണ്ട് മുറിവേററ ഹൃദയവുമായി നില്ക്കുന്ന പെണ്ണ്. എങ്ങനെ സ്നേഹത്തിലായെന്ന് എനിക്കറിയില്ല. ഒരു കാര്യം തീർച്ചയാണ്. ആ സ്നേഹം ഞങ്ങൾക്ക് രണ്ടുപേർക്കും ഒരു സാന്ത്വനം പോലെയായിരുന്നു. ഒരു കാര്യംകൂടി ഓർക്കണം. ആ സ്നേഹത്തിൽ നിന്നൊഴിഞ്ഞുമാറാൻ ഞാനങ്ങേയറ്റം ശ്രമിച്ചിരുന്നു. എന്നിട്ടും ആ സ്നേഹത്തിൽ വീണു. ഞാനൊരസന്മാർഗ്ഗിയാണെന്നുള്ളതിന് തെളിവാണോ അത്? അപ്പോൾ യഥാർഥ സ്നേഹത്തിനുള്ള തെളിവ് എവിടെ? ജീവിതത്തിന്റെ ദുരിതങ്ങൾ കൊണ്ട് പുളയുമ്പോഴും ഞാനെന്റെ സ്നേഹത്തിന്റെ വിശുദ്ധി കാത്തു. സംശയിക്കരുത്, വിശുദ്ധിയെന്നു തന്നെയാണ് ഞാൻ പറഞ്ഞത്. ആ സ്നേഹം ഒരു പാപമാണെന്ന് പറയാൻ ആർക്കു കഴിയും ? ഒരാൾക്ക് മറ്റൊരാളോട് സ്നേഹം തോന്നുന്നതെന്തുകൊണ്ട്? മനുഷ്യന്റെ ഹൃദയത്തിൽ ഈ വാസന വച്ചതാര്? നോക്കൂ, വീണ്ടും ദൈവം വരുന്നു. അതില്ലാതെ നിവൃത്തിയില്ല. നമ്മുടെ ജീവിതത്തിൽനിന്ന് എങ്ങനെ ദൈവത്തെ ഒഴിച്ചുനിർത്തും? അതിന്റെ ആവശ്യമെന്ത്? ഒരു സംശയം ചോദിക്കട്ടെ? സന്മാർഗ്ഗികളോടാണ്. നന്മയെന്തെന്ന് കിറുകൃത്യമായി ആരെങ്കിലും തിട്ടപ്പെടുത്തിയിട്ടുണ്ടോ? പുണ്യത്തിന്റെ കാര്യത്തിലും ആ ചോദ്യം പ്രസക്തമായിരിക്കുന്നു. നന്മയെന്ത്? പുണ്യമെന്ത്? ഇഷ്ടംതോന്നുന്ന ഒന്നിനെ സ്നേഹിക്കുന്നതെങ്ങനെ പാപമാകും? ഞാൻ മേരിയായെ ബലാത്ക്കാരമായി തട്ടിക്കൊണ്ടു പോവുകയല്ല ചെയ്തത്. എന്താണ് സ്നേഹം? വയലിൻകമ്പിയിൽ സംഗീതം ഉണ്ടാക്കുന്നത് ഒരാളുടെ സ്നേഹമാണ്. മാർബിളിലോ കളിമണ്ണിലോ ദേവതയെ സൃഷ്ടിക്കുന്നത് ഒരാളുടെ സ്നേഹമാണ്. വേണമെങ്കിൽ ആ മറ്റേ വാക്കും പറയാം, കാമം. ഒരു മഹാശൂന്യതയിൽനിന്ന് ഈ പ്രപഞ്ചം ഉരുവായതെങ്ങനെ? ദൈവത്തിന്റെ സ്നേഹം പ്രവർത്തിച്ചതുകൊണ്ട്.
ദൈവ ത്തിന്റെ രഹസ്യങ്ങൾ പറയാൻ പാടില്ല. പക്ഷേ, നിവൃത്തിയില്ലാത്തതുകൊണ്ടാണ്. അത് ദൈവത്തിന് മനസ്സിലാകും. മേരിയാ മാത്രമല്ല, ഞാനെന്തിനാണൊളിക്കുന്നത്? ആദിമുതലേ ഓർക്കാം. പാനേവിന്റെ ഭാര്യ. അലക്സാണ്ഡ്രാഷുബർട്ട്. മാർത്താബ്രൗൺ. അന്നകോർവിൻ ക്രുക്കോവ്സ്കായ. ഇവരൊക്കെ എന്നോടു കാണിച്ച സ്നേഹത്തിന്റെ രഹസ്യമെന്തായിരുന്നു? എന്നിൽ എന്തു കണ്ടിട്ടാണ് അവരെന്നെ സ്നേഹിച്ചത്? എന്റെ സൗന്ദര്യം കണ്ടിട്ടോ? ധനം കണ്ടിട്ടോ? സ്ഥാനവലിപ്പം കണ്ടിട്ടോ? ഒരു സത്യം ഞാൻ പറയാം. അപകർഷതാബോധം കൊണ്ട് എന്നും ഉൾവലിഞ്ഞാണ് ഞാൻ ജീവിച്ചത്. ഇതിതിനുമുമ്പ്

ഞാനാരോടും പറഞ്ഞിട്ടില്ല; ഇപ്പോൾ അന്നയോടല്ലാതെ. എൻെറ പ്രസിദ്ധി കണ്ടിട്ടാകാനും വഴിയില്ല. എന്നെക്കാൾ പ്രസിദ്ധരായ എഴുത്തുകാരുടെ ഇടയിലാണ് ഞാൻ ജീവിച്ചത്. ഈ സ്ത്രീകളിൽ പാനേവിൻെറ ഭാര്യ മാത്രമാണ് എന്നിലെ എഴുത്തുകാരനെ ഇഷ്ടപ്പെട്ടിരുന്നത്. അവരുടെ സ്നേഹം ഒരു കവിത ആസ്വദിക്കുന്നതുപോലെയായിരുന്നു. അല്ലെങ്കിൽ ഒരു പാട്ടിൻെറ ഈണം പോലെയായിരുന്നു. ഇവരെയൊക്കെ ഞാൻ കണ്ടുമുട്ടിയത് വളരെ യാദൃച്ഛികമായിട്ടായിരുന്നു. വളരെ ചുരുങ്ങിയ വാക്കുകളിൽ അവരോടു സംസാരിച്ചിട്ടുണ്ട്. ഒരിക്കൽ അലക്സാണ്ഡ്രാഷൂബെർട്ട് എന്നോട് പറഞ്ഞു, എൻെറ വാക്കുകൾ അവരുടെ ഹൃദയത്തിന് രോമാഞ്ചമുണ്ടാക്കിയെന്ന്! അവരുടെ ജീവ കണികകളിൽ പ്രകാശം നിറച്ചു എന്ന്! എനിക്കൊന്നും മനസ്സിലായില്ല. സ്നേഹത്തിൻെറ രഹസ്യമെന്താണ്? ഒരാളോട് ഇഷ്ടം തോന്നുന്നതെന്തുകൊണ്ടാണ്? ദൈവമേ! എനിക്കറിയില്ല. പക്ഷേ, ഒരു കാര്യം എനിക്കറിയാം. സാധാരണഗതിയിൽ മറ്റുള്ളവർക്ക് സ്നേഹവും ബഹുമാനവും തോന്നാവുന്ന ഒന്നും എനിക്കുണ്ടായിരുന്നില്ല. രൂപഭംഗിയോ വ്യക്തിത്വമോ പണമോ സ്ഥാനമാനങ്ങളോ ഒന്നും. എൻെറ യാഥാർത്ഥ്യങ്ങൾ നേരെ വിപരീതമായിരുന്നു. ഞാൻ ആർക്കും വേണ്ടാത്ത ഒരാളായിരുന്നു. സ്നേഹത്തിനു വേണ്ടി ജീവിതം മുഴുവൻ ദാഹിച്ചു നടന്ന ആളാണ്. ഒടുവിൽ എന്നെ സ്നേഹിക്കാനും ആളുണ്ടായി. ഓരോ സ്നേഹബന്ധത്തിൽ പെടുമ്പോഴും എനിക്ക് തോന്നിയതങ്ങനെയാണ്. ഏതു സ്നേഹത്തേയും ഞാൻ വിശുദ്ധമായിട്ടാണ് കണ്ടത്. അതങ്ങനെയല്ലെന്ന് എന്നെ സ്നേഹിച്ച ആരും പറഞ്ഞിട്ടില്ല. ഉവ്വോ? എന്നെ സ്നേഹിച്ച ആരെങ്കിലും ഞാൻ അസന്മാർഗ്ഗിയാണെന്ന് പറഞ്ഞിട്ടുണ്ടോ? ഞാൻ സ്നേഹിക്കുകയാണ് ചെയ്തത്. ഉച്ചാരണമില്ലാത്ത ഒരു വാക്കുപോലെയായിരുന്നു എൻെറ സ്നേഹം. അതെത്രപേർക്കു മനസ്സിലാകും? അതുപോട്ടെ. ഒടുവിൽ എൻെറ വിധിയെന്താണ്? ആർക്കും വേണ്ടാത്ത ഒരാളായിട്ട്. ഒരാളും സ്നേഹിക്കാനില്ലാതെ. ആക്ഷേപവും പരിഹാസവും അപമാനവും കുറ്റപ്പെടുത്തലും അവഗണനയും ഒക്കെ സഹിച്ച്... അതെ, ഒരാളും സ്നേഹിക്കാനില്ലാതെ. എൻെറ വിധി അങ്ങനെയാണ്. എന്നെക്കൊണ്ട് എന്തോ ഒരാശയം പ്രകാശിപ്പിക്കാനുണ്ടാവും ദൈവത്തിന്. അതുകൊണ്ടാവും ദൈവം ഇങ്ങനെതന്നെ എന്നെ സൃഷ്ടിച്ചത്. എനിക്കതിന് ദൈവത്തോടെന്തെങ്കിലും അമർഷമോ പരാതിയോ ഉണ്ടെന്ന് ധരിക്കരുത്. ദൈവത്തിൻെറ ഒരു, കല. പാളിപ്പോയ കല എന്നൊന്നും ഞാൻ പറയുന്നില്ല. അങ്ങനെ പറഞ്ഞാൽ ദൈവം എന്തു വിചാരിക്കും?"

ഏതോ വെളിപാടിൻെറ ഉണർവ്വ് ഉൾക്കൊണ്ട ഒരാളെപ്പോലെ യായിരുന്നു ആ നിമിഷങ്ങളിൽ ദസ്തയേവ്സ്കി. പിന്നെ ദൈവികമായ





ഒരു പ്രവൃത്തിപോലെ അന്നയുടെ കരം ഗ്രഹിച്ച് അതിൻെറ അകത്തു ചുംബിച്ചു.

അന്ന ഒരു നടുക്കത്തോടെ ദസ്തയേവ്സ്കിയുടെ മുഖത്തേക്കു നോക്കി. ആ കണ്ണുകളിൽ അഗാധവും നിഗൂഢവുമായ ഒരാത്മഭാവം നിറഞ്ഞു നിൽക്കുന്നു. ശോകാത്മകമായ ഒരു നിശ്ശബ്ദത അദൃശ്യമായ ഒരു പ്രളയംപോലെ അവർക്കിടയിൽ പെരുകി.

അന്നയ്ക്കപ്പോൾ എന്തെന്നില്ലാത്ത ഒരു സങ്കടമുണ്ടായി. നിശ്ശബ്ദമായി ഒന്ന് പൊട്ടിക്കരയണമെന്ന് അവൾക്കുണ്ടായിരുന്നു. ആ നിമിഷം അങ്ങനെയുള്ള ഒരു നിമിഷമായിരുന്നു.









ലർച്ചയ്ക്കുണർന്നിട്ടും അന്ന അങ്ങനെതന്നെ കിടന്നു. അനിയത്തി വന്നു വിളിച്ചപ്പോൾ കേൾക്കാതെ തലയണയിൽ മുഖം ചേർത്തു കമിഴ്ന്നുകിടക്കുകയാണ് ചെയ്തത്. അന്നയുടെ മനസ്സ് അപ്പോഴും നേവാനദിയുടെ കരയിലായിരുന്നു. നേവാനദിക്കരയിലെ സന്ധ്യയിലായിരുന്നു.

ഇന്നലെ തൻെറ ജീവിതത്തിലെ തകർച്ചകളെയും ദുരന്തങ്ങളെയും സ്നേഹഭംഗങ്ങളെയും കുറിച്ചു പറയുമ്പോൾ ദസ്തയേവ്സ്കി പരാജയപ്പെട്ട ഒരു വിശുദ്ധനെപ്പോലെയായിരുന്നില്ലേ?

അങ്ങനെയായിരുന്നെന്നു തന്നെയാണ് അവളുടെ മനസ്സ് പറയുന്നത്. അദ്ദേഹത്തെപ്പോലെ ഭാഗ്യദോഷിയായി ഒരാൾ ഭൂമിയിൽ വേറെ ഉണ്ടാകുമോ?

ദുഃഖംകൊണ്ട് ഒരു കാടുപോലെ എരിയുന്ന മനസ്സല്ലേ അദ്ദേഹ ത്തിൻേറത്?

എന്നിട്ട് അതിൻെറയൊന്നും പുറമേ കാണിക്കുന്നില്ല. വിധിയുടെ നഖങ്ങളിൽ കോർത്തുകിടന്നു പിടയുമ്പോഴും അതിൻെറ വേദനയെ ഒരനുഗ്രഹമായി കാണുന്ന ഇര!

യാതൊരു ഒളിവും മറവുമില്ലാതെ സ്വന്തം ഹൃദയം തുറന്നു കാണിക്കുകയല്ലേ അദ്ദേഹം ചെയ്തത്? അത്ഭുതകരമാംവിധം വിശുദ്ധമായ ഒരാത്മാവിൻെറ മൗനങ്ങളാണ് ഇന്നലെ കേട്ടതെന്ന് അന്ന വിശ്വസിച്ചു. ദൈവത്തിൻെറ പാളിപ്പോയ കലയെന്ന് തന്നെക്കുറിച്ച് അദ്ദേഹം പറഞ്ഞു. യാഥാർത്ഥ്യം അതല്ല. ദൈവത്തിന് തൻെറ സൃഷ്ടികളിൽ വച്ച് എന്നെന്നും അഭിമാനിക്കാവുന്ന ഒരു കലയാണത്. മഹത്തായത് എന്നും



ഒരു സങ്കീർത്തനം പോലെ

കൂടി അവളുടെ ഹൃദയം കൂട്ടിച്ചേർത്തു.

ഒടുവിൽ തൻെറ കൈവെള്ളയിൽ അദ്ദേഹം ചുംബിച്ച ആ നിമിഷം!

എൻെറ ദൈവമേ! എന്ന് അന്ന ഹൃദയത്തിൽ വിളിച്ചു. ഒരുപക്ഷേ, ആ നിമിഷമായിരിക്കും തൻെറ ജീവിതത്തിലെ ഏറ്റവും നല്ല നിമിഷം. ഏറ്റവും സുന്ദരമായ നിമിഷം. ഏറ്റവും മഹത്തായ നിമിഷം. ഏറ്റവും അമൂല്യമായ നിമിഷം.

തനിക്കപ്പോൾ വിങ്ങിപ്പൊട്ടാൻ തോന്നിയതെന്തുകൊണ്ടെന്ന് അന്ന വീണ്ടും ആലോചിച്ചു. എന്തുകൊണ്ടാണ് അപ്പോൾ തൻെറ കണ്ണുകൾ നിറഞ്ഞത്? ആ നിമിഷത്തിൻെറ ബാക്കി അന്ന ഓർക്കുന്നു. മുഖം കുനിച്ചുനിന്ന് വ്യസനം കടിച്ചൊതുക്കുകയായിരുന്നു.

ഇപ്പോൾ ആ നിമിഷത്തെക്കുറിച്ചോർക്കുമ്പോൾ അവൾ നടുങ്ങുന്നു!

അപ്പോൾ ആ ഹൃദയത്തിലടിക്കുന്ന മഹാവാതത്തിൻെറ മുഴക്കം തനിക്കു കേൾക്കാമായിരുന്നില്ലേ!

മറ്റു ഹൃദയങ്ങളെ തന്നിലേക്കു വലിച്ചടുപ്പിക്കുന്ന നിഗൂഢവും അത്ഭുതകരവുമായ ഒരു മന്ത്രശക്തിയുണ്ട് ആ ഹൃദയത്തിന്.

ഇപ്പോൾ ഓർക്കുമ്പോൾ പാനേവിൻെറ ഭാര്യയേയും മേരിയാ ദിമിത്ര്വ്നായേയും അലക്സാന്ദ്രാ ഷൂബർട്ടിനേയും മാർത്താ ബ്രൗണിനേയും അന്നകോർവിൻ ക്രൂക്കോവ്സ്കായേയും കുറ്റപ്പെടുത്താൻ തോന്നുന്നില്ല. അവർ ജീവിതത്തിൽ അനശ്വരതയെ സ്പർശിച്ചത് ആ ഹൃദയത്തിൻെറ ചുവട്ടിൽ നിന്നപ്പോഴായിരിക്കും.

അസന്മാർഗ്ഗിയെന്ന് ആക്ഷേപിക്കുന്നവർ ദുഃഖങ്ങളിൽ വെന്ത ആ ഹൃദയത്തിൻെറ നിഷ്കളങ്കതയും വിശുദ്ധിയും വായിച്ചിട്ടില്ല.

അന്നയ്ക്കങ്ങനെ തോന്നി.

എങ്കിലും ഇന്നലെ ആ സന്ധ്യയിൽ നേവാനദിയുടെ കരയിൽവച്ച് ദസ്തയേവ്സ്കി തൻെറ കൈവെള്ളയിൽ ചുംബിച്ച ആ നിമിഷത്തെ അവൾ പേടിക്കുന്നു! ഇപ്പോഴും ആ നിമിഷത്തെക്കുറിച്ചോർക്കുമ്പോൾ അവളുടെ ഹൃദയം വിങ്ങുന്നു. അവൾക്കു കരച്ചിൽ വരുന്നു. അവൾ എഴുന്നേറ്റ് ജനാലയ്ക്കൽ ചെന്ന് ഉദയത്തിനുനേരേ നോക്കിനിന്നു.

മോഹിപ്പിച്ചും നിരാശപ്പെടുത്തിയും അലക്സി ഇവാനോവിച്ചിനെ ഇട്ടുനീറ്റുന്ന ആ പോളിന അലക്സാന്ദ്രേഡാവ്ന ആരാണ്?

എന്തുകൊണ്ടാണ് ദസ്തയേവ്സ്കി ആ രഹസ്യംമാത്രം പൊതിഞ്ഞു സൂക്ഷിക്കുന്നത്?

വാതില്ക്കൽ ആരോ വന്നുവെന്നു തോന്നി. അന്ന തിരിഞ്ഞുനോക്കി. പഴയ ഒരുടുപ്പു മടക്കിക്കൊണ്ട് അമ്മയാണ്.

"ഉം, നീ ഇന്നു പോകുന്നില്ലേ അന്നേ?"

അവൾ ഉദാസീനമായി പറഞ്ഞു:

"ഇല്ല."

"അതെന്താ?"

"ഒന്നുമില്ല. ഞാൻ പോകുന്നില്ല."

ഇതെന്തു സ്വഭാവമാണ് പെണ്ണേ നിൻേറതെന്ന മട്ടിൽ അമ്മ അവളെ നോക്കി.

"പിന്നേം പിണങ്ങ്യോ?"

അവൾ ആ നില്പിൽനിന്നു പറഞ്ഞു:

"ഏയ്."

"പിന്നെന്താ? എഴുതിക്കഴിഞ്ഞോ?"

"ഇല്ല."

"പിന്നെ നീ പോകാത്തെ?"

"ഒരു കാരണവുമില്ല."

അമ്മയ്ക്കതു വിശ്വാസമായോ എന്തോ! ഇല്ലെന്നു തോന്നുന്നു. ഒരുനിമിഷംകൂടി അന്നയെ നിശ്ശബ്ദമായി നോക്കിനിന്നതിനുശേഷം അമ്മ തിരിഞ്ഞുനടന്നു.

അപ്പോൾ പെട്ടെന്നോർത്തിട്ട് അന്ന തെല്ലുറക്കെ അമ്മയെ വിളിച്ചു. ശുണ്ഠിയോടെ അമ്മ ഇടനാഴിയിൽ തിരിഞ്ഞുനിന്നു.

"എന്താ?"

ജനലിനു പുറംതിരിഞ്ഞുനിന്ന് അന്ന പറഞ്ഞു:

"ആരെങ്കിലും എന്നെ അന്വേഷിച്ചുവന്നാൽ ഞാനിവിടെ ഇല്ലെന്നു പറയണം."

"ഉം?"

"കാരണമൊന്നുമില്ല. എനിക്കിന്നാരെയും കാണാനിഷ്ടമില്ല!"

"നിന്നെ ഇന്നേതു പിശാചാണ് പിടികൂടിയിരിക്കുന്ന"തെന്നു ചോദിക്കാനോർത്തെങ്കിലും അമ്മ മിണ്ടാതെ നിന്നതേയുള്ളു.

അമ്മ തിരിഞ്ഞുനടന്നപ്പോൾ അന്ന വീണ്ടും വിളിച്ചുപറഞ്ഞു:

"കേട്ടോ, ആരന്വേഷിച്ചുവന്നാലും പറയണം ഞാനിവിടെ ഇല്ലെന്ന്."

അവൾ പിന്നെയും പ്രഭാതത്തിൻെറ തുടുപ്പുപടർന്ന കിഴക്കേ ആകാശം നോക്കിനിന്നു എന്നാൽ അവൾ കാണുന്നത് ഉദയത്തിൻെറ തുടുപ്പോ കിഴക്കേ ആകാശമോ മരത്തലപ്പുകളോ ഒന്നുമായിരുന്നില്ല. അവളുടെ മനസ്സിൽ അപ്പോൾ തലേദിവസത്തെ നേവാനദിക്കരയിലെ







സന്ധ്യയായിരുന്നു.

ദസ്തയേവ്സ്കിയുടെ ഭാവത്തിലും പെരുമാറ്റത്തിലും രഹസ്യാത്മകമായ ഒരു വശ്യശക്തിയുണ്ട്. അതല്ലേ യഥാർത്ഥത്തിൽ പാനേവിൻെറ ഭാര്യയേയും മേരിയ ദിമിത്രിവ്നയേയും മറ്റും ആകർഷിച്ചത്? ഏകാന്തതകളിൽ വച്ചു കാണുമ്പോൾ ആ വശ്യശക്തി പതിന്മടങ്ങായി വർദ്ധിക്കുന്നു.

ആകാശത്തിൻെറ അഗാധനീലിമയിലേക്കു നോക്കിനിന്ന് അന്ന നെടുവീർപ്പിട്ടു.

"ദൈവമേ! എനിക്കെന്താണ് സംഭവിക്കുന്നത്? എൻെറ ഹൃദയത്തിനെന്താണു സംഭവിക്കുന്നത്?"

പുറത്തെങ്ങും പോകാതെ അന്നുമുഴുവൻ അവൾ വീട്ടിനുള്ളിൽ അടച്ചിരുന്നു.

തന്നെ കാണാതെ വരുമ്പോൾ ദസ്തയേവ്സ്കി വിഷമിക്കുമെന്നു തന്നെ അവൾ ഊഹിച്ചു. നവമ്പർ ഒന്നിനു മുമ്പ് നോവൽ പൂർത്തിയാക്കിക്കൊടുത്തില്ലെങ്കിൽ സ്റ്റെല്ലോവ്സ്കിയുടെ മുതലായിതീരും ദസ്തയേവ്സ്കിയുടെ നോവലുകൾ മുഴുവൻ. എന്തെങ്കിലും വിട്ടുവീഴ്ച കാണിക്കുന്ന ആളല്ല സ്റ്റെല്ലോവ്സ്കി. എഴുത്തുകാരുടെ രക്തം കുടിക്കുന്ന അട്ടയാണ് അയാളെന്ന് എല്ലാവർക്കുമറിയാം.

നോക്കിയിരുന്നു മടുക്കുമ്പോൾ എന്തുചെയ്യും? അങ്ങനെ എളുപ്പം തോറ്റുകൊടുക്കുന്ന ആളൊന്നുമല്ലത്. സ്വയം കുത്തിയിരുന്നെഴുതും. എന്തു കഷ്ടപ്പാടും സഹിക്കാൻ നേരത്തേ ശീലിച്ചിട്ടുണ്ടല്ലോ. ഇത്ര ദിവസത്തിനുള്ളിൽ തീർക്കണമെന്നുള്ള വാശിയോടെ നിരന്തരമായി എഴുതുമ്പോൾ ഒരു സ്വയംപീഡനത്തിൻെറ ആനന്ദവും അനുഭവിക്കുമായിരിക്കും.

അലമാര തുറന്ന് അതിൽ ഭദ്രമായി അടുക്കിവച്ചിരിക്കുന്ന പുസ്തകങ്ങൾക്കിടയിൽ അന്ന ദസ്തയേവ്സ്കിയുടെ ഏതെങ്കിലും ഒരു പുസ്തകം തിരഞ്ഞു. കൈയിൽ കിട്ടിയത് 'നിന്ദിതരും പീഡിതരു'മാണ്. കിടക്കയിൽ തലയിണകൾ ഒന്നിനു മീതെ ഒന്നായിവച്ച് അതിൽ ചാരിയിരുന്ന് അവൾ നോവൽ വായിക്കാൻ തുടങ്ങി. നേരത്തേ വായിച്ചിട്ടുള്ളതാണ്. നാടാഷയേയും വനിയായേയും അലോഷ്യയേയുമൊക്കെ ഓർമ്മയുണ്ട്. എങ്കിലും നവമായ ഒരനുഭൂതിയോടെ വീണ്ടും വായിക്കാൻ കഴിയുന്നു. ചില ഭാഗങ്ങളിൽ ആരോ അടിയിൽ വരച്ചിട്ടുണ്ട്. കൂടുതൽ പ്രാധാന്യം തോന്നിയിടങ്ങളിൽ പിതാവായിരിക്കുമോ അടിവര ഇട്ടത്?

അടിവരകളാൽ പ്രാധാന്യം സൂചിപ്പിക്കപ്പെട്ട ഒരു സന്ദർഭം അവൾ വായിച്ചു:

"നടാഷ: അതൊരു സ്വപ്നമായിരുന്നു അല്ലേ?"

വനിയ: എന്താണ് സ്വപ്നമായിരുന്നത്?

നടാഷ: സർവതും! ഈ കഴിഞ്ഞ വർഷം ഉണ്ടായതെല്ലാം. ഞാനെന്തിന് നിങ്ങളുടെ സന്തോഷത്തെ നശിപ്പിച്ചു?"

നോവൽ വായിച്ചുപോകുമ്പോൾ തോന്നും ലോകത്തിൻെറ സകല ദുരന്തങ്ങളെക്കുറിച്ചും അതിൻെറ സ്രഷ്ടാവ് ബോധവാനാണെന്ന്.

പിന്നെ ഒരിടത്ത് പിതാവ് തടിച്ച വരകളിട്ടിരിക്കുന്നു. അവിടെ ഇടതുവശത്തുള്ള വെള്ളയിൽ പിതാവിൻെറ കൈയൊപ്പും അന്ന കണ്ടു. പിതാവിന് അത് അത്രമേൽ ഇഷ്ടപ്പെട്ടിട്ടുണ്ടാവണം. ജീവിതത്തെ സംബന്ധിക്കുന്ന എന്തെങ്കിലും രഹസ്യം വായിക്കുമ്പോൾ അങ്ങനെ ചെയ്യുന്നത് പിതാവിൻെറ പതിവായിരുന്നു.

നടാഷ ഒരു സന്ദർഭത്തിൽ വനിയയോടു പറയുന്നതാണ്:

"ഞാൻ ആരെയും ശപിക്കില്ല. എനിക്കു പശ്ചാത്താപവുമില്ല. ഭാവിയിലെ സന്തോഷത്തിനുള്ള അവകാശം നാം നേടേണ്ടത് കയ്പേറിയ അനുഭവങ്ങളിലൂടെയാണ്. കൂടുതൽ തീവ്രമായ വേദനകളിലൂടെ മാത്രമേ അതു കരസ്ഥമാക്കാനാവൂ. എന്തിനേയും വിശുദ്ധമാക്കി തീർക്കുന്നതാണ് പീഡാനുഭവം!"

പീഡാനുഭവങ്ങളുടെ സൗന്ദര്യത്തിൽ ആകൃഷ്ടനായിട്ട് ദസ്തയേവ്സ്കിയെപോലെ ലോകത്തിൽ വേറെ ആരെങ്കിലുമുണ്ടോ എന്ന് അന്ന അത്ഭുതപ്പെട്ടു. വെറുതെയാണോ വർത്തമാനത്തിനിടയിൽ ഒരിക്കൽ പറഞ്ഞത്, എനിക്ക് ക്രിസ്തുവിനോട് മാത്രമേ അസൂയയുള്ളെന്ന്. അതായത് ആ കുരിശുമരണത്തിൻെറ കാര്യത്തിൽ.

ഓർത്തുനോക്കുമ്പോൾ അറിഞ്ഞേടംകൊണ്ട് ദസ്തയേവ്സ്കിയുടെ ജീവിതം ഒരു ഫാൻറസിക്ക് തുല്യമാണെന്ന് അന്നയ്ക്കു തോന്നി. ഒരു ഭ്രമകല്പന. യാഥാർത്ഥ്യങ്ങളുടെ അംശങ്ങൾ അതിൽ അങ്ങിങ്ങു കിടപ്പുണ്ടെന്നു മാത്രം!

അതൊരു മനുഷ്യൻ അനുഭവിച്ച ജീവിതമാണെന്നു പറഞ്ഞാൽ ആർക്കും പെട്ടെന്നു വിശ്വസിക്കാൻ കഴിഞ്ഞില്ലെന്നു വരും.

വേറെ ആരും ഇങ്ങനെ ഒരു ജീവിതം ജീവിച്ചിട്ടില്ല. അത്ര വ്യത്യസ്ത മായ ജീവിതം. അത്ര അവിശ്വസനീയമായ ജീവിതം. ലോകത്തിൽ മറ്റാരുടെ ജീവിതവുമായി ആ ജീവിതത്തിന് സാമ്യമില്ല. തീർത്തും അസദൃശം. അനുകരിക്കാനും ആവില്ല ആർക്കും. അങ്ങനെ നോക്കുമ്പോൾ അത് എല്ലാ അർത്ഥത്തിലും മൗലികമായ ഒരു ജീവിതമായിത്തീരുന്നു.

ഒരു ദിവസം ഒന്നിച്ചു നടക്കുമ്പോൾ അന്ന വർത്തമാനത്തിനിട





യിൽ അവൾക്കു തോന്നിയ അഭിപ്രായം തുറന്നു പറഞ്ഞു. ആളപ്പോൾ വലിയ ഗൗരവത്തിലായിരുന്നു.

ദസ്തയേവ്സ്കി അതിനു മറുപടി പറഞ്ഞത് അന്ന ഓർത്തു:

"അനുകരണം അസാധ്യമായ ഒരു ജന്തുവാണ് ഞാൻ."

സന്ധ്യ കഴിഞ്ഞ് ആരോ വാതിലിൽ മുട്ടുന്നതു കേട്ടു. അമ്മയാണ് ചെന്ന് വാതിൽ തുറന്നത്.

"അന്ന എവിടെ?"

ശബ്ദം കേട്ടപ്പോഴേ ആളെ മനസ്സിലായി അന്നയ്ക്ക്. ദസ്തയേവ്സ്കിയാണ്. അവൾ വാതിലിനു പിന്നിൽ ഒളിച്ചുനിന്നു.

അന്നയുടെ അമ്മ ആദ്യം ഒന്ന് പതറി. പിന്നെ ഒരു പാപം ചെയ്യുന്ന മനോവ്യസനത്തോടെ പറഞ്ഞു

"അവൾ ഇവിടെയില്ല."

"എവിടെ പോയി?"

"ഒരു ബന്ധുവീട്ടിൽ-"

"അങ്ങനെ ഒരു യാത്രയെക്കുറിച്ച് ഇന്നലെ പിരിയുമ്പോൾ പറഞ്ഞില്ലല്ലോ."

"ഇത് പെട്ടെന്നാണ്."

"എന്നു വരും? അതു പറഞ്ഞോ? നാളെയെങ്ങാനും? അതോ ഇന്നു രാത്രിയിൽ തന്നെയോ?"

"അറിയില്ല. ഒന്നും പറഞ്ഞില്ല."

ഒന്നുരണ്ടു നിമിഷം എന്തോ ഓർത്തുനിന്നതിനു ശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"എൻെറ പേര് ഫയദോർ ദസ്തയേവ്സ്കി. അന്ന വരുമ്പോൾ പറയണം, ഞാൻ അന്വേഷിച്ചു വന്നിരുന്നു എന്ന്."

ദസ്തയേവ്സ്കി പടിയിറങ്ങിപ്പോകുന്നതിൻെറ ഒച്ച കേട്ടു. അന്ന ധൃതിയിൽ വാതിൽക്കലേക്കു ചെന്നപ്പോൾ അമ്മ അവിടെ ദസ്തയേവ്സ്കി നടന്നകലുന്നത് നോക്കിനിൽക്കുകയായിരുന്നു, ഒരുതരം കുറ്റബോധത്തോടെ.

അന്നയെ കണ്ടതും അമ്മ ദേഷ്യത്തോടെ അവളുടെ നേർക്കു തിരിഞ്ഞു.

"ദേ, എനിക്കു വയ്യ ഒരു വലിയ മനുഷ്യനോട് നുണപറയാൻ! ഇനി എന്നോടിങ്ങനെ വല്ലതും പറഞ്ഞാലുണ്ടല്ലോ. അതാരാണെന്നാ നിൻെറ വിചാരം?"

അവൾ മൂകമായി അമ്മയുടെ നേരെ നോക്കി. അതാരാണെന്ന്

തനിക്കറിയില്ലെന്നാണോ അമ്മയുടെ വിചാരം?

അമ്മ വീണ്ടും അവളുടെ നേരെ തട്ടിക്കയറി.

"നീയെന്തിനാ അദ്ദേഹത്തിൽ നിന്നൊളിക്കുന്നത്? പറ, എന്തു കുരുത്തക്കേടാ നീ കാണിച്ചത്?"

അതിനു മറുപടി പറയാൻ കൂട്ടാക്കാതെ, അല്ലെങ്കിൽ അങ്ങനെ ഒരു ചോദ്യം കേട്ടെന്നു ഭാവിക്കാതെ അവൾ ദൂരെ തെരുവുവിളക്കിന്റെ അരണ്ട വെളിച്ചത്തിൽ നടന്നകലുന്ന ദസ്തയേവ്സ്കിയെ ഇമയനക്കാതെ നോക്കിനിന്നു.

നിമിഷങ്ങൾക്കകം അദ്ദേഹം തെരുവിന്റെ അങ്ങേയറ്റത്തെ വളവിൽ ഇരുട്ടിൽ മറഞ്ഞു.

അന്ന പിന്നെയും ആ ഇരുട്ടിലേക്കു നോക്കിനിന്നു. എന്തെന്നില്ലാത്ത ഒരു കുറ്റബോധംകൊണ്ട് അവൾ നീറി.

അന്നു രാത്രി പ്രാർത്ഥനയിൽ അവൾ ദസ്തയേവ്സ്കിയെ ഓർത്തു.

ദൈവമേ! ആ മനുഷ്യൻ, ആ വലിയ മനുഷ്യൻ. പീഡാനുഭവങ്ങൾ കൊണ്ട് ആ ആത്മാവിനെ പരീക്ഷിച്ചതു മതി! ഇനിയും ആ മനുഷ്യനെ ഇട്ടു കഷ്ടപ്പെടുത്തി ലോകത്തിനെ എന്തു പഠിപ്പിക്കാനാണ്? ദൈവം സ്വന്തം പുത്രനെ കുരിശിനു കൊടുക്കുന്നതു കണ്ടിട്ടും പഠിക്കാത്ത ലോകത്തെയാണോ ഇനിയും ഇതുപോലെ ദുർബ്ബലമായ ഒരു ജീവനെ ഇട്ടു പീഡാനുഭവങ്ങൾ സഹിപ്പിച്ച് പഠിപ്പിക്കാൻ ശ്രമിക്കുന്നത്?

ഇനി ദസ്തയേവ്സ്കിയുടെ അടുത്തേക്കു പോവില്ലെന്ന് ഇന്നലെ രാത്രി എടുത്ത തീരുമാനം അന്നു രാത്രിയിൽ അവൾ തിരുത്തി. തിരുത്തി എന്നു പറഞ്ഞാൽ തിരുത്തേണ്ടിവന്നു. ഹൃദയം സമ്മതിക്കുന്നില്ല.

പിറ്റേന്ന് അവൾ ചെല്ലുമ്പോൾ ദസ്തയേവ്സ്കി എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. അന്ന വാതില്ക്കൽ ചെന്നു നിന്നതൊന്നും അറിഞ്ഞിട്ടില്ല. ഏതോ വിസ്മൃതിയിലെന്നപോലെയാണ്. ധാരാളം കടലാസ്സുകൾ ചുരുട്ടിക്കൂട്ടി താഴെ എറിഞ്ഞിരിക്കുന്നു. ആഷ്ട്രേയിൽ നിറയെ സിഗരറ്റിന്റെ കുറ്റികൾ. കട്ടൻചായ കുടിച്ചതിന്റെ ഗ്ലാസ്സ് മേശപ്പുറത്തിരിക്കുന്നു. ഇന്നലെ രാത്രി ഉറങ്ങിയ ലക്ഷണമില്ല. നേരം വെളുത്തെന്നും ഇപ്പോൾ പകലാണെന്നും ഓർമ്മയുണ്ടാവില്ല. വിളക്ക് അപ്പോഴും കത്തിക്കൊണ്ടിരിക്കുന്നു!

അന്നയ്ക്ക് എന്തെന്നില്ലാത്ത സങ്കടം തോന്നി. ഇന്നലെ രാത്രി മനസ്സ് കുറെ വിഷമിച്ചിട്ടുണ്ടാവും. അവസാനം തന്നെത്തന്നെ ശരണം പ്രാപിക്കാനും തീരുമാനിച്ചു കാണും. അവൾ വാതില്ക്കൽ നിന്ന് ചുമച്ച് ഒച്ച





യുണ്ടാക്കി. അദ്ദേഹം കേൾക്കുന്നില്ല. എഴുത്തിൽ മുഴുകിയിരിക്കുകയാണ്. വെയിസ് ബാഡനിലെ ചൂതാട്ടകേന്ദ്രങ്ങളിൽ ജീവിച്ചതിന്റെ ഓർമ്മകളിൽനിന്ന് ചൂതാട്ടക്കാരനെ സൃഷ്ടിക്കുകയാണ്.

കരുതിക്കൂട്ടി ഉണ്ടാക്കിയെടുത്ത ഒരു ധൈര്യത്തോടെ അന്ന അകത്തേക്കു ചെന്നു. അടുത്തുചെന്നുനിന്നിട്ടും അവിടെ ഒരു നിഴലനങ്ങിയതായിപ്പോലും സംശയിക്കുന്നില്ല. ഇനി എന്താണു ചെയ്യേണ്ടത്? അവളുടെ മനസ്സ് തർക്കിച്ചു. വിളിച്ചാലോ? അല്ലെങ്കിൽ വീണ്ടും തൊണ്ടയനക്കി ഒരു ശബ്ദം പുറപ്പെടുവിച്ചാലോ? അല്ലെങ്കിൽ മേശമേൽ തട്ടി ഒച്ചയുണ്ടാക്കിയാലോ? അവൾ എന്നാൽ ചെയ്തത് അതൊന്നുമല്ല. കോപിക്കുകയോ ശകാരിക്കുകയോ ചവിട്ടി പുറത്താക്കുകയോ എന്ത് വേണേൽ ചെയ്തോട്ടെ. യാതൊരു സങ്കടവും ഇല്ല. അവൾ അവളുടെ കൈപ്പത്തി ദസ്തയേവ്സ്കി എഴുതിക്കൊണ്ടിരുന്ന കടലാസ്സിൽ വിടർത്തിവച്ചു.

ആദ്യം അതെന്താണെന്ന് മനസ്സിലായില്ലെന്നു തോന്നുന്നു. പിന്നെ മുഖമുയർത്തിനോക്കി. വിളറിയ മുഖം. ഉറക്കച്ചടവാർന്ന കണ്ണുകൾ.

എഴുതിക്കൊണ്ടിരുന്ന കടലാസ്സിൽ പേന വച്ചതിനുശേഷം ദസ്തയേവ്സ്കി കസേരയിൽ നിവർന്നിരുന്നു. ഒന്നും മിണ്ടുന്നില്ല. വെറുതെ നോക്കുക മാത്രം. സമുദ്രത്തിന്റെ ആഴമുള്ള മനസ്സിനെ ഓർമ്മിപ്പിക്കുന്ന ആ കണ്ണുകളിൽ ഇപ്പോഴെന്താണുള്ളത്? ദേഷ്യമോ, നിസ്സംഗതയോ, ശൂന്യതയോ? അതോ വിഷാദമോ?

അവൾ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു:

"എന്നോടു ക്ഷമിക്ക്!"

എന്നിട്ടും മൗനം. എന്താണ് ആ ഹൃദയത്തിൽകിടന്ന് ഇളകിമറിയുന്നത്? നവമ്പർ ഒന്നിനു മുമ്പ് നോവൽ തീർത്തുകൊടുക്കാൻ കഴിയാതെ തന്റെ കൃതികളും താനും എന്നെന്നേയ്ക്കുമായി സ്റ്റെല്ലോവ്സ്കിക്ക് അധീനമായിത്തീരുമെന്നോർത്തുള്ള വിഷമമോ? അതോ ആരും തന്നെ സഹായിക്കാനില്ലെന്നുള്ള നിരാശയോ? അതോ ആർക്കും അത്ര എളുപ്പം തന്നെ തോല്പിക്കാനാവില്ലെന്നുള്ള ആത്മവിശ്വാസത്തിന്റെ നിശ്ശബ്ദമായ ഗർജ്ജനമോ?

അവൾ പറഞ്ഞു:

"വിഷമിക്കാതെ. ഞാനെഴുതിക്കോളാം. പറഞ്ഞുതന്നാൽ മതി. വേണമെങ്കിൽ രാത്രിയിലും നമുക്കിരിക്കാം. പറഞ്ഞ തീയതിക്കു മുമ്പ് നമുക്ക് നോവൽ തീർക്കാം."

പിന്നെയും നീണ്ട ഒരു നിശ്ശബ്ദതയ്ക്കു ശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"എന്റെ ഉൽക്കണ്ഠ ഇപ്പോൾ നവമ്പർ ഒന്നിനു മുമ്പ് ഈ നോവൽ പൂർത്തിയാക്കികൊടുക്കാൻ കഴിയുമോ എന്നല്ല. ആ കരാറും നിബന്ധനയും ഒന്നും ഇപ്പോൾ എന്നെ അലട്ടുന്നില്ല. എന്റെ കൃതി മറ്റൊരാളുടെ സ്വത്തായി തീരുന്നതോർത്തല്ല ഞാനിപ്പോൾ നീറുന്നത്. എന്നാണിതെനിക്കു പൂർത്തിയാക്കാൻ കഴിയുന്നത്? എന്റെ ചിന്തയുടെ ആകാശ മായി അതെന്നും നിൽക്കുമോ?"

ഇപ്പോൾ അതാണ് പ്രശ്നം!

"ഒന്നെഴുന്നേറ്റ് കുറച്ചു നേരം പുറത്തിറങ്ങി നില്ക്ക്." അന്ന പറഞ്ഞു: "ഞാനിവിടെയൊക്കെ ഒന്നു തൂത്തു വൃത്തിയാക്കട്ടെ."

ദസ്തയേവ്സ്കി എഴുന്നേറ്റു പുറത്തിറങ്ങി. വരാന്തയിൽ നിന്ന് മൂരിനിവർന്നു.

അന്ന കടലാസ്സുകളും പുസ്തകങ്ങളും അടുക്കിവച്ചു. മേശപ്പുറം തുടച്ചു. ആഷ്ട്രേ പുറത്ത് ചവറിടുന്നിടത്തുകൊണ്ടു തട്ടിക്കുടഞ്ഞു.

അവൾ മുറി തൂക്കാൻ തുടങ്ങുമ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"ഞാനൊന്നു പുറത്തിറങ്ങി വരാം. ഭൂമിയും ആകാശവും ഈ സെൻറ് പീറ്റേഴ്സ് ബർഗ്ഗുമൊക്കെ ഇന്നലെത്തെപ്പോലെതന്നെ ഉണ്ടോ എന്നു നോക്കട്ടെ."

അവൾക്കു ചിരിവന്നു. സ്വല്പം സമാധാനവും തോന്നി. ഒരു തമാശയൊക്കെ പറയാൻ തോന്നുമാറ് മനസ്സിന്റെ മുറുക്കം അയഞ്ഞല്ലോ.

നോക്കുമ്പോൾ എല്ലായിടത്തും ചെളിയും പൊടിയും തന്നെ. മുകൾത്തട്ടിൽ ചിലന്തിവലകൾ തൂങ്ങിനില്ക്കുന്നു. അവൾ അതെല്ലാം അടിച്ചുതൂത്തു വൃത്തിയാക്കി. പുസ്തകങ്ങൾ അടുക്കിവച്ചു. മേരിയായുടെ ചിത്രത്തിലെ പൊടി തുടച്ചു. അപ്പോൾ അതൊന്നുകൂടി തെളിഞ്ഞുകണ്ടു. ഒരു നിമിഷം അവൾ മേരിയായുടെ ചിത്രത്തിൽ നോക്കി നിന്നു. കുറെ കാലം ഫയദോറിന്റെ മനസ്സ് സ്നേഹവും വേദനയും കൊണ്ടു നിറച്ച സുന്ദരിയല്ലേ!

പഴയ കിടക്കവിരിയും ജനാലശീലകളും നന്നേ മുഷിഞ്ഞിരുന്നു. മാറ്റിയിടാൻ വേറെ ഉണ്ടാകുമോ? സംശയമാണ്. അവളതെല്ലാം തട്ടിക്കുടഞ്ഞ് ഭംഗിക്കിട്ടു. അപ്പോഴാണ് അപ്പുറത്ത് വലിയ മേശയുടെ പുറത്ത് രണ്ടു പൂപ്പാത്രങ്ങൾ ഇരിക്കുന്നതു കണ്ടത്. ചൈനയിൽ ഉണ്ടാക്കിയതാണെന്ന് കണ്ടാലറിയാം. നല്ല ഭംഗി. എതോ സ്നേഹിതൻ കൊടുത്തതാണ്. ഓർമ്മയ്ക്ക്. അന്ന ആ പൂപ്പാത്രങ്ങൾ തുടച്ച് അതിൽ നിറയെ പൂക്കൾ വച്ചലങ്കരിച്ചു. കണ്ണാടിയിലെ അഴുക്കുകളും പാടുകളും തുടച്ചുനീക്കി. ഒക്കെ കഴിഞ്ഞപ്പോൾ ചുമരിലെ നാഴികമണി ഒൻപതടിച്ചു. എവിടെ, കാണുന്നില്ലല്ലോ ഫയദോറിനെ. എവിടെപ്പോയി? ഭൂമിയും ആകാ





ശവും സെൻറ് പീറ്റേഴ്സ് ബർഗ്ഗുമൊക്കെ ഇന്നലെത്തേതുപോലെ തന്നെ ഉണ്ടോ എന്നു നോക്കാൻ പോയ ആളെവിടെ?

കാണുന്നില്ല. അവൾക്ക് സംശയം തോന്നി. ആളിനി ആ ഭ്രാന്ത് കേറിയിട്ട് ചൂതു കളിക്കാൻ പോയോ?

ദസ്തയേവ്സ്കി എഴുതിവച്ച കടലാസ്സുകൾ അവൾ എടുത്തു നോക്കി. ഇന്നലെ രാത്രി ഇരുന്ന് രണ്ടദ്ധ്യായത്തോളം എഴുതി. അപ്പോൾ ഒട്ടും ഉറങ്ങിയിട്ടുണ്ടാവില്ല. എഴുതിയെഴുതി വന്നപ്പോൾ കയ്പടയുടെ ഭംഗി നഷ്ടപ്പെട്ടിരിക്കുന്നു. അന്ന ആ കടലാസ്സുകൾ എടുത്ത് ഭംഗിയായി പകർത്താൻ തുടങ്ങി.

ഏതാണ്ട് അരമണിക്കൂർ കഴിഞ്ഞപ്പോൾ ആരോ കോണിപ്പടി കേറി വരുന്ന ഒച്ചകേട്ടു. ആകാശവും ഭൂമിയും നഗരവും കണ്ടതിനുശേഷം മടങ്ങി വരികയായിരിക്കും എന്ന് വിചാരിച്ച് അന്ന മുഖമുയർത്തി നോക്കുമ്പോൾ വാതില്ക്കൽ നില്ക്കുന്നത് ദസ്തയേവ്സ്കിയല്ല, ഇവാനാണ്.

അന്നയുടെ ഉള്ളിൽ ഒരാന്തലുണ്ടായി. ഒപ്പം വിസ്മയവും! ഇവാൻ എങ്ങനെ ഇവിടെ എത്തി?

ആ അത്ഭുതത്തോടെ അവൾ നോക്കിനില്ക്കുമ്പോൾ ഇവാൻ അകത്തേക്കു കയറി അന്നയുടെ അടുത്തു ചെന്നു. ഭംഗിയായി കോതി വച്ച മുടിയും ഒരു മിടുക്കന്റെ ലക്ഷണങ്ങൾ തിളങ്ങുന്ന മുഖവുമായിരുന്നു ഇവാന്റെ മുദ്ര. അവൻ മുറിയുടെ മദ്ധ്യത്തിൽ നിന്ന് മുറിയാകെ ഒന്നു നോക്കി.

"ഞാൻ നിന്നെ കാണാൻ നിന്റെ വീട്ടിൽ പോയിരുന്നു. അപ്പോൾ അമ്മയാണ് പറഞ്ഞത് നീ ദസ്തയേവ്സ്കിയുടെ വീട്ടിലേക്കു പോയെന്ന്! നിനക്കിപ്പോൾ ഇവിടെയാണല്ലേ ജോലി? നല്ലത്. ജോലിയില്ലെന്നുള്ള നിന്റെ സങ്കടം തീർന്നല്ലോ? ഞാനീ വീട് കണ്ടുപിടിക്കാൻ വളരെ ബുദ്ധിമുട്ടി. ദസ്തയേവ്സ്കിയുടെ വീടേതാണെന്ന് ചോദിച്ച് തെരുവുകൾ തോറും നടന്നു. പിന്നെ ഒരാൾ പറഞ്ഞു ദസ്തയേവ്സ്കി പാർക്കുന്നത് അലോൻകിന്റെ അഞ്ചുനില വീട്ടിലാണെന്ന്. എവിടെ അയാൾ?"

അന്നയ്ക്ക് ശുണ്ഠി വന്നു. എത്ര നിസ്സാരമായിട്ടാണ് ഇവാൻ ദസ്തയേവ്സ്കിയെ 'അയാൾ' എന്നു വിളിച്ചത്!

അവൾ പറഞ്ഞു:

"അദ്ദേഹത്തെ ബഹുമാനമില്ലാതെ വിളിക്കരുത്. അദ്ദേഹമെന്താ തന്റെ നിലയിലുള്ള ഒരാളാണെന്നാണോ ഇവാന്റെ വിചാരം? മഹത്വമുള്ള ആളെക്കുറിച്ച് പറയുമ്പോൾ കുറച്ച് ബഹുമാനം കാണിക്കണം."

ഇവാൻ കൈകൾ വിടർത്തി ഓ, അങ്ങനെയോ എന്നു ചോദിച്ചു.

അന്നയ്ക്കതും ഇഷ്ടപ്പെട്ടില്ല.

ദേഷ്യത്തോടെ അന്ന ചോദിച്ചു:

"ഇവാനെന്തിനാണ് ഇങ്ങോട്ട് വന്നത്?"

ഇവാൻ പറഞ്ഞു:

"നിന്നെ ഒന്നു കാണാൻ."

"എന്തിനാ എന്നെ കാണുന്നെ?"

"ഇതു നല്ല ചോദ്യം! അമ്മാവൻെറ വീട്ടിൽ നിന്നു പോരാൻ വൈകുന്ന ഓരോ നിമിഷവും ഞാനെന്തുമാത്രം വിഷമിച്ചെന്ന് എനിക്കേ അറിയാവൂ. എന്താ അതിൻെറ രഹസ്യം?"

"ആവോ, എനിക്കറിയില്ല."

"അന്നയ്ക്കറിയാം. പറയാത്തതാണ്."

"എന്തായാലും എന്നെ കാണാൻ ഇവാൻ ഇങ്ങോട്ടു വരേണ്ടിയിരുന്നില്ല."

"ഉം, ഞാൻ ഇവിടെ വന്നതുകൊണ്ടെന്താ കുഴപ്പം? അതു പറ"

അന്ന അതിനു മറുപടി പറയാൻ നിൽക്കാതെ മേശപ്പുറത്ത് കടലാസ്സുകൾ ഒന്നുകൂടി ഒതുക്കിവച്ചു.

"ഓഹോ! അപ്പോൾ ഇതാണ് ദസ്തയേവ്സ്കിയുടെ വീട്." എന്നു സ്വയം പറഞ്ഞുകൊണ്ട് ഇവാൻ അപ്പുറത്തെ മേശയ്ക്കരികിലേക്കുചെന്നു. അവിടെ കണ്ണാടിയുടെ മുമ്പിൽനിന്ന് സ്വന്തം ചന്തം നോക്കി. കൈകൊണ്ടു മുടി ഒതുക്കി. കോളർ പൊക്കിവച്ചു. അപ്പോഴാണ് ഇവാൻ മനോഹരമായ ആ ചൈനീസ് പൂപ്പാത്രങ്ങൾ കണ്ടത്. "ഹായ്, സ്റ്റൈൽ" എന്നു പറഞ്ഞ് ഇവാൻ അതിലൊന്നെടുത്ത് തിരിച്ചും മറിച്ചും ഭംഗി നോക്കുന്നതിനിടയിൽ പൂപ്പാത്രം അബദ്ധത്തിൽ കൈയിൽ നിന്ന് താഴെവീണു പൊട്ടിച്ചിതറി.

ദൈവമേ!

അന്നയുടെ ഉള്ളിൽ ഒരാന്തലുണ്ടായി.

പൊട്ടിത്തെറിക്കുംപോലെ അവൾ ചോദിച്ചു:

"ഇവാൻ! നിൻെറ തോന്ന്യാസം കാണിക്കാനുള്ള സ്ഥലമാണോ ഇത്?"

പൂപ്പാത്രം കൈയിൽ നിന്നു വീണ് പൊട്ടിപ്പോകുമെന്ന് ഇവാൻ വിചാരിച്ചിരുന്നില്ല. അബദ്ധത്തിൽ സംഭവിച്ചതാണെങ്കിലും അതിൻെറ ചമ്മലുണ്ട് അവന്.

അന്നയ്ക്കു കരച്ചിൽ വന്നു.





"ഞാനിനി എന്ത് പറയും അദ്ദേഹത്തോട്?"

അപ്പോൾ ഇവാൻ അത് തീരെയങ്ങു നിസ്സാരമാക്കി.

"അതൊരു രത്നകിരീടമൊന്നുമല്ലല്ലോ. ആണോ? കളിമണ്ണുകൊണ്ടുള്ള ഒരു പാത്രം! ചന്തയിൽ വാങ്ങാൻ കിട്ടാത്ത വസ്തുവൊന്നുമല്ല."

അന്നയ്ക്കപ്പോൾ മുമ്പെങ്ങുമില്ലാത്ത ദേഷ്യം വന്നു.

"കടന്നുപോകുന്നുണ്ടോ ഇവിടന്ന്!"

അവൾ പിന്നെ കരഞ്ഞു.

ഇടയ്ക്ക് അന്നയ്ക്കു തോന്നി വാതില്ക്കൽ ആരോ നില്പുണ്ടെന്ന്. നോക്കുമ്പോൾ ദസ്തയേവ്സ്കി തന്നെ! അവൾ സ്തംഭിച്ചുപോയി. അദ്ദേഹം എന്തുപറയും? അവൾ എന്തുപറയും? ആകെ സ്തംഭിച്ച ഒരു നിമിഷംപോലെയായിരുന്നു ആ നിമിഷം.

ദസ്തയേവ്സ്കി അകത്തേക്കു ചെന്ന് ഒന്നും മിണ്ടാതെ നിലത്തു കുനിഞ്ഞിരുന്ന് ആ പൂപ്പാത്രത്തിൻെറ കഷണങ്ങൾ ഒരു കടലാസ്സിൽ പെറുക്കിവയ്ക്കാൻ തുടങ്ങി.

ആകെ ചമ്മിയ ഇവാൻ 'ഖേദിക്കുന്നു, വളരെ ഖേദിക്കുന്നു' എന്നു പറഞ്ഞ് അവിടന്ന് ഇറങ്ങിപ്പോയി.

സ്തംഭിച്ച ഒരു നിമിഷത്തിൽ നിന്ന് ഇറങ്ങി ഓടുംപോലെ അന്ന ദസ്തയേവ്സ്കിയുടെ അടുത്തു ചെന്നിരുന്ന് പൂപ്പാത്രത്തിൻെറ കഷണങ്ങളും ചിതറിയ പൂക്കളും ഒക്കെ തൂത്തുവാരി. അവളത് പുറത്തുകൊണ്ടുക്കളഞ്ഞിട്ടു മടങ്ങിവന്നു.

ഒതുക്കിവച്ച സങ്കടവും പറയാത്ത ഒരു ക്ഷമാപണവും അവളുടെ മുഖത്തുണ്ടായിരുന്നു.

ദസ്തയേവ്സ്കി ചോദിച്ചു:

"ആരാ അത്?"

അന്ന പറഞ്ഞു:

"ഇവാൻ."

"ഇവാനെന്നു പറഞ്ഞാൽ?"

"ഞങ്ങൾ തമ്മിൽ സ്നേഹമാണ്."

"ഓഹോ! അപ്പോൾ സ്നേഹം സഹിക്കാൻ വയ്യാഞ്ഞിട്ട് കാണാൻ വന്നതാണ്?"

"എനിക്കത്ര സ്നേഹമൊന്നുമില്ല. എനിക്ക് ഇവാൻെറ ഈ അതിസാമർത്ഥ്യവും മറ്റും പിടിക്കില്ല."

"ഓ! അങ്ങനെയാണോ? സ്നേഹിക്കുന്ന ആളിൻെറ ദൗർബല്യങ്ങളും സഹിക്കണം. അതാണ് സ്നേഹം."

"ഇനി വിവാഹം നീട്ടിക്കൊണ്ടുപോകാൻ സാധ്യമല്ലെന്നും പറഞ്ഞാണ് ഇവാൻ. ഞാനിതുവരെ യാതൊരു തീരുമാനവുമെടുത്തിട്ടില്ല."

"അതെന്താ?"

"ഇവാനെക്കാാം എന്നെ സ്നേഹിക്കുന്ന മറ്റൊരാളുണ്ട്. ഇലിയച്ച്. എനിക്ക് ഇലിയച്ചിനോടാണ് കൂടുതൽ സ്നേഹം!"

അപ്പോാം ദസ്തയേവ്സ്കി പൊട്ടിച്ചിരിച്ചു.

"അതുകൊള്ളാം! വളരെ സന്തോഷം! ആ കാമുകനും വരട്ടെ. അയാാംക്കു പൊട്ടിക്കാൻ ഒരു പൂപ്പാത്രം ഇവിടെ ബാക്കിയുണ്ടല്ലോ!"

അപ്പോാം നാണംകൊണ്ട് അന്നയുടെ മുഖം കടുംചുവപ്പായി ത്തീർന്നു.









ലർച്ചയ്ക്ക് മുമ്പേയുള്ള ഏകാന്തവും നിശ്ശബ്ദവുമായ വിനാഴികകളാണ്. ആകാശവും ഭൂമിയും മരങ്ങളും മനുഷ്യരും മറ്റു ജീവജാലങ്ങളും ഗാഢനിദ്രയിൽ. ആകാശത്തിൻെറ നിഴൽ പോലെ ഭൂമിയിൽ വെളിച്ചമുണ്ട്.

ദസ്തയേവ്സ്കി അന്നേരം കോട്ടയോടു ചേർന്നുള്ള വഴിയിൽ നിൽക്കുകയായിരുന്നു. വന്യവും ക്രൂരവുമായ ഒരു ചുഴലിയിളക്കത്തിൻെറ ക്ഷീണവും തളർച്ചയുംകൊണ്ടു തകർന്ന നിലയിൽ രണ്ടുദിവസം വീടിനുള്ളിൽ കിടന്നു. പുലർച്ചയ്ക്കു മുമ്പ് ഒരു ദുഃസ്വപ്നത്തിൽനിന്ന് ഞെട്ടിയുണർന്നപ്പോഠം തോന്നിയതു വെറുതെ പുറത്തിറങ്ങി നടക്കാനാണ്. കുറച്ചുദൂരം എന്നേ വിചാരിച്ചുള്ളു. എന്നാൽ ഇപ്പോഠം എത്ര ദൂരം നടന്നെന്ന് ഓർമ്മയില്ല. സമയകാലങ്ങളുടെ തീരങ്ങഠംക്കൊക്കെ അക്കരെ ഏതോ ഒരനാദിയിൽനിന്ന് യാത്ര തുടരുകയായിരുന്നെന്നാണ് അപ്പോഠം തോന്നിയത്. പ്രകൃതിയുടെ ആത്മാവിൽനിന്നുയരുന്ന മൗനത്തിൻെറ മൊഴികഠം കേട്ടുകൊണ്ടു നടക്കുമ്പോഠം സെൻറ് പീറ്റേഴ്സ് ബർഗ്ഗ് നഗരം പ്രപഞ്ചമായി വികസിച്ചു. ആ ഉദയപൂർവനിമിഷങ്ങളിൽ പ്രപഞ്ചവും താനും മാത്രം!

ഒരു മഹാവിജനതയിൽ സ്ഥിതിചെയ്യുന്ന കോട്ട. ദൂരെ നിശ്ചലമായി നിൽക്കുന്ന പോപ്ലാർ മരങ്ങഠം. മരക്കൊമ്പുകഠംക്കിടയിലൂടെ കാണാവുന്ന പള്ളിഗോപുരം. അവയൊക്കെയേയും മൂടിക്കിടക്കുന്ന നിഗൂഢതയിൽ നിന്ന് നിശ്ശബ്ദവും ഏകാന്തവും നിശ്ചലവും പ്രകാശപൂർണ്ണവുമായ അനശ്വരതയുടെ സങ്കീർത്തനം ദസ്തയേവ്സ്കി വായിച്ചു.

ആ പ്രശാന്തതയിൽനിന്ന് യാത്രതുടരുമ്പോൾ ദസ്തയേവ്സ്കി ഓർക്കുകയായിരുന്നു.

ഈ അനശ്വരതയുടെ തൊട്ടരികിൽ തന്റെ ജീവിതത്തിന്റെ അനുഭവതലം ഏതു വിധത്തിലാണ്!

ഏതോ ശാപനിലത്തിന്റെ മധ്യത്തിൽ.

തോൽവികളും തകർച്ചകളും നഷ്ടങ്ങളും അവമാനങ്ങളും സഹിച്ച് ഇങ്ങനെ ജീവിതം തുടരുന്നതിൽ എന്തർത്ഥമാണുള്ളത്? ഇങ്ങനത്തെ ഒരു ജീവിതത്തിന് എന്തർത്ഥമാണുള്ളത്?

ഒടുവിൽ താൻ ആർക്കും വേണ്ടാത്ത ഒരാളായി തീരുകയല്ലേ ചെയ്തത്?

എല്ലാവരിൽ നിന്നും ഒറ്റപ്പെട്ട് തികച്ചും ഏകാകിതയിൽ...

വഴിയരികിൽ വലിച്ചെറിയപ്പെട്ട ഒരു പാറക്കഷണം പോലെയല്ലേ ഇപ്പോൾ തന്റെ അവസ്ഥ? ഓർത്തുനോക്കുമ്പോൾ അങ്ങനെ തോന്നിപ്പോകുന്നു.

യാഥാർത്ഥ്യത്തിന്റെ കടിച്ചുകീറലുകളിൽ നിന്ന് രക്ഷപ്പെടാൻ ഒരഭയകേന്ദ്രം കണ്ടെത്തുന്നത് പ്രാർത്ഥനയിലാണ്.

എന്നാൽ ഒരു പ്രാർത്ഥനയിൽ എത്രനേരം ഇരിക്കാൻ കഴിയും മനുഷ്യന്?

അതിൽ നിന്ന് പുറത്തു കടക്കുമ്പോഴോ?

വീണ്ടും കഴുകന്റെ നഖങ്ങളിലേക്ക്!

എങ്ങും പോകാനില്ല. വീണ്ടും തന്റെ ദുർവിധിയിലേക്കല്ലാതെ.

തന്റെ ജീവിതം വെറുമൊരു പേക്കിനാവായി തീർന്നു.

ഷേക്സ്പിയറുടെ വരികൾ മനസ്സിൽ മാറ്റൊലിക്കൊള്ളുന്നു:

"Life's but a walking shadow, a poor player that struts and frets his hour upon the stage, And then is heard no more; it is a tale told by an idiot, full of sound and fury, signifying nothing..."

നഗരചത്വരം കടന്നുപോകുമ്പോൾ ആകാശത്തിന്റെ അടി വിളറിത്തുടങ്ങുന്നത് ദസ്തയേവ്സ്കി കണ്ടു.

ഇന്ന് ചിലപ്പോൾ എമിലി വരും. എവിടന്ന് പണമുണ്ടാക്കികൊടുക്കും അവൾക്ക്? യാതൊരെത്തും പിടിയും കിട്ടുന്നില്ല. ഇനി വില്ക്കാൻ വീട്ടിൽ ആകെ ശേഷിച്ചിട്ടുള്ളത് നാലോ അഞ്ചോ മരസ്പൂണുകൾ മാത്രമാണ്. ബാക്കിയൊക്കെ വിറ്റു. അല്ലെങ്കിൽ പണയംവച്ചു. പാത്രങ്ങൾവരെ. പാത്രങ്ങൾ വിറ്റത് പാഷയ്ക്കുവേണ്ടിയാണ്. അവൻ വന്നു





ചോദിക്കുമ്പോൾ എന്തുചെയ്യും? ഇല്ലെന്നു പറഞ്ഞാൽ അവൻ പോകുകയില്ല. അവന്റെ പോക്കിരിത്തരം കുറെ കൂടിപ്പോകുന്നുണ്ട്. ഈയിടെ കള്ളുകുടിയും കൂടുതലാണെന്നു കേട്ടു. ഉപദേശിച്ചിട്ടൊന്നും പ്രയോജനമില്ല. ഉപദേശത്തിന്റെ കുറവുകൊണ്ടാണോ മനുഷ്യൻ ചീത്തയാകുന്നത്?

അല്ലെങ്കിൽ താനെന്തിനാണ് ഇങ്ങനെ ഒന്നിനു പുറകേ ഒന്നായി പ്രാരബ്ധങ്ങൾ വലിച്ചു തലയിൽ വയ്ക്കുന്നത്?

ഈയിടെ ഒരു പരിചയക്കാരൻ കളിയാക്കി. വയ്യാവേലികൾ വലിച്ചു തലയിൽ വയ്ക്കുന്നത് നിങ്ങളുടെ ഒരു മനോരോഗമാണെന്ന്!

എതിർക്കാനും തർക്കിക്കാനും പോയില്ല. എന്തെല്ലാം കുഴപ്പങ്ങളുള്ള ഒരാളാണു താൻ എന്നു സ്വയം വിചാരിച്ച് ഒരു തമാശ കേട്ടാലെന്ന പോലെ ചിരിച്ചു.

വാസ്തവത്തിൽ തമാശയാണോ അത്? അല്ല. അല്ലെന്ന് തീർച്ചയുണ്ട്. എങ്കിലും ആലോചിച്ചു പോവുകയാണ്. മനുഷ്യന് എല്ലാ ചുമടുകളും ഇറക്കിവയ്ക്കാനൊക്കുമോ? സഹിക്കാനൊന്നുമില്ലാത്ത ജീവിതം യഥാർത്ഥത്തിൽ ജീവിതമാണോ?

ഒപ്പം നടക്കുന്ന ഒരു സ്നേഹിതനോടെന്നപോലെ ദസ്തയേവ്സ്കി സ്വയം സംസാരിച്ചു.

"ഞാനെന്റെ ജീവിതത്തെക്കുറിച്ച് പറയാം. മുഴുവനുമല്ല. അത് അസാധ്യമാണ്. എനിക്കങ്ങനെ സരളമായി പറയാൻ വയ്യാത്ത സംഗതികളുമുണ്ട്. ചേട്ടൻ മൈക്കിളിന് ഒരു പ്രസിദ്ധീകരണമുണ്ടായിരുന്ന കാര്യം അറിയാമല്ലോ. 'എപോക്'. അതൊരുമാതിരി പച്ചപിടിച്ചു വരികയായിരുന്നു. എന്റെ 'അധോതലക്കുറിപ്പുകൾ' അതിലാണ് വെളിച്ചം കണ്ടത്. എന്റെ സാഹിത്യജീവിതത്തിൽ അതൊരു നാഴികക്കല്ലായിരുന്നു. ചേട്ടൻ കണ്ടേടത്തുന്നൊക്കെ കടം മേടിച്ചാണ് മാസിക തുടങ്ങിയത്. കനത്ത നഷ്ടത്തിൽ പിന്നെ അത് നിർത്തേണ്ടിവന്നു. താങ്ങാൻ പറ്റാത്ത ഒരടിയായിരുന്നു അതെല്ലാം അർത്ഥത്തിലും. അതോടെ ചേട്ടൻ വീണു. ഞാനപ്പോൾ മോസ്കോവിൽ എന്റെ ഭാര്യയുടെ അടുത്തായിരുന്നു. ഏതു നേരത്താണ് അവളെ മരണം അനുഗ്രഹിക്കയെന്നറിയാതെ ഞാനവളുടെ അരികിൽ കാത്തിരിക്കുകയായിരുന്നു. ഓർത്തുനോക്ക്, ഭാര്യയുടെ മരണം കാത്ത് ഒരാൾ പന്ത്രണ്ടുമാസം അവളുടെ അരികിൽ നിസ്സഹായനായി ഇരിക്കുന്നത്! അവൾ, മേരിയാ, എന്നെ അഗാധമായി സ്നേഹിച്ചു. ഞാനവൾക്ക് അതേ അളവിൽ സ്നേഹം തിരിച്ചു നൽകുകയും ചെയ്തു. എന്നുവച്ചാൽ അത്ര ഗംഭീരമായ ഒരു സ്നേഹത്തിൽനിന്നാണ് ഞങ്ങൾ ഞങ്ങളുടെ ജീവിതം തുടങ്ങിയത്.

കഷ്ടമതല്ല, എന്നിട്ടും ഞങ്ങൾക്ക് സന്തോഷത്തോടെ ജീവിക്കാൻ കഴിഞ്ഞില്ല! അതൊക്കെ പറഞ്ഞാൽ ആർക്കും മനസ്സിലാവില്ല. നിങ്ങൾ അത്രയധികം സ്നേഹിച്ചിട്ടോ, എന്ന് ചോദിക്കും. അവളുടെ സ്വഭാവം അങ്ങനെയായിരുന്നു. മനസ്സിന്റെ മിഥ്യാധാരണകളും ചാപല്യങ്ങളും കൊണ്ട് ജീവിതം അവൾ ദുരിതപൂർണ്ണമാക്കി. എന്റെ ജീവിതം അവൾ ഏതോ ശാപംകൊണ്ടു നിറയ്ക്കുകയായിരുന്നു. എനിക്കങ്ങനെയാണ് തോന്നുന്നത്. എന്നിട്ടും എനിക്കവളെ വെറുക്കാൻ കഴിഞ്ഞില്ല. ഞാനെന്റെ ജീവിതത്തിൽ കണ്ടിട്ടുള്ള ഏറ്റവും നല്ല സ്ത്രീ അവളായിരുന്നു. അവൾ പോയിക്കഴിഞ്ഞപ്പോഴാണ് ശവക്കുഴിയിൽ അവളോടൊപ്പം എന്താണ് അടക്കിയതെന്ന് ഞാനറിയുന്നത്. ആ നിമിഷംതൊട്ട് എന്റെ ജീവിതത്തിലുണ്ടായ ശൂന്യതയെക്കുറിച്ചോർക്കുമ്പോൾ... ദൈവമേ അത്രമേൽ സ്നേഹിച്ച ഒരാളുടെ മരണം നമ്മുടെ ജീവിതത്തെ എത്ര നിശ്ശൂന്യമാക്കിത്തീർക്കുമെന്ന് ഇപ്പോൾ ഞാനറിയുന്നു. അതുകൊണ്ടു തീർന്നോ? ഇല്ല. മുന്നൂമാസം കഴിഞ്ഞ് ചേട്ടനും മരിക്കുന്നു.

എന്തു ഭീകരമായിരുന്നു അത്! എന്റെ ജീവിതത്തിൽ അവർ രണ്ടു പേരുടേയും സ്നേഹത്തിന് പകരം വയ്ക്കാൻ എന്താണുള്ളത്?

ചേട്ടൻ ഉണ്ടാക്കിവച്ച കടങ്ങൾ. ചേട്ടന്റെ അനാഥമായ കുടുംബം. എനിക്ക് കൈമലർത്താനൊക്കുമോ? ആ ചരടുകളെല്ലാംകൂടി കെട്ടുപിണഞ്ഞ്, ആ കെട്ടുകളിൽ കുരുങ്ങിക്കിടന്ന് എന്റെ ജീവിതം പിടയുന്നു!"

ദസ്തയേവ്സ്കി തിരിയെ വീട്ടിലെത്തുമ്പോഴും നേരം പുലർന്നിട്ടില്ല. ഫെദോസ്യ ഉണർന്ന് അടുക്കളയിൽ എന്തോ ചെയ്യുകയായിരുന്നു. കോണിപ്പടികൾ കയറി മുകളിൽ ചെന്നു. സെറ്റിയിൽ ചാരിക്കിടന്ന് കണ്ണുകളടച്ച് നെടുതായി നിശ്വസിച്ചു. വലതുകൈ സെറ്റിയിലിരുന്ന പുസ്തകത്തിൽ ചെന്നു മുട്ടി. നോക്കിയപ്പോൾ ബൈബിളാണ്. ഇന്നലെ എവിടെയാണ് ഇയ്യോബിനെ വായിച്ചു നിർത്തിയത്?

അവിടെ അടയാളം വച്ചിരുന്നു. അവിടംതൊട്ട് വീണ്ടും വായിച്ചു. ഇടയ്ക്കിടയ്ക്ക് ഇയ്യോബിനെ വായിക്കുന്നത് ഒരു ശീലമായിരിക്കുന്നു.

"ലജ്ജാപൂർണ്ണനായി ഞാൻ എന്റെ കഷ്ടത കാണുന്നു. തല ഉയർത്തിയാൽ നീ ഒരു സിംഹംപോലെ എന്നെ നായാടും. പിന്നെയും എന്നിൽ നിന്റെ അത്ഭുതശക്തി കാണിക്കുന്നു. നിന്റെ സാക്ഷികളെ നീ വീണ്ടും വീണ്ടും എന്റെ നേരെ നിർത്തുന്നു. നിന്റെ ക്രോധം എന്റെ മേൽ വർദ്ധിപ്പിക്കുന്നു. അവ ഗണം ഗണമായി വന്ന് പൊരുതുന്നു. നീ എന്നെ ഗർഭപാത്രത്തിൽനിന്നു പുറപ്പെടുവിച്ചതെന്തിന്? ഒരു കണ്ണും എന്നെ കാണാതെ എന്റെ പ്രാണൻ പോകുമായിരുന്നു. ഞാൻ ജനിക്കാത്തതുപോലെ ഇരിക്കുമായിരുന്നു. ഗർഭപാത്രത്തിൽനിന്ന് എന്നെ ശവക്കുഴിയിലേക്കു കൊണ്ടുപോകുമായിരുന്നു. എന്റെ ജീവിതകാലം





ചുരുക്കമല്ലയോ? ഇരുളും അന്ധതമസ്സുമുള്ള ദേശത്തേക്ക് അർദ്ധരാത്രി പോലെ കൂരിരുളും ക്രമമില്ലാതെ അന്ധതമസ്സും വെളിച്ചം അർദ്ധരാത്രി പോലെയും ഉള്ള ദേശത്തേക്കുതന്നെ മടങ്ങിവരാത്തവണ്ണം പോകുന്നതിനു മുമ്പെ ഞാൻ അല്പം ആശ്വസിക്കേണ്ടതിന്ന് നീ മതിയാക്കി എന്നെ വിട്ടുമാറേണമേ!"

കഷ്ടതനിമിത്തം ഇയ്യോബ് പോലും തന്റെ ജന്മദിനത്തെ ശപിച്ചു. അതിന്റെ സന്ധ്യാനക്ഷത്രങ്ങൾ ഇരുണ്ടുപോകട്ടെ എന്ന്!

സ്വന്തം ഹൃദയത്തിൽ ദസ്തയേവ്സ്കി പറഞ്ഞു: "ഞാനങ്ങനെയൊന്നും ചെയ്യുന്നില്ല. സഹിക്കുകയും ഇതിന്റെയൊക്കെ അർത്ഥമെന്താണെന്ന് അത്ഭുതപ്പെടുകയും മാത്രമേ ചെയ്യുന്നുള്ളു. എന്റെ പീഡാനുഭവങ്ങളെ സ്നേഹിക്കാൻ ഞാൻ പഠിച്ചുകഴിഞ്ഞു."

എട്ടടിക്കുന്നതിനു മുമ്പ് അന്ന വന്നു. രണ്ടുദിവസം വെറുതേ പോയതിന്റെ ഉൽക്കണ്ഠയുണ്ടവൾക്ക്.

വന്ന ഉടനെ അവൾ ചോദിച്ചു:

"എങ്ങനെ, ഫയദോറിന് ഇന്ന് സുഖം തോന്നുന്നുണ്ടോ?"

ദസ്തയേവ്സ്കി പറഞ്ഞു:

"തീർച്ചയായും! ഞാനിന്ന് നേരത്തേ ഉണർന്നു. പുലർച്ചയ്ക്കു മുമ്പ് കുറെ ദൂരം നടന്നു. ഇപ്പോൾ നല്ല ഉന്മേഷം തോന്നുന്നുണ്ടെനിക്ക്. കഥാസന്ദർഭങ്ങൾ മനസ്സിൽ ത്രസിച്ചുനിൽക്കുന്നു. വെറുതെ കണ്ണടച്ചങ്ങു പറഞ്ഞാൽ മതി."

നോട്ട്ബുക്കും പെൻസിലുമെടുത്ത് അന്ന മേശയ്ക്കരികിൽ എഴുതാനിരുന്നു.

ഒരു നിമിഷം ഓർമ്മയിലോ ധ്യാനത്തിലോ എന്നപോലെ കണ്ണടച്ചിരുന്നതിനു ശേഷം ദസ്തയേവ്സ്കി നേരേ കഥയിലേക്കു പ്രവേശിച്ചു. അന്റോണിഡമുത്തശ്ശിക്ക് ചൂതുകളിയുടെ ഭ്രാന്തുകയറിയിരിക്കുകയാണ്. സമ്പാദ്യം മുഴുവൻ കിഴവി ചൂതുകളിച്ച് നശിപ്പിക്കുമെന്ന് ജനറൽ പേടിക്കുന്നു. എങ്കിൽ നഷ്ടപ്പെടുന്നത് തനിക്കാണ്. ആ ധനം മുഴുവൻ മുത്തശ്ശിയുടെ മരണശേഷം അവരുടെ നിയമപ്രകാരമുള്ള പിന്തുടർച്ചക്കാരനെന്ന നിലയ്ക്ക് തനിക്കു കിട്ടേണ്ടതാണ്. അവരത് ചൂതുകളിച്ചു നശിപ്പിക്കും. ചൂതാട്ടമേശകൾക്കരികിൽ മുത്തശ്ശി ഇപ്പോൾ ഒരു വിശിഷ്ടവ്യക്തിയാണ്. ആരുവേണമെങ്കിലും അവർക്കു വേണ്ടി കസേര ഒഴിഞ്ഞുകൊടുക്കും. അലക്സിയെക്കൊണ്ടാണ് മുത്തശ്ശി കളിപ്പിക്കുന്നത്. അതിന്റെ നീരസം ജനറലിന് അലക്സിയുടെ നേർക്കുണ്ടു താനും. താൻ നിസ്സഹായനാണെന്ന് അലക്സി പറയുമ്പോൾ ജനറലിന് അതു മനസ്സിലാകുന്നില്ല.

മുത്തശ്ശിക്ക് വാശികേറിക്കഴിഞ്ഞു. ഓരോ തവണയും പന്ത്രണ്ട് സ്വർണ്ണനാണയങ്ങാം വീതം പണയപ്പെടുത്താനാണ് അവർ ആവശ്യപ്പെടുന്നത്. പൂജ്യത്തിൻെറ കള്ളിയിൽ പണം വച്ചായിരുന്നു കളിയുടെ ആരംഭം. രണ്ടാമതും മൂന്നാമതും പൂജ്യത്തിൽ തന്നെ വച്ചു. പൂജ്യം വന്നതേയില്ല. ഇനി ഇന്ന് പൂജ്യമുണ്ടാവാൻ പ്രയാസമാണെന്നു പറഞ്ഞാൽ മുത്തശ്ശി കോക്കുന്നില്ല. പൂജ്യത്തിൽ തന്നെ വയ്ക്കാനാണ് അവർ ശഠിക്കുന്നത്. വേണമെങ്കിൽ ഒരു പത്തുവട്ടം പൂജ്യത്തിൽ പണം വച്ച് തോല്ക്കാനും താൻ തയ്യാറാണെന്നുള്ള ഒരു ഭാവത്തിലാണ് മുത്തശ്ശിയുടെ നില. ഇടയ്ക്ക് ചുവപ്പിൻെറ കളത്തിൽവച്ചു നേടിയ നാലായിരം ഗുൽഡനും പൂജ്യത്തിൽ വച്ചു കളഞ്ഞു. മുത്തശ്ശിക്ക് അന്നേരത്തേക്കും ഏതാണ്ടു മതിയായി. പൂർണ്ണമായ തോൽവി അവർ കൈപൊക്കി അംഗീകരിക്കുകയും ചെയ്തു.

ചൂതുകളി വിവരിക്കുമ്പോാം ദസ്തയേവ്സ്കിയുടെ ആവേശം അന്ന സൂത്രത്തിൽ നിരീക്ഷിച്ചു. ചൂതുകളിയിലെ തൻെറ ആവേശവും വാശിയും തന്നെയല്ലേ പുള്ളി അൻേറാണിഡ മുത്തശ്ശിയിൽ പകർത്തിവയ്ക്കുന്നത്. തോല്ക്കുന്തോറും വാശിയാണ്. നഷ്ടങ്ങളെക്കുറിച്ച് വ്യാകുലപ്പെടുന്നില്ല. കൈയിൽ ബാക്കിയെന്തുണ്ട് കറുപ്പിൻെറയോ ചുവപ്പിൻെറയോ കളത്തിൽ വയ്ക്കാൻ? കീശ കാലിയാകുമ്പോഴാണ് യഥാർത്ഥത്തിൽ തോൽവി അറിയുന്നത്. അപ്പോാം എന്തെങ്കിലും പണയംവച്ച് പണം സമ്പാദിക്കും. അല്ലെങ്കിൽ അന്യായ പലിശയ്ക്ക് കടം മേടിക്കും. ചുമ്മാ തോറ്റു പിൻവാങ്ങുന്നവൻ കളിക്കാരനാണോ? എന്നാണു ചോദ്യം. ഒരു പന്തീരായിരവുംകൂടി തകർത്തു കഴിഞ്ഞപ്പോാം മുത്തശ്ശി ധൃതിയിൽ അലക്സിയേയും കൂട്ടി ബാങ്കിലേക്കോടി. എങ്ങനെയെങ്കിലും പണമുണ്ടാക്കിയല്ലേ പറ്റൂ! ബാങ്കിൽ നാണയവിനിമയത്തിനിരിക്കുന്നവരോ കള്ളന്മാരാണ്. ഇടപാടുകാരെ കൊല്ലുന്ന വ്യവസ്ഥകളാണ് അവർക്ക്. മുത്തശ്ശി അതൊന്നും ഗൗനിക്കുന്നില്ല. മുഴുവൻ നഷ്ടപ്പെടുമ്പോഴും വിചാരം അടുത്ത നീക്കത്തിൽ വിജയം സുനിശ്ചിതമാണെന്നാണ്. പന്തീരായിരം ഫ്ളോറിൻസിനുമേലെ സ്വർണ്ണമായും നോട്ടായും മാറ്റിയെടുത്തപ്പോാം മുത്തശ്ശിക്കു സന്തോഷമായി.

ഇനി ഏതായാലും പൂജ്യത്തിലും ചുവപ്പിലും വയ്ക്കണ്ടാ എന്ന് മുത്തശ്ശി തീരുമാനിച്ചു. പിന്നത്തെ കളിയിൽ ഇരുപതു സ്വർണ്ണനാണയം കിട്ടിയപ്പോാം മുത്തശ്ശി സന്തോഷം സഹിക്കാൻ കഴിയാതെ അലക്സിയെ തോണ്ടി. ഒരു ചെറിയ ജയംകൊണ്ട് വലിയ തോൽവികളുടെ വിഷമം മുഴുവൻ വിസ്മരിക്കുന്നു. പക്ഷേ, ആ ചെറിയ ജയം ഒരു ചതിയായിരുന്നു. പിന്നീടുള്ള കളികളിൽ തുടരെ തുടരെ തോറ്റ് ഒടുവിൽ കൈയിൽ ഒന്നും ശേഷിക്കാത്തവിധം മുത്തശ്ശി നിസ്വയായിത്തീർന്നു.





അൻേറാണിഡ മുത്തശ്ശിയെ മുൻനിർത്തി കഥാകാരൻ വർണ്ണിക്കുന്നത് സ്വന്തം ചൂതുകളിഭ്രാന്തിനെക്കുറിച്ചാണെന്ന കാര്യത്തിൽ അന്നയ്ക്ക് യാതൊരു സംശയവും ഉണ്ടായിരുന്നില്ല. അപ്പോഴത്തെ ആഹരവും സ്തോഭവുമൊക്കെ അവാം ശരിക്കും കണ്ടു. എന്തെല്ലാം തകർച്ചകളെ നേരിട്ടു! എന്തെല്ലാം നഷ്ടങ്ങാം സഹിച്ചു! എന്നിട്ടും കൂട്ടാക്കുന്നില്ല. മറ്റുള്ള എഴുത്തുകാരൊക്കെ അവരുടെ സായാഹ്നസദസ്സുകളിലും ചർച്ചകളിലും വിരുന്നുസല്ക്കാരങ്ങളിലും ഏർപ്പെട്ടിരിക്കുമ്പോാം ഇദ്ദേഹം ചൂതുകളികേന്ദ്രത്തിൽ അവിടെ വന്നെത്തുന്ന വ്യത്യസ്തരായ ആളുകളുടെ കൂടെ...

എല്ലാവരും തന്നെ അവഗണിക്കുന്നു എന്നു വിഷാദിച്ചാൽ മതിയോ? താൻ എല്ലാവരിൽ നിന്നും അകന്നുപോവുകയാണെന്നെന്താ തോന്നാത്തത്?

നിന്ദനവും ഒറ്റപ്പെടുത്തലും അവഗണനയുമൊക്കെ ഉണ്ട്. അത് അന്നയ്ക്കുമറിയാം. എന്നാൽ ഈ ആാം ഈ അപകർഷതാബോധമൊക്കെ ഉപേക്ഷിച്ച് ഇതാ ഞാൻ, എന്നുപറഞ്ഞാൽ പ്രശ്നം തീർന്നു.

പക്ഷേ, സ്വയം തോന്നണ്ടേ?

"എന്നാൽ ഇങ്ങനെ ഒരാാം!" അന്ന ഓർക്കുകയും അത്ഭുതപ്പെടുകയും ചെയ്തു: "അമൃതവും വിഷവുംകൊണ്ട് സൃഷ്ടിക്കപ്പെട്ട ഒരാാം! അല്ലെങ്കിൽ ദൈവവും പിശാചും മാറിമാറി ഭരിക്കുന്ന ഒരു ഭൂഖണ്ഡം."

നോവലിലേക്കു പ്രവേശിക്കുമ്പോാം അദ്ദേഹം അനുഭവിക്കുന്ന ആത്മസംഘർഷം ആ മനസ്സിൻെറ സുതാര്യതയിലൂടെ അവാംക്കു കാണാൻ കഴിയുന്നുണ്ട്.

അതിനിടയ്ക്ക് കട്ടൻചായ കുടിച്ചുകൊണ്ടിരിക്കുമ്പോാം ദസ്തയേവ്സ്കി പറഞ്ഞു:

"എനിക്കീ നോവൽ അത്രവേഗം തീർക്കണമെന്നില്ല."

വിസ്മയത്തോടെ അവാം ചോദിച്ചു:

"അതെന്താ? നവംബർ ഒന്നിന് മുമ്പു നോവൽ കൊടുത്തില്ലെങ്കിൽ സ്റ്റെല്ലോവ്സ്കിക്കാവില്ലേ ഇതുവരെ എഴുതിയതിൻെറയും ഇനി എഴുതാൻ ഇടയുള്ളതിൻെറയും ഒക്കെ അവകാശം?"

"പിന്നേ! സ്റ്റെല്ലോവ്സ്കി!" ദസ്തയേവ്സ്കി പറഞ്ഞു: "അയാാം പോയി തുലയട്ടെ! അങ്ങനെ സമയനിബന്ധന വച്ച് എങ്ങനെ നോവലെഴുതും? നോവൽ എപ്പോാം തീരുമെന്ന് എഴുത്തുകാരനു പറയാനൊക്കുമോ? ഇത് നിലമുഴുന്നതുപോലെയോ പാറപൊട്ടിക്കുന്നതുപോലെയോ അല്ല. ഇത് ആത്മാവിൻെറ ഒരു വെളിപാടാണ്. അതിനുവേണ്ടി ധ്യാനിച്ചിരിക്കുമ്പോാം ഒരു നിബന്ധനയും എഴുത്തുകാരനെ ബാധിക്കുന്നില്ല."

"അതു പറഞ്ഞാൽ മനസ്സിലാകുന്ന ആളാണോ ഈ സ്റ്റെല്ലോവ്സ്കി എന്ന മഹാൻ?"

"മഹാനോ? അട്ട! എഴുത്തുകാരുടെ രക്തമൂറ്റിക്കുടിക്കുന്ന അട്ട. അല്ലെങ്കിൽ ചെകുത്താൻ."

"അപ്പോൾ പിന്നെ?"

"ഞാൻ ഇതുവരെ എഴുതിയതും ഇനി എഴുതാനിടയുള്ളതുമായ പുസ്തകങ്ങൾ മുഴുവൻ അയാൾക്ക്! എന്നുവച്ചാൽ അതിൻെറ ആദായം അയാളെടുത്തോട്ടെ. എന്നാൽ അയാളാണ് അതെഴുതിയതെന്നു വരില്ലല്ലോ ഉവ്വോ?"

എന്തെന്നില്ലാത്ത ഒരു വിസ്മയത്തോടെ അന്ന ദസ്തയേവ്സ്കിയെ നോക്കി.

ഒരു നിമിഷം കഴിഞ്ഞ് ഒരു കള്ളച്ചിരിയോടെ ദസ്തയേവ്സ്കി പറഞ്ഞു:

"പിന്നെ മറ്റൊരു കാരണവുമുണ്ട്. ഈ നോവൽ പെട്ടെന്നു തീർന്നാൽ അന്ന അപ്പോൾ പോവില്ലേ?"

അവൾക്കും ചിരിവന്നു.

"അപ്പോൾ തമാശ പറയാനും അറിയാം, അല്ലേ?"

ദസ്തയേവ്സ്കി നിഷേധാർത്ഥത്തിൽ തലയനക്കി.

"ഇത് തമാശയാണെന്നാരു പറഞ്ഞു?"

അന്ന മറുപടി പറയാതെ മുഖം താഴ്ത്തി പേനകൊണ്ട് വെറുതെ കടലാസ്സിൽ കോറിക്കൊണ്ടിരുന്നു.

അപ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"ഇനിയും കാര്യമായി എന്തെങ്കിലും എഴുതണമെന്നുണ്ടെനിക്ക്. അനേകം ആശയങ്ങൾ മനസ്സിലുണ്ടുതാനും. പക്ഷേ, സാഹചര്യം അനുകൂലമല്ല. എന്തുചെയ്യാം, ഞാൻ വല്ലാത്ത ഒരവസ്ഥയിലാണ്. ഇക്കണക്കിനു പോയാൽ ഞാൻ തകർന്നുപോവുകയേ ഉള്ളു."

അവൾ മുഖമുയർത്താതെ ചോദിച്ചു:

"ആശയങ്ങളുണ്ടെങ്കിൽ പിന്നെ എഴുതിയാലെന്താ? ആരോ എഴുതിയത് ഞാൻ വായിച്ചിട്ടുണ്ട്, എഴുതാനൊന്നുമില്ലാത്തതാണ് മിക്ക എഴുത്തുകാരുടെയും പ്രശ്നമെന്ന്."

"ഏതായാലും ദൈവം സഹായിച്ച് എനിക്ക് അങ്ങനെ ഒരവസ്ഥയില്ല. സത്യത്തിൽ എഴുതാനുള്ളതിൻെറ ബാഹുല്യമോർത്താണ് ഞാൻ നടുങ്ങുന്നത്."

"എങ്കിൽപിന്നെ എഴുതുകതന്നെ വേണം എനിക്കങ്ങനെ പറയാ





മോ എന്നറിയില്ല. എന്നാലും പറയാം. മഹാനായ ദസ്തയേവ്സ്കി എഴുതുന്നതു വായിക്കാൻ കാത്തിരിക്കുന്ന വായനക്കാരുടെ ഒരു ലോകമുണ്ട്."

"ഉവ്വോ?"

ദസ്തയേവ്സ്കി പിന്നെ താൻ എഴുതാൻ ഉദ്ദേശിക്കുന്ന പുതിയ നോവലിനെക്കുറിച്ചു പറഞ്ഞു:

"എൻെറ മനസ്സിനെ വളരെക്കാലമായി അലട്ടിക്കൊണ്ടിരിക്കുന്ന ഒരാശയം! അത്ര എളുപ്പം എടുത്ത് കൈകാര്യം ചെയ്യാവുന്ന ഒന്നല്ലത്. ഇപ്പോൾ അതെന്നെ പ്രലോഭിപ്പിക്കുന്നു. നന്മയുടെ മൂർത്തിയായി ഒരു ശുദ്ധാത്മാവിനെ സൃഷ്ടിക്കുകയാണ് എൻെറ ലക്ഷ്യം. അതിനേക്കാൾ പ്രയാസമുള്ള എന്തു പണിയാണ് ഈ ഭൂമിയിൽ ഉള്ളത്? അതും കുടിലബുദ്ധികളുടെ ഇക്കാലത്ത്."

ദസ്തയേവ്സ്കി സിഗരറ്റ് കത്തിച്ചതിനുശേഷം സെറ്റിയിൽ ചാഞ്ഞിരുന്നു.

വീണ്ടും മനസ്സിലുള്ള നോവലിനെക്കുറിച്ചു പറയാൻ തുടങ്ങി:

"നാലുവർഷത്തെ ചികിത്സയ്ക്കും താമസത്തിനും ശേഷം സ്വിറ്റ്സർലണ്ടിലെ ഒരു സാനിറ്റോറിയത്തിൽനിന്ന് മിഷ്കിൻ സെൻറ് പീറ്റേഴ്സ് ബർഗ്ഗിൽ എത്തിച്ചേരുന്നു. എന്തായിരുന്നു അയാളുടെ രോഗം? ചുഴലിതന്നെ. അപസ്മാരം! ശുദ്ധാത്മാക്കൾക്കും മഹാത്മാക്കൾക്കും പ്രവാചകന്മാർക്കും മാത്രം വരുന്ന ഒരു രോഗമാണത്. ഈ മിഷ്കിനെ ആദ്യം കാണുമ്പോൾ നാം പെട്ടെന്ന് ക്രിസ്തുവിനെ ഓർത്തുപോകും. രൂപവും ഏതാണ്ട് അങ്ങനെയാണ്. ഹൃദയം ചൂണ്ടിക്കാണിക്കുന്ന വഴിക്ക് നടക്കുന്ന ഒരാള്. അധിക്ഷിപ്തൻ. പരിഹാസ്യൻ. എന്നാൽ ശുദ്ധാത്മാവ്. കുട്ടികളോടും പാവങ്ങളോടും പാപികളോടും അയാൾക്ക് അലിവുണ്ട്. നിഷ്കളങ്കതയുടെ ഒരാത്മാവ്. അത്തരക്കാരിലൂടെയല്ലേ മിക്കപ്പോഴും ദൈവം പ്രവർത്തിക്കുന്നത്? ഒരു കൊല്ലത്തെ ജീവിതം കൊണ്ട് അയാൾ എവിടെനിന്നു വന്നോ അങ്ങോട്ടുതന്നെ മടങ്ങിപ്പോകുന്നു. അതായത് മാനസികരോഗാശുപത്രിയിലേക്ക്. പരാജയപ്പെട്ട ഒരു ക്രിസ്തു എന്ന നിലയ്ക്കാണ് ഞാൻ മിഷ്കിനെ സങ്കല്പിക്കുന്നത്. പക്ഷേ, മറ്റുള്ളവരുടെ കണ്ണിൽ അയാൾ ഒരു ഭോഷനാണ്. ഇഡിയററ്!"

അന്ന ചോദിച്ചു:

"ഇഡിയറ്റോ? ആ ശുദ്ധാത്മാവോ?"

അത്ഭുതപ്പെടുന്നതെന്തിന്, എന്ന അർത്ഥത്തിൽ ദസ്തയേവ്സ്കി അന്നയെ നോക്കി.

"നമ്മുടെ കാലഘട്ടത്തിൽ പിന്നെ ഒരിഡിയറ്റല്ലാതെ ആരാണ് ശുദ്ധാത്മാവായിട്ടുണ്ടാവുക?"

അന്ന പറഞ്ഞു:

"എന്നാൽ പിന്നെ അതു വേഗം എഴുത്. കുറെ കഴിയുമ്പോൾ മനസ്സ് മാറിയാലോ?"

"ഇല്ല." ദസ്തയേവ്സ്കി പറഞ്ഞു: "അതിൻെറ കാര്യത്തിൽ ഒരു മാറ്റവുമില്ല. അതൊക്കെ എഴുതാൻ വേണ്ടിയാണ് ഭൂമിയിൽ ഞാൻ അവതരിച്ചത്."

പിന്നെ കുറെനേരം സെറ്റിയിൽ മലർന്നുകിടന്ന് മച്ചിന്മുകളിൽ നോക്കിക്കൊണ്ട് ദസ്തയേവ്സ്കി പറഞ്ഞു:

"അതിൽ ഒരു കഥാപാത്രമുണ്ടാകും. ഒരു പതിനാറുവയസ്സുകാരൻ. ഇപ്പോലിത്ത്. ക്ഷയരോഗം മൂലം മരിച്ചുകൊണ്ടിരിക്കുന്ന ഒരാൾ. അവൻ ആത്മഹത്യയ്ക്ക് ശ്രമിക്കും. ആത്മഹത്യയിലൂടെ മനുഷ്യൻെറ ജീവിതത്തിന്മേലും മരണത്തിന്മേലും ദൈവത്തിനുള്ള അധികാരത്തെ ചോദ്യംചെയ്യുകയാണ് ഉന്നം. പക്ഷേ, പാളിപ്പോകുന്നു. ഒരിക്കൽ കണ്ടു മുട്ടുമ്പോൾ അവൻ മിഷ്കിനോട് ആവശ്യപ്പെടും, എങ്ങനെ മരിക്കണമെന്ന് ഉപദേശിക്കാൻ. തൻെറ നിഷ്കളങ്കതയിലും ആത്മീയതയിലും വിശ്വസിക്കുന്ന അവനോടു മിഷ്കിൻ പറയൂ... "ഞങ്ങളുടെ ആനന്ദത്തിന് ഞങ്ങളോടു ക്ഷമിച്ചുകൊണ്ട് ഞങ്ങളെ കടന്നുപോവുക!"

അതു പറയുമ്പോൾ ദസ്തയേവ്സ്കിയുടെ തൊണ്ട ഇടറി. അന്ന നോക്കുമ്പോൾ അദ്ദേഹം നിറഞ്ഞൊഴുകുന്ന സ്വന്തം കണ്ണുകൾ തുടയ്ക്കുന്നു.!

കുരിശിൽ കിടന്ന് പ്രാണൻ പിടയുമ്പോൾ "പിതാവേ! ഇവർ ചെയ്യുന്നതെന്തെന്ന് ഇവരറിയുന്നില്ല, ഇവരോട് പൊറുക്കേണമേ!..." എന്ന് ക്രിസ്തു പ്രാർത്ഥിച്ചത് അന്ന അറിയാതെ ഓർത്തുപോയി.

'കുറ്റവും ശിക്ഷയും' വായിച്ചുകൊണ്ടിരുന്നപ്പോൾ തൻെറ പിതാവ് പറഞ്ഞതും അന്നയുടെ ഓർമ്മകളിൽ മാറ്റൊലിയുണ്ടാക്കി.

മനുഷ്യൻെറ ഉള്ളിലെ കാടുകളും ഗുഹകളും കൊടുമുടികളും ഗർത്തങ്ങളും കടുന്തൂക്കുകളും മരുഭൂമികളും ചതുപ്പുകളും ഇരുണ്ട കോട്ടകളും അന്തഃപുരങ്ങളും വിള്ളലുകളും വിജനതകളും ഇതുപോലെ വേറെ ആരും കാണിച്ചുതന്നിട്ടില്ല.

"ധാരാളം ആത്മക്ഷതങ്ങളേറ്റിട്ടുള്ള ആളാണെന്ന് ഇന്നാളൊരിക്കൽ പറഞ്ഞു. ഓർമ്മയുണ്ടോ?" അന്ന ചോദിച്ചു: "ആ ആത്മക്ഷതങ്ങൾ സ്വന്തം കഥാപാത്രങ്ങൾക്കും വീതിച്ചുകൊടുക്കുന്നു. അല്ലേ?"

"നീ എൻെറ ഹൃദയത്തിനകത്താണോ നിൽക്കുന്നത്?" എന്ന് ചോദിക്കുന്ന ഒരു വിസ്മയത്തോടെ ദസ്തയേവ്സ്കി അന്നയുടെ കണ്ണുകളിലേക്കു നോക്കി. എന്നിട്ട് ഒരു നെടുവീർപ്പോടെ ചോദിച്ചു:



ഒരു സങ്കീർത്തനം പോലെ

"അല്ലാതെ ഞാനവർക്ക് എന്തുകൊടുക്കും?"

അപ്പോൾ അന്നയ്ക്കൊരു കുസൃതി തോന്നി.

"എന്നിട്ട് ജീവിതത്തെ വെറുക്കാനും അവരെ പഠിപ്പിക്കും. അല്ലേ?"

"ഞാനുദ്ദേശിച്ചതിനേക്കാൾ എത്രയോ മിടുക്കിയാണ് നീ!" അവളുടെ കണ്ണുകളിൽ നിന്ന് സ്വന്തം കണ്ണുകൾ എടുക്കാതെ ദസ്തയേവ്സ്കി പറഞ്ഞു: "പക്ഷേ, അവിടെ പിഴപറ്റി. ഓരോ ദുരന്തവും ജീവിതത്തെ കൂടുതൽ സ്നേഹിക്കാനാണ് എന്നെ പഠിപ്പിച്ചത്."

ഒരു മഹൽസന്നിധിയിലെന്നപോലെ അവൾ ശിരസ്സ് കുനിച്ചു.











റ്റേന്ന് മുകളിൽ ദസ്തയേവ്സ്കിയും എമിലിയും തമ്മിൽ രൂക്ഷമായ ഒരു വാഗ്വാദം നടന്നുകൊണ്ടിരിക്കുമ്പോഴാണ് അന്ന ധൃതിയിൽ അവിടെ എത്തിയത്. അവൾ കോണിപ്പടിയിലേക്ക് കാലെടുത്തുവയ്ക്കാൻ തുടങ്ങുമ്പോൾ ഫെദോസ്യ അടുക്കളവാതിൽക്കൽനിന്ന് ശ് എന്നൊരൊച്ചയുണ്ടാക്കുകയും ഇപ്പോൾ അങ്ങോട്ടു പോകണ്ടാ എന്ന് ആംഗ്യം കാണിക്കുകയും ചെയ്തു. ഒരു നിമിഷം സംശയിച്ചും മുകളിലേയ്ക്കു ചെവിയോർത്തും നിന്നതിനുശേഷം അന്ന കോണിപ്പടികളിറങ്ങി. ഫെദോസ്യയുടെ അടുത്തുചെന്നു പകച്ചുനിൽക്കുമ്പോൾ മുകളിൽനിന്ന് എമിലിയുടെ സ്വരം അവൾ വ്യക്തമായി കേട്ടു.

എന്തോ കുഴപ്പമാണെന്നു ബോധ്യമായപ്പോൾ അന്നയുടെ മുഖത്ത് ഒരു വല്ലായ്മയുണ്ടായി.

ഫെദോസ്യ പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു:

“പരിഭ്രമിക്കണ്ടാ. ചേട്ടൻെറ ഭാര്യയാണ്, എമിലി. അവൾക്കും കഷ്ടപ്പാടൊക്കെയുണ്ട്. എന്നോർത്തോ? ഇവിടത്തെ അവസ്ഥയെന്താ? അതൊന്നും അവൾ ആലോചിക്കുന്നില്ല. വന്നു ചോദിക്കുമ്പോൾ പണം കൊടുത്തില്ലെങ്കിൽ അവളപ്പോൾ പഴമ്പുരാണങ്ങൾ വായിക്കാൻ തുടങ്ങും. ചേട്ടൻ അനിയനെ സഹായിച്ചതിൻെറ കണക്കാണ്.”

വീണ്ടും എന്തോ പറയാൻ വന്നത് ഫെദോസ്യ പെട്ടെന്ന് വിഴുങ്ങി. അപ്പോൾ എമിലി ധൃതിയിൽ കോണിപ്പടികളിറങ്ങി വരികയായിരുന്നു.





അന്ന വാതില്ക്കലേക്ക് കുറേക്കൂടി ഒതുങ്ങിനിന്നു. താഴെവന്ന് ഫെദോസ്യയെയും അന്നയെയും ഉദാസീനമായി ഒന്നു നോക്കിയതിനുശേഷം എമിലി പുറത്തേക്ക് നടന്നു. അവളുടെ മുഖത്ത് അന്നേരം ഒരു കരച്ചിലിൻെറ പാടുകളുണ്ടായിരുന്നു.

“ഏതായാലും നീ ഇപ്പോഴങ്ങു പോകണ്ടാ.” ഫെദോസ്യ അന്നയോടു പറഞ്ഞു: “ഫയദോർ വല്ലാതെ വിഷമിച്ചിരിക്കുകയായിരിക്കും. അങ്ങനെയുള്ളപ്പോൾ ആരെയും കാണുന്നതിഷ്ടമല്ല.”

അന്ന അടുക്കളയിൽ ഫെദോസ്യയുടെ ഒപ്പമിരുന്ന് ഉരുളക്കിഴങ്ങിൻെറ തൊലി കളഞ്ഞു. ഇല്ലായ്മയൊക്കെ അടുക്കളയിലും ദൃശ്യമാണ്. തട്ടുകളും അലമാരിയും ശൂന്യം. അതൊന്നും ഫെദോസ്യയെ അലട്ടുന്നില്ല. ഉള്ളതുകൊണ്ട് എന്തെങ്കിലും ഉണ്ടാക്കും. ആഹാരത്തിന് ദസ്തയേവ്സ്കിക്ക് നിർബന്ധങ്ങളൊന്നുമില്ല. കട്ടൻചായയുടെ കാര്യത്തിലൊഴിച്ച്. അത് കൃത്യസമയത്തു വേണം. കടുപ്പത്തിൽ. പിന്നെ വിശപ്പിന് എന്തു കിട്ടിയാലും മതി. ഇല്ലെങ്കിലും കുഴപ്പമില്ല. സ്നേഹിക്കാൻ കൊള്ളുന്ന ഒരു കഷ്ടാനുഭവമായി തീർന്നിരിക്കുന്നു വിശപ്പും!

തൊലികളഞ്ഞ ഉരുളക്കിഴങ്ങ് കഴുകി വക്കുപൊട്ടിയ ഒരു പാത്രത്തിൽ വച്ചതിനുശേഷം അന്ന ഫെദോസ്യയോടു പറഞ്ഞു:

“ഇനി ഞാനൊന്നു ചെന്നു നോക്കട്ടെ.”

വാതില്ക്കൽ ചെന്ന് അന്ന ഒരു നിമിഷം അവിടെ നിന്നു. ദസ്തയേവ്സ്കി നെറ്റിയിൽ കൈവച്ച് സെറ്റിയിൽ ചാരി മലർന്നുകിടക്കുകയായിരുന്നു. അവൾ തൊണ്ടയനക്കി ഒരൊച്ചയുണ്ടാക്കിയതിനുശേഷം അകത്തേക്കു കയറിച്ചെന്നു. അന്നയുടെ സാന്നിദ്ധ്യമറിഞ്ഞ് ദസ്തയേവ്സ്കി കണ്ണുതുറന്നു.

“അന്നയെന്താ വൈകിയെ?”

അവൾ പറഞ്ഞു:

“ഞാൻ നേരത്തേ വന്നു.”

“എന്നിട്ട്?”

“താഴെ, ഫെദോസ്യയുടെ അടുത്തിരുന്നു.”

രഹസ്യം പിടികിട്ടിയ മട്ടിൽ ഒരു നിമിഷം ദസ്തയേവ്സ്കി നിശ്ചലാവസ്ഥയിലിരുന്നു.

പിന്നെ ഒരു തമാശയെക്കുറിച്ചോർക്കുംപോലെയുള്ള ഭാവപ്രകാശത്തോടെ പറഞ്ഞു:

“ഓ, അന്നേരം ഇവിടെ എമിലി ഉണ്ടായിരുന്നു അല്ലേ? ഏതായാലും അന്ന അന്നേരം മുകളിലേക്ക് വരാഞ്ഞതു നന്നായി. ചിലപ്പോൾ ചില സന്ദർഭങ്ങൾക്ക് സാക്ഷിയാകേണ്ടിവരുമ്പോൾ വിഷമം തോന്നും.

എന്തിനാ വെറുതെ, ആവശ്യമില്ലാതെ."

അന്ന അത് ഗൗനിക്കാൻ പോയില്ല. നേരെ മേശയ്ക്കരികിൽ ചെന്നിരുന്ന് നോട്ടുബുക്കും പെൻസിലുമെടുത്ത് എഴുതാൻ തയ്യാറായി ഇരുന്നു. അവൾ ദസ്തയേവ്സ്കി ഇരിക്കുന്ന ഭാഗത്തേക്കു നോക്കാതെ കൈമുട്ടു മടക്കി മേശമേൽ ഊന്നി ചുരുട്ടിയ കൈപ്പത്തിയിൽ നെറ്റികൊളളിച്ച് കീഴോട്ടും നോക്കി ഇരുന്നു.

നിശ്ശബ്ദതയുടെ ഒരിടവേള.

അതുകഴിഞ്ഞ് ദസ്തയേവ്സ്കി ചോദിച്ചു:

"നമ്മൾ എവിടെയാണ് നിർത്തിയത്?"

അന്നയ്ക്കതു നല്ല ഓർമ്മയുണ്ട്.

"പതിമൂന്നാം അദ്ധ്യായത്തിന്റെ തുടക്കത്തിൽ. അലക്സി ഇവാനോവിച്ചിന്റെ ഒരു മനോഗതത്തിൽ. അയാൾ അയാളുടെ കുറിപ്പുകൾ എടുത്തുവച്ച് അതിലൂടെ കണ്ണോടിക്കുന്നു. താനിതെഴുതിയത് ഒരു ഭ്രാന്താലയത്തിൽവച്ചല്ലെന്ന് ആര് മനസ്സിലാക്കുന്നു എന്ന് അയാൾ ചിന്തിക്കുന്നു."

"ഓ, മതി!" ദസ്തയേവ്സ്കി പറഞ്ഞു: "എല്ലാം എനിക്കോർമ്മയുണ്ട്. ഇനിയും അലക്സിയെയാണ് നമ്മൾ പിന്തുടരുന്നത്."

ഒരുനിമിഷം കണ്ണടച്ചിരുന്നതിനുശേഷം ദസ്തയേവ്സ്കി കഥയിലേക്കു പ്രവേശിച്ചു:

"ഞാനിപ്പോൾ തികച്ചും ഏകനാണ്. ശരത്കാലം വന്നുകഴിഞ്ഞു. ഇലകൾക്ക് മഞ്ഞനിറം വീണു. ഞാനിവിടെ ഈ വിഷാദച്ഛായ പൂണ്ട ചെറിയ നഗരത്തിലാണ്. (ഈ ചെറിയ ജർമ്മൻ നഗരങ്ങൾക്ക് എങ്ങനെ അങ്ങനെ അല്ലായിരിക്കാൻ കഴിയും?) അടുത്ത നീക്കമെന്താണെന്ന് ആലോചിക്കുന്നതിനു പകരം നിമിഷങ്ങൾക്കിടയിൽ ഓർമ്മകളിലും ഹൃദയദൗർബല്യങ്ങളിലുംപെട്ട് ഒരു ചുഴിയിലെന്നപോലെ ഞാൻ വട്ടംകറങ്ങി. വീണ്ടും ഞാനകലേയ്ക്കു വലിച്ചെറിയപ്പെടുന്നു. ചെന്നു വീഴുന്നത് എവിടെയാണെന്നു ദൈവത്തിനറിയാം! ഇപ്പോഴും ഇടയ്ക്കിടെ ഞാനാ ചുഴികളിലകപ്പെട്ടു ശ്വാസംമുട്ടുകയാണെന്നു തോന്നുന്നു. ഈ നിമിഷത്തിലും എന്നെ ആ ചുഴലിക്കാറ്റ് ഇട്ടു വട്ടംകറക്കുന്നതുപോലെയാണ്. പ്രജ്ഞയുടെ എല്ലാ സ്ഥിരതയ്ക്കും ക്രമത്തിനുമതീതമായി അതെന്നെ വിറകൊള്ളിക്കുകയും പറിച്ചെടുക്കുകയും ഏതോ വിദൂരതയിലേക്കു ചുഴറ്റിയെറിയുകയും ചെയ്യുന്നു."

കഥയങ്ങനെ നീണ്ട് ഒരു ഘട്ടത്തിൽ അതു വീണ്ടും പോളിനഅലക്സാണ്ട്രോവ്നയിൽ എത്തിയപ്പോൾ പെട്ടെന്ന് അന്നയുടെ മനസ്സുണർന്നു. അതുവരെ അവൾ നിർവികാരമായി കഥ പകർത്തുക





മാത്രമായിരുന്നു. പോളിനയുടെ അടുത്തെത്തിയപ്പോൾ അവളുടെ ഹൃദയത്തുടിപ്പിന്റെ വേഗം കൂടി.

"അന്നു പകൽ മുഴുവനും കുട്ടികളോടും ആയയോടുമൊപ്പം അവൾ സത്രത്തിലെ മുറിക്കുള്ളിൽതന്നെ കഴിച്ചുകൂട്ടുകയായിരുന്നിരിക്കണം. അവളെ വെളിയിൽ കണ്ടതേ ഇല്ല. അവൾ ജനറലിനെ ഒഴിവാക്കിയിരിക്കുന്നു. അവൾ അയാളോട് സംസാരിക്കാനും കൂട്ടാക്കിയില്ല. ഗൗരവമുള്ള വിഷയങ്ങളെക്കുറിച്ചുപോലും. ഞാനതു നേരത്തേ ശ്രദ്ധിച്ചു. എന്നാൽ അന്നത്തെ സാഹചര്യങ്ങളിൽ ജനറലിന് പോളിനയെ ഒഴിവാക്കാനാവുമായിരുന്നില്ല. പ്രധാനപ്പെട്ട കുടുംബകാര്യങ്ങളെങ്കിലുമുണ്ടായിരുന്നു. അവർക്കു തമ്മിൽ പറയാൻ. ആസ്റ്റ്ലിയെ കണ്ടതിനുശേഷം തിരിച്ചുവരുമ്പോൾ പോളിനയേയും കുട്ടികളേയും ഞാൻ കണ്ടു. കുടുംബമുയർത്തിയ കൊടുങ്കാറ്റിന്റെ നാശനഷ്ടങ്ങളിൽ നിന്ന് അവൾ മാത്രമേ രക്ഷപ്പെട്ടിട്ടുള്ളൂ എന്നു തോന്നിപ്പിക്കും വിധമായിരുന്നു അവളുടെ നില്പ്. അങ്ങേഅററത്തെ ശാന്തതയോടെ. ഞാൻ വന്ദിച്ചതിനു പകരമായി അവൾ തലയാട്ടി. മാനസികമായ ഒരു കാലുഷ്യത്തോടെ ഞാനെന്റെ മുറിയിലേക്കു പോയി."

ഇനി എന്താണ് സംഭവിക്കുന്നത്?

അന്നയുടെ ഹൃദയം ശക്തിയായി മിടിക്കുന്നു.

കഥയെങ്ങോട്ടാണു നീങ്ങുന്നത്?

ഈ പോളിന ആരാണ്?

അലക്സി ഇവാനോവിച്ചിനും പോളിനയ്ക്കും ഇടയിൽ എന്താണ് സംഭവിക്കുന്നത്?

ഇടയ്ക്കൊരു സിഗരറ്റ് കത്തിച്ചതിനുശേഷം ദസ്തയേവ്സ്കി വീണ്ടും കഥ തുടർന്നു:

"ഞാനും അവളെ ഒഴിവാക്കുകയായിരുന്നെന്നുള്ളത് വാസ്തവമാണ്. ആ 'വൂർമർ ഹെം'കാരുമായി ഉണ്ടായ സംഭവത്തിനുശേഷം ഞാനവളോട് അടുത്തിട്ടില്ല. അത് എന്റെ ഗർവ്വുകൊണ്ടുകൂടിയാകാം. എന്റെ ധാർമ്മികരോഷം എന്റെയുള്ളിൽ നീറിക്കൊണ്ടിരുന്നു. അവളെന്നെ സ്നേഹിക്കുന്നില്ലെങ്കിൽ വേണ്ട. എന്നാൽ എന്റെ വികാരങ്ങളെ വ്യണപ്പെടുത്താൻ അവൾക്കെന്താണ് അവകാശം? അവൾക്കറിയാം ഞാനവളെ ആത്മാർത്ഥമായി സ്നേഹിക്കുന്നുണ്ടെന്ന്. ഞാനത് പറഞ്ഞപ്പോഴൊക്കെ അവൾ നിശ്ശബ്ദം കേട്ടു നിന്നിട്ടുണ്ട്. ഞങ്ങളുടെ ബന്ധത്തിന്റെ തുടക്കം വിചിത്രമായ രീതിയിലായിരുന്നു. വാസ്തവം. സ്നേഹിക്കാനും വിശ്വസിക്കാനും കൊള്ളാവുന്ന ഒരാളെ സ്നേഹിതനായി കിട്ടാൻ അവൾ ആഗ്രഹിച്ചിരുന്നു. രണ്ടുമാസം മുമ്പ്. അതെനിക്കുറപ്പാണ്.

അതിനുവേണ്ടി അവൾ എന്നെ പലവിധത്തിൽ പ്രലോഭിപ്പിക്കുകയും ചെയ്തു. ചില കാരണങ്ങളാൽ അന്നൊന്നും സംഭവിച്ചില്ല. പിന്നെയാണ് വിചിത്രമായ ഈ ബന്ധം ഉണ്ടായത്. എന്നാൽ എന്റെ സ്നേഹം ഇഷ്ടമല്ലെങ്കിൽ എന്തുകൊണ്ടാണ് അവളതു തുറന്നു പറയാത്തത്?"

അന്നയ്ക്ക് ദേഷ്യം പിടിച്ചു.

അവൾക്ക് വേണ്ടെങ്കിൽ പിന്നെ ഈ സ്നേഹവുംകൊണ്ട് അവളുടെ പിറകേ ചെല്ലുന്നതെന്തിനാണ്!

ഹൃദയത്തിന്റെ അടിയിൽനിന്ന് വാക്കുകൾ വരുന്നു. ഒരു കഥ പറയുന്നതുപോലെയല്ല. ഒരനുഭവത്തിന്റെ ഊഷ്മളതയോടെ. അതിന്റെ വികാരനിർഭരതയോടെ. ചൂതുകളിയുടെയും സ്നേഹത്തിന്റെയും അടുത്തെത്തുമ്പോൾ ആളിന്റെ ഹൃദയം പെട്ടെന്ന് ഇളകിമറിയാൻ തുടങ്ങുന്നു:

"അവൾക്കറിയാം അവളില്ലാതെ എനിക്കു ജീവിക്കാനാവില്ലെന്ന്. മൂന്നു ദിവസമായി ആ സംഭവം കഴിഞ്ഞിട്ട്. ആ വേർപാട് എനിക്കു ദുസ്സഹമായിരുന്നു. അവളെ കണ്ട മാത്രയിൽ എന്റെ ഹൃദയം പിടയ്ക്കാൻ തുടങ്ങി. ഞാൻ വിളറിപ്പോയി. എന്നെക്കൂടാതെ അവൾക്ക് മുമ്പോട്ടു പോകാനൊക്കുമോ? അവൾക്കെന്നെ വേണം, തീർച്ചയായിട്ടും! അതൊരു കൊട്ടാരം വിദൂഷകനായിട്ട് മതിയെന്നാണോ?"

അന്നയുടെ ഹൃദയം വല്ലാതെ മുറുക്കം കൊണ്ടു. ഒരാൾ ഇത്രയ്ക്കങ്ങു താണുകൊടുക്കരുത്. സ്നേഹത്തിന്റെ പേരിലാണെങ്കിൽ അതിങ്ങനെയാണോ? അങ്ങോട്ടു കാണിക്കുന്ന സ്നേഹത്തിന്റെ ആയിരത്തിലൊരംശം കാണിക്കുന്നുണ്ടോ ഇങ്ങോട്ട്? താൻ ആരാണെന്നാണ് അവളുടെ വിചാരം? രാജകുമാരിയോ? ദേവകന്യകയോ? എന്തു വിചാരിച്ചാണ് ഈ അലക്സി ഇവാനോവിച്ച് അവളുടെ കാല്ക്കൽ ചെന്നു വീഴാൻ പോകുന്നത്? അവൾക്ക് മറ്റാരോടെങ്കിലും ഭ്രമമുണ്ടെങ്കിൽ അവളെ ആ വഴിക്ക് വിട്ടാൽപോരെ? ഒരു സ്നേഹം! സ്നേഹിക്കാൻ അവളൊരുത്തി മാത്രമേ ഉള്ളോ ലോകത്ത്? എന്തിനാണ് അവളെ ഓർത്ത് ഇങ്ങനെ സ്വയം പീഡിപ്പിക്കുന്നത്? അല്ലാതെ തന്നെ ധാരാളമുണ്ട് സഹിക്കാൻ. അതിനു പുറമേയാണ് ഇത്! ഇത് സ്നേഹമൊന്നുമല്ല. കൊതിപ്പിക്കുകയും നിരാശപ്പെടുത്തുകയും ചെയ്യുന്ന ഒരുത്തിയുടെ പുറകേയുള്ള ഇഴയലാണ്. അതിനെ സ്നേഹമെന്നൊന്നും വിളിക്കരുത്. സ്നേഹം ഇങ്ങനെയാണോ? സ്നേഹമുള്ള ഒരു വാക്കു പറയുന്നുണ്ടോ അവൾ; ഇട്ടു കുരങ്ങു കളിപ്പിക്കുകയല്ലാതെ? അലക്സിയെന്താണത് മനസ്സിലാക്കാത്തത്? അവൾക്ക് ആരായാലും മതി. ആരായാലും മതിയെന്ന് വിചാരിക്കുന്ന ഒരുത്തി സ്നേഹിക്കാൻ കൊള്ളാവുന്നവളാണോ? എന്താ അതൊന്നും ആലോചിക്കാത്തത്? സ്നേഹമുണ്ടെന്നു വച്ച് അഭിമാനം





പണയംവയ്ക്കണോ? നിന്ദിക്കുകയും പരിഹസിക്കുകയും ചെയ്യുന്ന ഒരുവൾക്കു വേണ്ടിയാണോ ഷ്ളാങ്ങൻ ബർഗ് കൊടുമുടിയിൽനിന്ന് അത്യഗാധതയിലേക്കു ചാടുമെന്നു പറയുന്നത്?

സ്വന്തം ഹൃദയത്തിൽ അലയ്ക്കുന്ന ചോദ്യങ്ങളിൽ അന്നയ്ക്ക് സ്വസ്ഥത നഷ്ടപ്പെട്ടു. എന്തോ ഒരു കയ്പ് അവളുടെ വായിൽ നിറഞ്ഞു. അവളുടെ ഹൃദയം മിടിക്കുന്നതിന്റെ ഒച്ച അവൾക്കു കേൾക്കാമായിരുന്നു.

അപ്പോഴാണ് അലക്സി ഇവാനോവിച്ചിന്റെ സമ്പൂർണ്ണമായ കീഴടക്കം. കാര്യങ്ങളൊക്കെ അതിന്റെ പരമകാഷ്ഠയിലെത്തിയിരിക്കുന്നു. അപ്പോൾ ഇനി ഒരിക്കലുമില്ലെന്ന മട്ടിൽ അലക്സി ചോദിക്കുകയാണ് പോളിനയോട്:

"നിനക്കെന്റെ ജീവിതം വേണോ വേണ്ടയോ?"

നിനക്കെന്റെ ജീവിതം വേണോ എന്നു ചോദിക്കുമ്പോൾ എന്താണ് അതിന്റെ അർത്ഥം? എന്റെ സ്നേഹം വേണോ എന്നുതന്നെയല്ലേ? എത്രയായാലും ഒരാൾ ഇത്രയ്ക്കങ്ങ് താഴരുത്.

ദസ്തയേവ്സ്കി നോക്കുമ്പോൾ അന്ന വെറുതെ ഇരിക്കുകയാണ്. നിറം മങ്ങിപ്പോയ ഒരു മാർബിൾ പ്രതിമയെപ്പോലെ വിളറിയ മുഖത്തോടെ.

ദസ്തയേവ്സ്കി ചോദിച്ചു:

"എന്തുപറ്റി അന്നയ്ക്ക്?"

ഒരു ജാഡ്യത്തിൽനിന്ന് ഞെട്ടിയുണർന്നതുപോലെ അന്ന ദസ്തയേവ്സ്കിയെ മിഴിച്ചുനോക്കി.

പിന്നെ അവൾ പറഞ്ഞു:

"ഒന്നുമില്ല."

ദസ്തയേവ്സ്കി എഴുന്നേറ്റ് അടുത്തുചെന്ന് അന്നയുടെ മുഖത്ത് ഉറ്റുനോക്കി.

"എന്താ സുഖമില്ലേ അന്നയ്ക്ക്?"

ഏതോ വിസ്മൃതിയിൽ നിന്നെന്നപോലെ അവൾ തിരിച്ചു ചോദിച്ചു:

"ഈ അലക്സിയെന്തിനാ അങ്ങനെ ഒരുത്തിയെ സ്നേഹിക്കാൻ നടക്കുന്നെ? തന്റെ സ്നേഹത്തെ പരിഹസിക്കുകയും ഹൃദയത്തെ മുറിപ്പെടുത്തുകയും ചെയ്യുന്ന ഒരുത്തിയെ?"

ഒരു നിമിഷം നിർന്നിമേഷനായി അവളെ നോക്കിനിന്നതിനു ശേഷം ദസ്തയേവ്സ്കി പറഞ്ഞു:

"സ്നേഹം അങ്ങനെയുമുണ്ട്. ഏതു മുറിവും സഹിച്ചുകൊണ്ട്.

ഏതവമാനവും സഹിച്ചുകൊണ്ട്. ചിലപ്പോൾ ഒരിക്കലും തിരിച്ചുകിട്ടുകയില്ലെന്നറിഞ്ഞുകൊണ്ട്."

അന്നയ്ക്ക് അത് അത്ര എളുപ്പം മനസ്സിലാക്കാൻ കഴിഞ്ഞില്ല. എനിക്കെന്തോ നല്ല സുഖം തോന്നുന്നില്ലെന്നു പറഞ്ഞു അവൾ എഴുന്നേറ്റു. അവളുടെ മുഖം വിവർണ്ണമായിരുന്നു. സ്നേഹസംബന്ധിയായ ഏതോ സംശയമാണ് അവളുടെ ഭാവപ്പകർച്ചയ്ക്ക് കാരണമെന്നു മനസ്സിലായിട്ടും ദസ്തയേവ്സ്കി അങ്ങനെയൊന്നും ഭാവിച്ചില്ല. അത്ര ഗൗരവമായിട്ടെടുത്തില്ല. ഇളം മനസ്സിന് സ്നേഹത്തിന്റെ സങ്കീർണ്ണതകൾ ഊഹിക്കാൻ പ്രയാസം കാണും. അവൾക്കു സ്നേഹം ചൊകചൊകെ ചുവന്ന ഒരു പൂവു പോലെയോ വസന്തത്തിലെ ഒരു ദിവാസ്വപ്നം പോലെയോ ആയിരിക്കും. അല്ലെങ്കിൽ കണ്ണിമയിൽ അടർന്നുവീഴാൻ കാത്തു നില്ക്കുന്ന ഒരു കണ്ണുനീർത്തുള്ളി.

"അന്നയ്ക്കെന്തോ വിഷമമുള്ളതുപോലെ തോന്നുന്നു." ദസ്തയേവ്സ്കി പറഞ്ഞു: "എങ്കിൽ വേണ്ട. നമുക്ക് നിർത്തിയേക്കാം. എന്താ?"

"വേണ്ട" അന്ന പറഞ്ഞു: "എനിക്കൊന്നുമില്ല. പറഞ്ഞാൽ മതി. ഞാൻ എഴുതിക്കോളാം."

ഒന്നുമില്ലെന്ന് അവൾ പറഞ്ഞെങ്കിലും എന്തോ ഉണ്ടെന്നു വ്യക്തമായിരുന്നു. എന്താണെന്നുമാത്രം മനസ്സിലാകുന്നില്ല. വിഷാദമോ അവിശ്വാസമോ അതോ വിദ്വേഷമോ?

എന്തിന്?

ചിന്തയുടെ ഒഴുക്കു മുറിഞ്ഞുപോയി. അത് സുഖകരമായ ഒരു വേഗത്തിലും ലയത്തിലും എത്തിയതായിരുന്നു. ആ സന്ദർഭങ്ങളും ഇണങ്ങികിട്ടിയിരുന്നു. ഇപ്പോൾ എല്ലാം ശിഥിലമായതുപോലെ തോന്നുന്നു.

ഇനി എവിടംതൊട്ടാണ് തുടങ്ങേണ്ടത്? എങ്ങനെയാണ് തുടങ്ങേണ്ടത്?

അങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ ഫെദോസ്യ കട്ടൻ ചായയുംകൊണ്ടു വന്നു. കിഴവിക്ക് സ്തുതി പറയാൻ തോന്നിപ്പോയി ദസ്തയേവ്സ്കിക്ക്. ആകപ്പാടെ ഒരു മടുപ്പിൽചെന്നു മുട്ടിനില്ക്കുകയായിരുന്നു.

വൈകുന്നേരം അന്ന പോകാൻ നേരത്ത് ദസ്തയേവ്സ്കിയും കൂടെയിറങ്ങി. കുറെ ദൂരം ഒന്നിച്ചു നടക്കാമെന്ന് വിചാരിച്ചാണ്. അനന്തമായ ആകാശത്തിനു കീഴിൽ.

അങ്ങനെ നടക്കുമ്പോൾ അന്നയ്ക്കൊരു കുസൃതിതോന്നി. സ്നേഹമെന്നു പറയുമ്പോൾ മരിക്കാൻ നില്ക്കുന്ന ആളല്ലേ! ആ





സ്നേഹത്തെക്കുറിച്ചു തന്നെയായിരുന്നു അവളുടെ സംശയവും.

"അഗാധമായ സ്നേഹത്തെക്കുറിച്ചൊക്കെ പറയുന്നുണ്ടല്ലോ. മേരിയാ രോഗം പിടിച്ചു കിടക്കുമ്പോഴല്ലേ വിനോദസഞ്ചാരത്തിനു പോയത് യൂറോപ്പിലേക്ക്? അവളെ തനിച്ചാക്കീട്ട്."

തന്റെ രഹസ്യങ്ങൾ ഒരോന്നും ചികഞ്ഞു പിടിച്ച് അതിന്റെയൊക്കെ പേരിൽ തന്നെ വിചാരണ ചെയ്യാനാണോ ഇവളുടെ പുറപ്പാട്?

ദസ്തയേവ്സ്കി സ്വല്പം നർമ്മം കലർത്തി ഒരാത്മനിന്ദ പ്രകാശിപ്പിച്ചു അതിന് മറുപടിയായിട്ട്.

"എന്തുചെയ്യാം! അങ്ങനത്തെ ഒരു ദുഷ്ടനാണ് ഞാൻ."

നേരത്തേ കരുതിവച്ചിരുന്ന ഒരാശയം പുറത്തെടുക്കുംപോലെ അന്ന പറഞ്ഞു:

"എന്നൊന്നും ഞാൻ വിചാരിക്കുന്നില്ല. പിശാചിന്റെയും പുണ്യവാളന്റെയും അംശങ്ങളുള്ള ഒരാള്!"

"എന്താണിത്? പ്രശംസയോ പരിഹാസമോ?"

"രണ്ടുമല്ല. ഞാനെനിക്ക് തോന്നീത് പറഞ്ഞെന്നു മാത്രം. വളരെ കുറച്ചു ദിവസത്തെ പരിചയമേ ഉള്ളു എനിക്ക്. പക്ഷേ, അതിനിടയ്ക്കു മനസ്സിലായത് ഇതൊക്കെയാണ്."

"ഇപ്പോൾ വളരെക്കാലത്തെ പരിചയമുള്ളതുപോലെയാണ് എനിക്കു തോന്നുന്നത്. എന്റെ മനസ്സിനകത്തുപോലും കടന്ന് പരിശോധിക്കുന്നു. രഹസ്യങ്ങളും കാപട്യങ്ങളും വലിച്ചു പുറത്തിടുന്നു!"

"അയ്യോ അങ്ങനെയൊന്നുമില്ല. ഞാൻ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ ആള്. ആ നിലയ്ക്ക് ആ ആളിനെക്കുറിച്ച് സംശയങ്ങൾ പാടില്ലെന്ന് എനിക്കു തോന്നി. അത്രയേ ഉള്ളു."

"ആട്ടെ, ഇനി എന്തെങ്കിലും സംശയം ബാക്കിയുണ്ടോ? എന്നാൽ അതും തീർത്തേക്കാം കയ്യോടെ."

"എന്റെ സ്വഭാവം അങ്ങനെയാണ്. സംശയങ്ങൾ തീരില്ല. പക്ഷേ, എല്ലാവർക്കും ഇഷ്ടപ്പെടുമോ അത്?"

"കുഴപ്പമൊന്നുമില്ല. ചോദിച്ചോ."

സംശയം അന്നയ്ക്ക് നാവിൻതുമ്പത്തുതന്നെ ഉണ്ടായിരുന്നു.

"മേരിയായുടെ മരണം എങ്ങനെ സഹിച്ചു?"

ആ നിമിഷങ്ങളുടെ ഓർമ്മയിലെന്നപോലെ ദസ്തയേവ്സ്കി ഒന്നു നിശ്വസിച്ചു.

"ഞാനവൾക്കുവേണ്ടി പ്രാർത്ഥിച്ചു. മറ്റുള്ളവർക്ക് വിശ്വസിക്കാൻ പ്രയാസമായ തരത്തിൽ സ്നേഹവും വെറുപ്പും ഇടകലർന്നതായിരുന്നു

ങ്ങളുടെ ജീവിതം. അതൊക്കെ ആരെങ്കിലും പറഞ്ഞ് അന്ന കേട്ടിട്ടുണ്ടാവും. സ്വച്ഛമായ സ്നേഹബന്ധങ്ങൾ എനിക്കു വിധിച്ചിട്ടില്ല. ഹൃദയത്തിൽ വീഴുന്ന പോറലുകൾ കുറെയൊക്കെ ഏതു സ്നേഹബന്ധത്തിന്റെയും വിധിയായിരിക്കാം. ഇതുപക്ഷേ പോറലുകളല്ല; പിളർപ്പുകളാണ്. അതിൽ എന്റെ പങ്ക് ഞാൻ കുറച്ചു കാണുന്നില്ല."

വഴി ഒരു വളവു തിരിഞ്ഞു. ഇനി അത് പാർക്കിന്റെ അരികിലൂടെയാണു പോകുന്നത്. നടന്നു പാർക്കിനടുത്തെത്തിയപ്പോൾ അവിടെ ആരുമില്ല. വിജനം.

"നമുക്കീ പാർക്കിൽ കുറെ നേരം ഇരുന്നാലോ? അന്നയ്ക്ക് ധൃതിയുണ്ടോ പോകാൻ? സംശയങ്ങൾ ഇനിയുമുണ്ടെങ്കിൽ അതും ആവാം."

അവൾ സമ്മതിച്ചു. ജലധാരായന്ത്രത്തിന്റെ അപ്പുറത്ത് പടർന്നു നില്ക്കുന്ന ഒരു മരത്തിന്റെ കീഴിൽ അവർ ചെന്നിരുന്നു. പാർക്കിന്റെ ഒരു കോണിൽ പഴയ ഒരു പ്രതിമ നില്പുണ്ട്. ആരുടെയാണെന്നറിയില്ല. കണ്ടാൽ കരിങ്കല്ലിൽ തീർത്തതാണെന്നേ തോന്നൂ.

ദസ്തയേവ്സ്കി ആ പ്രതിമയിൽ നോക്കിയിരിക്കുമ്പോൾ അന്ന ചോദിച്ചു:

"കുറ്റവും ശിക്ഷയും വായിച്ചതിന്റെ ഓർമ്മയിൽനിന്നാണ്. ആ റസ്കോൾനിക്കോവിനെ എവിടന്നു കിട്ടി? ആരെയെങ്കിലും മനസ്സിൽ കണ്ടുകൊണ്ടാണോ ആ കഥാപാത്രത്തെ സൃഷ്ടിച്ചത്?"

പാർക്കിന്റെ കോണിലെ പഴയ പ്രതിമയിൽനിന്ന് ദസ്തയേവ്സ്കി നോട്ടം പിൻവലിച്ചു.

"ഏറക്കുറെ ആ റസ്കോൾ നിക്കോവ് ഞാൻതന്നെയാണ്." ദസ്തയേവ്സ്കി പറഞ്ഞു: "ഒരർത്ഥത്തിൽ ആ നോവൽ എന്റെ ആത്മകഥയോടൊക്കും."

"അതെങ്ങനെ? അതൊരു കൊലപാതകിയുടെ കഥയല്ലേ?"

"എന്റെ ഉള്ളിലും ഒരു കൊലപാതകി ഉണ്ട്."

"പക്ഷേ, റസ്കോൾനിക്കോവ് സങ്കടപ്പെടുന്നുണ്ടല്ലോ. അയാൾ എന്തനുഭവിച്ചു പിന്നീട്. എന്റെ ദൈവമേ!"

"ഓർമ്മയുണ്ടല്ലേ! ഞാനെന്റെ നോവലുകളെയും എന്റെ കഥാപാത്രങ്ങളെയും കുറിച്ച് ഇതിനുമുമ്പ് ആരോടും സംസാരിച്ചിട്ടില്ല. പക്ഷേ ഇന്ന്. അല്ലെങ്കിൽ മറ്റൊരു സംഗതിയുണ്ട്. എന്റെ ഏതെങ്കിലും ഒരു കഥാപാത്രത്തെക്കുറിച്ച് ഒരാൾ ഇങ്ങനെ എന്നോട് ഇതിനുമുമ്പു ചോദിച്ചിട്ടുമില്ല. റസ്കോൾനിക്കോവ് അനുഭവിക്കുന്ന അനന്തമായ ഒരുൾപ്പോരില്ലേ? അതെന്റെതന്നെയാണ്. ഞാനനുഭവിച്ചതാണത്. എന്തുകൊണ്ടെന്നു ചോദിച്ചാൽ, ആത്മശുദ്ധീകരണത്തെ സംബന്ധിച്ച ഒരു





ആശയമുണ്ടായിരുന്നു എനിക്ക്."

"ആ സോണിയായോ?"

"സ്നേഹത്തെ സംബന്ധിച്ചിടത്തോളം എന്റെ സ്വപ്നത്തിന്റെ പേരാണത്. എനിക്കതിൽ കൂടുതൽ അതു വിശദീകരിക്കാൻ വയ്യ."

പിതാവ് കുത്തിക്കെട്ടി ബയൻറിട്ടു വച്ചിരുന്ന 'റഷ്യൻ മെസഞ്ചർ' മാസികയിൽ നിന്നാണ് അന്ന 'കുറ്റവും ശിക്ഷയും' വായിച്ചത്. കുറ്റവാസനയും പാപബോധവും നിസ്സഹായതയും അലിവും നന്മയും തിന്മയും ഒക്കെ കെട്ടിമറിയുന്ന ഒരിരുണ്ട ലോകമാണതെന്ന് അവൾക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. അതെല്ലാം ആവിർഭവിച്ചത് ഈ മനസ്സിൽനിന്നല്ലേ! ആ അത്ഭുതത്തോടെ അന്ന ദസ്തയേവ്സ്കിയെ നോക്കി.

അവളുടെ ഹൃദയം വായിച്ചിട്ടെന്നപോലെ ദസ്തയേവ്സ്കി പറഞ്ഞു:

"മനുഷ്യന്റെ മനസ്സ് ഒരു കാടാണ്. ഹിംസ്രജന്തുക്കൾ മേയുന്ന ഒരു കൊടുംകാട്. അവയുടെ അലർച്ചകൾ. ഞാനനുഭവിക്കുന്നത് ഒരു വന്യമൃഗത്തിന്റെ കടിച്ചുകീറലാണ്. എന്റെ കഥകളിൽ അതിന്റെ വിങ്ങലും നിലവിളിയുമൊക്കെയുണ്ട്. മുഴുവൻ മനസ്സിലാക്കി കഴിയുമ്പോൾ എന്തു തോന്നുമോ ആവോ! ശപിക്കപ്പെട്ട ഒരാത്മാവാണ് ഞാൻ."

അന്ന അങ്ങനെ കരുതുന്നില്ല. അവളുടെ കണ്ണിൽ അനുഗൃഹീതമായ ഒരാത്മാവാണ്. ഹൃദയത്തിനു മേൽ ദൈവത്തിന്റെ കൈയൊപ്പുള്ള ഒരാൾ! ആ വിശ്വാസത്തിന് യാതൊരിളക്കവുമില്ല. അതിനിനി ഇളക്കം തട്ടാൻ പോകുന്നുമില്ല.

അവൾ ചോദിച്ചു:

"തീർന്നോ?"

ആത്മനൊമ്പരങ്ങളുടെ വിങ്ങൽ അടക്കിക്കൊണ്ട് ദസ്തയേവ്സ്കി തന്റെ വ്യക്തിസത്തയുടെ മറകൾ നീക്കി.

"ഇല്ല. ശാപങ്ങൾ വേറെയുമുണ്ടായിരുന്നു. ദാരിദ്ര്യം. രോഗം. സ്നേഹഭംഗം. ഒറ്റപ്പെടൽ. പീഡാനുഭവങ്ങൾ. എപ്പോഴും വലിഞ്ഞുമുറുകി നില്ക്കുന്ന മനസ്സ്. അതൊക്കെ പിന്നെ വിധിയും ജീവിതവും ഏല്പിച്ചതാണെന്നോർക്കാം. പക്ഷേ, ഞാനെന്നോട് ചെയ്തതോ? ചൂതുകളി, ഋണഭാരം, ദുഷ്കീർത്തി, ആത്മനിന്ദ. ഞാനെന്നെ അഴുക്കുചാലുകളിലിട്ടു വലിച്ചിഴയ്ക്കുകയായിരുന്നു. എനിക്കു ജീവിതത്തോട് പരാതി പറയാൻ അവകാശമില്ല."

"ഇതൊക്കെ അറിഞ്ഞുകൊണ്ടുതന്നെയല്ലേ?"

"അതെ. വെറുതെയാണോ ഞാൻ പറഞ്ഞത്, ഞാൻ ശപിക്കപ്പെട്ട ഒരാത്മാവാണെന്ന്! സത്യത്തിൽ എന്റെ ജീവിതം ഒരസംബന്ധമായി

തീർന്നിരിക്കുന്നു. ശരിയല്ലേ?"

ആദ്യം വെറുതെ എന്നപോലെ പറഞ്ഞുതുടങ്ങിയതാണ്. പിന്നെ അതിൽ കുറെ ആത്മനിന്ദ കലർന്നു. ഇപ്പോഠ അതൊക്കെ പോയിട്ട് ഹൃദയം ഇളകിമറിയുന്ന ഒരു കടലിനെ ഓർമ്മിപ്പിക്കുന്നു!

എന്തു പറയണമെന്നറിയാതെ അന്ന പതറി. ചുഴികളും മലരികളും അടിയൊഴുക്കുകളും കൊണ്ടിളകിമറിയുന്ന ഒരു കടലിനെ എങ്ങനെ സാന്ത്വനിപ്പിക്കാനാണ്!

"ആരോടും പറയണമെന്നു വിചാരിച്ചതല്ല. എങ്കിലും ഇപ്പോഠ അന്നയോടു പറയുന്നു." വലിഞ്ഞ് മുറുകി നില്ക്കുന്ന മനസ്സിൽ നിന്ന് നെടുവീർപ്പിൻെറ ഒരല പൊട്ടുന്നു: "ഞാനെൻെറ ജീവിതത്തിൻെറ നിർണ്ണായകമായ ഒരു സന്ധിയിലാണ് നില്ക്കുന്നത്. എൻെറ മുമ്പിൽ മൂന്നു വഴികളുണ്ട്. ഒന്ന്, ജറുസലേമിലേക്ക്. രണ്ട്, ചൂതുകളി കേന്ദ്രത്തിലേക്ക്. മൂന്ന്, കുടുംബജീവിതത്തിലേക്ക്. മൂന്നാമത്തെ വഴി എന്നു പറയുന്നത് ഇപ്പോഠ അടഞ്ഞുകിടക്കുകയാണ്. ഞാനെന്തു ചെയ്യണം? ഏതു വഴിക്കു പോകണം?"

ആ ചോദ്യത്തിനു മുന്നിൽ അവഠ നടുങ്ങിപ്പോവുകതന്നെ ചെയ്തു. ആകെ വിങ്ങിപ്പൊട്ടാൻ നില്ക്കുന്ന ഒരു ഭാവമായിരുന്നു അപ്പോഠ ദസ്തയേവ്സ്കിക്ക്.

അന്ന ഓർക്കുകയായിരുന്നു. ഇപ്പോഠ തന്നെ അന്യയായിട്ടൊന്നും കാണുന്നില്ല. അല്ലെങ്കിൽ ഈ ചോദ്യം ചോദിക്കുമോ തന്നോട്? മുഴുവൻ ലോകത്താലും പരിത്യജിക്കപ്പെട്ട ഞാൻ ഒടുവിൽ നിൻെറ മുമ്പിൽ വന്നു നില്ക്കുന്നു എന്ന മട്ടിലാണ്.

ലോകത്തിന് പാപപുണ്യങ്ങളുടെ വഴി കാണിച്ചുകൊടുക്കാൻ പോന്ന ഒരാഠ ഒരു പൊട്ടിപ്പെണ്ണിനോടു ചോദിക്കുന്നു താൻ ഏതു വഴിക്കു പോകണമെന്ന്!

അതിൻെറ യുക്തിയും പൊരുളും ഒന്നും അപ്പോഠ അന്ന ചിന്തിച്ചില്ല.

അവഠ ചോദിച്ചു:

"ആ അടഞ്ഞുകിടക്കുന്ന മൂന്നാമത്തെ വഴി തുറക്കാൻ വല്ല വഴിയുമുണ്ടോന്നു നോക്കിക്കൂടേ?"

അഗാധമായ ഒരു ഹൃദയഭാവത്തോടുകൂടി ദസ്തയേവ്സ്കി അന്നയുടെ കണ്ണുകളിലേക്കു നോക്കി.

അന്നേരം ഒരു കടൽപോലെ അവളുടെ ഹൃദയവും ഇളകിമറിഞ്ഞു. തൻെറ ഹൃദയത്തിലും ഒരു കടലുണ്ടെന്ന് അന്നാദ്യമാണ് അവഠ അറിയുന്നത്.





## 12



ത്രി അന്നയ്ക്ക് അതുതന്നെയായിരുന്നു വിചാരം. തൻെറ മുമ്പിൽ മൂന്നു വഴികളുണ്ടെന്നാണ് ദസ്തയേവ്സ്കി പറഞ്ഞത്. അതിൽ ജറുസലേമിലേക്കുള്ള വഴി സന്ന്യാസത്തിലേക്കുള്ള വഴിയാണ്. ജീവിതം ഉപേക്ഷിച്ച്. ചൂതുകളി കേന്ദ്രത്തിലേയ്ക്കുള്ള രണ്ടാമത്തെ വഴി നാശത്തിലേക്കുള്ള വഴിയാണ്. ജീവിതം തുലച്ച്. കുടുംബജീവിതത്തിലേക്കുള്ള വഴിയാണ് മൂന്നാമത്തെ വഴി. അതടഞ്ഞുകിടക്കുകയാണ്. യഥാർത്ഥത്തിൽ അതുകൊണ്ടല്ലേ തോന്നുന്നത് തകർന്ന മനുഷ്യനാണെന്ന്? പരിത്യക്തനാണെന്ന്? ആർക്കും വേണ്ടാത്തവനാണെന്ന്?

അടഞ്ഞുകിടക്കുന്ന മൂന്നാമത്തെ വഴി തുറക്കാൻ വല്ല വഴിയുമുണ്ടോ എന്നു നോക്കാൻ പറഞ്ഞപ്പോഴ് ആ മുഖത്തു കണ്ട ഭാവപ്പകർച്ച! കടൽപോലെ ഇളകിമറിയുന്ന പ്രക്ഷുബ്ധമായ ആ ഹൃദയത്തിൻെറ നിശ്ശബ്ദമായ മുഴക്കം! അതൊക്കെ അതിൻെറ നൂറിരട്ടിയായിട്ട് ഇപ്പോഴ് അന്നയുടെ ഹൃദയത്തിൽ തങ്ങിനില്ക്കുന്നു.

ആ നിമിഷങ്ങളിൽ ഒരു കടൽപോലെ സ്വന്തം ഹൃദയവും ഇളകിമറിഞ്ഞതോർക്കുമ്പോഴ്...

അന്ന ജനാലയ്ക്കരികിൽ വിദൂരതയിൽ കാണാവുന്ന ആകാശത്തിലേക്കും നോക്കിനിന്നു.

ഏതു നിമിഷത്തിൽനിന്നായിരുന്നു ആ ഇളകിമറിയലിൻെറ ആരംഭം?

ഓർക്കുന്നില്ല.

ഏതു തുള്ളിയിൽനിന്നായിരുന്നു വേലിയേറ്റത്തിന്റെ ആദ്യത്തെ തരിപ്പെന്ന് സമുദ്രത്തിന് ഓർമ്മിക്കാൻ കഴിയുമോ പിന്നീട്?

പിറ്റേന്ന് 'അവിടെ നിന്റെ ജോലി തീരാറായോ?' - എന്ന് അമ്മ ചോദിച്ചപ്പോൾ അന്ന എല്ലാം വിശദമായി പറഞ്ഞുകേൾപ്പിച്ചു. എഴുതിക്കൊണ്ടിരുന്ന നോവലിനെക്കുറിച്ചാണ് അമ്മ ചോദിച്ചതെങ്കിലും അവൾ പറഞ്ഞത് നോവലിസ്റ്റിനെക്കുറിച്ചാണ്. സ്നേഹത്തോടെ. ബഹുമാനത്തോടെ. സഹതാപത്തോടെ. ആകെ തളർന്ന ഒരു ജീവിതം. ആർക്കും വേണ്ടാത്ത ഒരാൾ. ആരും സ്നേഹിക്കാനില്ലാത്ത ഒരാൾ. പക്ഷേ, സ്നേഹത്തിനു വേണ്ടി അങ്ങേയറ്റം ദാഹിക്കുന്ന ഒരു ഹൃദയം. അന്ന അങ്ങനെ ഓരോന്നിനും ഊന്നൽ കൊടുത്താണ് പറഞ്ഞത്. അമ്മ അതെല്ലാം നിസ്സംഗതയോടെ കേട്ടു. മുമ്പു കേട്ടിട്ടുള്ള കഥകൾ തന്നെ. യാതൊരു മാറ്റവുമില്ല. എന്തുകൊണ്ടാണ് ഈ ആൾക്കു മാത്രം തന്റെ തകർച്ചയിൽനിന്ന് രക്ഷപ്പെടണമെന്നില്ലാത്തത്? അമ്മയ്ക്കത്രയേ തോന്നിയുള്ളു.

അന്ന ദസ്തയേവ്സ്കിയുടെ നോവൽ പകർത്തിയെഴുതാൻ ദസ്തയേവ്സ്കിയുടെ വീട്ടിൽ പോകുന്നുണ്ടെന്നറിഞ്ഞപ്പോൾ ഒരു ബന്ധു അതു കർശനമായി വിലക്കി. 'അയാൾ ഒരസന്മാർഗ്ഗിയാണെ'ന്നായിരുന്നു അതിനു പറഞ്ഞ കാരണം. അത് ശരിയായിരിക്കുമോ എന്നൊരാശങ്ക അന്നയ്ക്കുമുണ്ടായിരുന്നു ആദ്യമൊക്കെ. എന്നാൽ ഇതുവരെ അത്തരത്തിൽ ഒന്നുമുണ്ടായിട്ടില്ല ആ ഭാഗത്തുനിന്ന്. അഹിതമായിട്ടൊരു വാക്കു പോലും പറഞ്ഞിട്ടില്ല. എന്നു മാത്രമല്ല, മറ്റുള്ളവരുടെ വ്യക്തിത്വത്തെ അറിഞ്ഞു ബഹുമാനിക്കുന്ന ഒരാളാണെന്നു തോന്നി. തന്നോടു കാണിച്ച പരിഗണനയും അങ്ങനെയുള്ളതായിരുന്നു. സ്നേഹം, വാത്സല്യം അതിനൊന്നും യാതൊരു കളങ്കവുമില്ല. എന്നിട്ടും ആളുകൾ വിചാരിക്കുന്നതു മറിച്ചാണ്. ദസ്തയേവ്സ്കി എന്നു കേൾക്കുമ്പോൾ ഏതോ ഒരു ചെകുത്താനെ മുമ്പിൽ കണ്ടതുപോലെയാണ് ചിലർക്ക്. വേറെ ചിലരുണ്ട്. അവർ രണ്ടുവശവും പറയും. കാര്യം വലിയ എഴുത്തുകാരനാണ്. പക്ഷേ, സൂക്ഷിക്കണം. സ്വഭാവം അത്ര തെളിഞ്ഞതല്ല.

സ്വഭാവത്തിലെ കലങ്ങലായി താനെന്തെങ്കിലും കണ്ടുവോ? ഓർത്തു നോക്കിയിട്ട് അന്നയ്ക്ക് അങ്ങനെ ഒരനുഭവം കണ്ടുപിടിക്കാൻ കഴിയുന്നില്ല. സ്വല്പം മുൻശുണ്ഠിയുണ്ട്. ചിലപ്പോൾ പൊട്ടിത്തെറിക്കും. ഈ നിമിഷത്തിലെ ആളല്ല അടുത്ത നിമിഷത്തിൽ. അതൊക്കെ ശരി. പക്ഷേ, ചീത്ത ആളല്ല. ഒരിക്കലുമല്ല.

പിന്നെ സ്നേഹബന്ധങ്ങളുടെ കാര്യം. ആളെ കാണുമ്പോൾ വിശ്വസിക്കാൻ തോന്നുകയില്ല. ഈ സ്വരൂപം എങ്ങനെയാണ് പാനേവിന്റെ ഭാര്യയേയും മേരിയാ ദിമിത്രിവ്നയേയും അലക്സാന്ദ്രാ





ഷുബർട്ടിനേയുമൊക്കെ ആകർഷിച്ചത്?

അന്ന ഊറിച്ചിരിച്ചു. പുറമെ കാണുന്ന ഈ ആളിന്റെ ഉള്ളിൽ മറ്റൊരാളുണ്ട്.

ഏതെങ്കിലും സ്നേഹത്തിന്റെ കാര്യത്തിൽ ഈ ആൾ മുൻകൈ എടുത്തിട്ടുണ്ടാവുമോ? സംശയമാണ്.

അല്ലെങ്കിൽ, താൻ ആഗ്രഹത്തോടെ ആരെ നോക്കുന്നുവോ ആ ആളിന്റെ ഹൃദയം തനിക്കധീനമായിത്തീരുന്ന വല്ല ദിവ്യശക്തിയുമുണ്ടോ ഈ ആളിന്?

അന്ന ചെല്ലുമ്പോൾ ദസ്തയേവ്സ്കി എന്തോ എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. നോവലൊന്നുമല്ല. കണ്ടാലറിയാം. നോട്ടുബുക്കിലെന്തോ കുറിച്ചുവയ്ക്കുകയാണ്. തൊട്ടടുത്ത് ബൈബിളും വിടർത്തി വച്ചിരിക്കുന്നു.

ഇന്നലെ വൈകുന്നേരം പാർക്കിൽ വച്ചു കണ്ട ആ ഉത്ക്കടമായ ഹൃദയഭാവമൊന്നും ഇപ്പോൾ ആ മുഖത്തില്ല. പരമശാന്തം എന്നു പറഞ്ഞാൽ പോരാ. ഇപ്പോൾ കണ്ടാൽ ഒരു രോഗിയുടെ മട്ടുണ്ട്. ലൗകികമായ യാതൊന്നിന്റേയും നിഴൽപോലും അടിക്കാതെ.

അവൾ തൊട്ടപ്പുറത്തെ മേശയ്ക്കരികിൽ നോട്ടുബുക്കും പെൻസിലുമായി ഇതാ ഞാൻ തയ്യാർ എന്ന ഭാവത്തിൽ ഇരുന്നു. എഴുതിക്കൊണ്ടിരുന്നതു പൂർത്തിയാക്കിയതിനുശേഷം നോട്ടുബുക്ക് അടച്ച് ദസ്തയേവ്സ്കി എഴുന്നേറ്റു.

നോവലെഴുതി പൂർത്തിയാക്കുന്ന വിചാരമൊന്നും ഇപ്പോഴില്ലെന്നു തോന്നുന്നു. വേറെ വല്ലതുമൊക്കെയാണു പറയുന്നത്. ഫെദോസ്യ ഇടനാഴിയിൽ വീണ് കാലുളുക്കിയതിനെക്കുറിച്ചായിരുന്നു അപ്പോഴത്തെ പതംപറച്ചിൽ.

രാത്രിയിലിരുന്ന് പകർത്തിക്കൊണ്ടുവന്നതു മുഴുവൻ അന്ന ദസ്തയേവ്സ്കിയെ കാണിച്ചു. അതൊക്കെ ഒന്നോടിച്ചു നോക്കിയതിനു ശേഷം പെട്ടെന്നു മടക്കിവച്ചു.

"ഞാനിപ്പോൾ മറ്റൊരു നോവലിനെക്കുറിച്ചാണ് ചിന്തിക്കുന്നത്. ഇതിനെക്കാളൊക്കെ മൂല്യമുള്ളത്. ഇതിനെക്കാളൊക്കെ ഗംഭീരമായത്."

അന്ന ചോദിച്ചു: "അപ്പോൾ ഇതോ?"

"അതവിടെയെങ്ങാനും കിടക്കട്ടെ. പിന്നെ എപ്പോഴെങ്കിലും പൂർത്തിയാക്കാം."

"അതെന്താ അങ്ങനെ? ഇതു പൂർത്തിയാക്കിയിട്ടു പോരേ അടുത്തത്?"

"അന്നയ്ക്കറിയാഞ്ഞിട്ടാ. എൻെറ ചില ദുഃസ്വഭാവങ്ങളിൽ ഇതും പെടും. എന്താണെന്നു വച്ചാൽ, എഴുതി പകുതിയാവുമ്പോഠം ഇട്ടേച്ചു പോകും. പുതിയ ഒന്നിലേയ്ക്ക്. എഴുതിക്കൊണ്ടിരുന്നത് അപൂർണ്ണമായി കിടക്കും. അതുപിന്നെ എന്നെങ്കിലും-"

"ഇതുപക്ഷേ അങ്ങനെ പോരല്ലോ. ഇതു പൂർത്തിയാക്കി കൊടുത്തില്ലെങ്കിൽ-"

"സ്റ്റെല്ലോവ്സ്കിയുമായുള്ള ഇടപാട് അല്ലേ? ഒരു കാര്യം ചെയ്യാം. നവംബർ ഒന്നിനു മുമ്പ് അയാളെ കൊന്നുകളയാം. എന്താ?"

അന്നയ്ക്ക് ശുണ്ഠിവന്നു. തമാശ പറയാൻ കണ്ട ഒരു നേരം!

അവഠം പറഞ്ഞു: "നോവൽ പൂർത്തിയാക്കുന്നതിനേക്കാഠം എളുപ്പം അതാണെങ്കിൽ എനിക്കു വിരോധമില്ല."

"അതല്ലന്നേ! ഇതിനേക്കാഠം മഹത്തായ ഒന്ന് ഒരു മഹാപ്രളയം പോലെ മനസ്സിൽ വന്നലയ്ക്കുമ്പോഠം..."

"എന്താ അത്?"

"ഡെവിഠംസ് പൊസസ്സ്ഡ്. ഭൂതാവിഷ്ടർ. അത് എന്നെ വല്ലാതെ പ്രലോഭിപ്പിക്കുന്നു. മഹത്തായ എന്തോ ആണതെന്ന് എൻെറ ഹൃദയം പറയുന്നു. അത്ര എളുപ്പമൊന്നുമല്ല. അതെനിക്കറിയാം. ഞാനതിൻെറ ഒരു കുറിപ്പെഴുതുകയായിരുന്നു. ബൈബിളിൽ നിന്നാണ് ആശയം?"

"വിശ്വാസസംബന്ധമായിട്ടായിരിക്കും?"

"അത്ര സരളമായിട്ടൊന്നും പറയാൻ സാധിക്കില്ല. ഈശ്വരൻെറ നിരീശ്വരത്വം. സ്ഥിരചിത്തൻെറ അദൃശ്യമായ ചിത്തഭ്രമങ്ങഠം. തിന്മയുടെ സൗന്ദര്യം. അതിശൈത്യത്തിൻെറയുള്ളിലെ അത്യുഷ്ണം. അങ്ങനെ വൈരുദ്ധ്യങ്ങളിലൂടെ ധ്വനിപ്പിക്കാൻ കഴിയുന്ന ഒരു കാവ്യാനുഭവം!"

അന്ന നോക്കുമ്പോഠം ആദ്യം കണ്ട നിസ്സംഗതയൊക്കെ പോയ്മറഞ്ഞിരിക്കുന്നു. ഇപ്പോഠം അതിൻെറ സ്ഥാനത്ത് കത്തിക്കാളുന്ന ഒരു ഭാവമാണ്. കണ്ണുകഠം ദീപ്തമായിരിക്കുന്നു. ശരിക്കും ഏതോ ഒരു ഭൂതം ബാധിച്ചതുപോലെയുണ്ടെന്ന് അന്നയ്ക്കു തോന്നി. അതിനിടയ്ക്ക് എപ്പോഴാണ് ഈ ഭാവമാറ്റം ഉണ്ടായത്?

"ലൂക്കോസിൻെറ സുവിശേഷം ഓർമ്മയുണ്ടല്ലോ?" ജ്വലിക്കുന്ന ഒരു ഭാവത്തോടെ ദസ്തയേവ്സ്കി അന്നയെ നോക്കി: "പറയൂ, ഓർമ്മയുണ്ടോ?"

ഉണ്ടെന്നോ ഇല്ലെന്നോ പറയാൻ അന്ന ഒരു നിമിഷം വൈകി.

അപ്പോഴേയ്ക്കും ദസ്തയേവ്സ്കി ബൈബിഠം എടുത്തു വിടർത്തിക്കഴിഞ്ഞു. അടയാളപ്പെടുത്തി വച്ചിരുന്ന ലൂക്കോസിൻെറ സുവിശേഷത്തിലെ ഒരു ഭാഗം വായനയും തുടങ്ങി:





"അവർ ഗലീലയായ്ക്ക് നേരെയുള്ള ഗെരസേന്യ ദേശത്ത് എത്തിച്ചേർന്നു. അവർ കരയ്ക്കിറങ്ങിയപ്പോഠം ബഹുകാലമായി ഭൂതങ്ങഠം ബാധിച്ച ഒരു മനുഷ്യൻ പട്ടണത്തിൽ നിന്ന് എതിരെ വന്നു. അവൻ ബഹുകാലമായി വസ്ത്രം ധരിക്കാതെയും വീട്ടിൽ പാർക്കാതെയും ശവക്കല്ലറകളിൽ അത്രേ ആയിരുന്നു. അവൻ യേശുവിനെ കണ്ട് നിലവിളിച്ച് യേശുവിനെ നമസ്കരിച്ച് യേശുവേ, മഹോന്നതനായ ദൈവത്തിൻെറ പുത്രാ! എന്നെ ഉപദ്രവിക്കരുതേ എന്ന് ഉറക്കെ കരഞ്ഞു. യേശു അവനോട് നിൻെറ പേർ എന്ത് എന്നു ചോദിച്ചു. അനേകം ഭൂതങ്ങഠം അവനെ ബാധിച്ചിരുന്നതുകൊണ്ട് അവൻ ലെഗ്യോൻ എന്ന് പറഞ്ഞു. അപ്പോഠം പാതാളത്തിലേയ്ക്കു പോകുവാൻ കല്പിക്കരുതേ എന്ന് ഭൂതങ്ങഠം യേശുവിനോട് അപേക്ഷിച്ചു. അവിടെ മലയിൽ മേഞ്ഞുകൊണ്ടിരുന്ന പന്നികളിൽ പ്രവേശിക്കാൻ അനുവാദം തരണേ എന്നു ഭൂതങ്ങഠം അവനോടു പറഞ്ഞു. അവൻ അനുവാദം കൊടുത്തു. ഭൂതങ്ങഠം ആ മനുഷ്യനെ വിട്ട് പന്നികളിൽ പ്രവേശിച്ചു. ഭൂതങ്ങഠം ബാധിച്ച് പന്നികഠം കടുംതൂക്കത്തൂടെ തടാകത്തിലേക്കു പാഞ്ഞ് വീർപ്പുമുട്ടി ചത്തു. ഈ സംഭവിച്ചതു കാണാൻ അവർ യേശുവിൻെറ അടുക്കൽ വന്നു. ഭൂതങ്ങഠം വിട്ടുപോയ മനുഷ്യൻ വസ്ത്രം ധരിച്ചും സുബോധത്തോടെയും യേശുവിൻെറ കാല്ക്കൽ ഇരിക്കുന്നതു കണ്ട് അവർ ഭയപ്പെട്ടു."

ആ സുവിശേഷഭാഗം എങ്ങനെ ഒരു നോവലിന് ആധാരമായിത്തീരുമെന്നൊന്നും അന്ന ആലോചിക്കാൻ പോയില്ല. അവളുടെ മനസ്സ് അപ്പോളും ഏതാണ്ട് മുക്കാൽ ഭാഗവും കഴിഞ്ഞുനില്ക്കുന്ന ചൂതാട്ടക്കാരനിലായിരുന്നു. മറ്റൊരു ചിന്തയും അപ്പോഠം അവളുടെ മനസ്സിൽ ഉയർന്നുവന്നു. ചൂതാട്ടക്കാരൻ ഇവിടെ നിർത്തുകയാണെങ്കിൽ പിന്നെ താനിവിടെ നിന്നിട്ടു കാര്യവുമില്ല.

അന്നയുടെ ആലോചന അങ്ങനെ ചിതറിപ്പോകുന്നതിനിടയ്ക്ക് ദസ്തയേവ്സ്കി ആ നോവലിൻെറ ആന്തരികമായ ആശയ സങ്കല്പങ്ങളെക്കുറിച്ചു പറയാൻ തുടങ്ങി. ആ സുവിശേഷകഥയെ റഷ്യയുടെ ചരിത്രത്തോടു ബന്ധപ്പെടുത്തുകയാണ് ഉദ്ദേശ്യം. ഭൂതങ്ങഠം റഷ്യാക്കാരെ വിട്ട് ഒരു പന്നിക്കൂട്ടത്തിൽ പ്രവേശിക്കുന്നു. ഭീകരപ്രവർത്തകരെയാണ് ദസ്തയേവ്സ്കി പന്നികളായി കാണുന്നത്. റഷ്യയുടെ വർത്തമാനകാല യാഥാർത്ഥ്യങ്ങളെ വളരെ ശക്തിയായി ഒരു സുവിശേഷകഥയുടെ ആശയഭംഗിയിൽ ധ്വനിപ്പിക്കാൻ കഴിയുമത്രേ! ആരെയൊക്കെയോ മനസ്സിൽ കണ്ടിട്ടുണ്ടെന്ന് വ്യക്തം. പറയുന്നതു കേട്ടപ്പോഠം ഒരു രാഷ്ട്രീയ നോവലായിരിക്കും സങ്കല്പത്തിലെന്ന് അന്നയ്ക്കു തോന്നി. അവഠം ആ സംശയം ചോദിക്കുകയും ചെയ്തു.

"വർത്തമാനകാല യാഥാർത്ഥ്യങ്ങളെന്ന് പറഞ്ഞപ്പോഠം തെറ്റിദ്ധരിച്ചു അല്ലേ?" ദസ്തയേവ്സ്കി ചോദിച്ചു: "അതും ഉണ്ട്. പക്ഷേ, അതല്ല

പ്രധാനം. രാഷ്ട്രീയപ്രശ്നങ്ങളെക്കാാം എന്നെ ആകർഷിക്കുന്നത് ധാർമ്മികസമസ്യകളാണ്. ധാർമ്മികസമസ്യകാം പ്രകാശിപ്പിക്കാൻ സമകാലിക രാഷ്ട്രീയപ്രശ്നങ്ങാം ഉപയോഗിക്കുമെന്നു മാത്രം! ധാർമ്മികവ്യസനങ്ങളുടെ തത്ത്വചിന്ത എന്നൊന്ന് ഞാൻ സങ്കൽപ്പിക്കുന്നുണ്ട്. ജീവിതത്തെ ഞാൻ നോക്കിക്കാണുന്നത് ഈ കണ്ണാടിക്കുഴലിലൂടെയാണ്. ആ കഥയിലൂടെ എനിക്കു ഗൗരവമുള്ള ചിലതു പറയാനുണ്ട്, മനുഷ്യകുലത്തോടും ദൈവത്തോടും!"

അപ്പോാം അന്ന ചോദിച്ചു: "ചൂതുകളിക്കാരൻെറ കഥയിൽ അങ്ങനെയൊന്നും ഇല്ലെന്നാണോ? എങ്കിൽപ്പിന്നെ എന്തിനാണ് അങ്ങനെ ഒന്നെഴുതാൻ പുറപ്പെട്ടത്?"

"ഉണ്ട്." ദസ്തയേവ്സ്കി പറഞ്ഞു: "ലളിതമായ ഒരാശയം. ലളിതമായ ഒരാശയമെന്നു പറഞ്ഞതുകൊണ്ട് അതിനു ഗൗരവമില്ലെന്നു വിചാരിക്കരുത്."

"പറയാതെ എങ്ങനെയാ അറിയുന്നെ?" അന്ന ചോദിച്ചു: "ഞാൻ നോക്കുമ്പോാം അതൊരു കഥയാണ്."

അപ്പോാം ദസ്തയേവ്സ്കി വളരെ ഗൗരവത്തോടെ ഒരു ചോദ്യം ചോദിച്ചു:

"എന്താണ് ജീവിതം?"

ശൂന്യതയിലേയ്ക്കെന്നപോലെ അന്ന വെറുതെ മിഴിച്ചുനോക്കി.

പിന്നെ ജീവിതത്തെ സംബന്ധിച്ച് വ്യക്തമായ ഒരു കാഴ്ചപ്പാട് ദസ്തയേവ്സ്കി അവതരിപ്പിച്ചു:

"ജീവിതം ഒരു ചൂതുകളിയാണ്. ചിലർ നേടുന്നു. ചിലർ നഷ്ടപ്പെടുന്നു. നോക്ക്, ഏതു ജീവിതത്തിലും സംഭവിക്കുന്നത് അതല്ലേ? ജീവിതത്തിൻെറ ദൂരം താണ്ടി ഒടുവിലത്തെ വഴിയമ്പലത്തിൻെറ തിണ്ണയിൽ ഒരു സന്ധ്യയ്ക്കു ചെന്നിരുന്ന് മനുഷ്യൻ കണക്കു നോക്കുന്നു. ജീവിതം നഷ്ടമോ ലാഭമോ? ഭാഗ്യനിർഭാഗ്യങ്ങളുടെ ഒരു കളി! ആ അർത്ഥത്തിൽ ചിന്തിച്ചുനോക്കുമ്പോാം ജീവിതം ഒരു ചൂതുകളിതന്നെയല്ലേ? അതിനകത്ത് ഭ്രാന്തുണ്ട്. അതിനകത്ത് ആനന്ദമൂർച്ഛയുണ്ട്. വാശിയുണ്ട്. പകയുണ്ട്. സ്നേഹമുണ്ട്. സഹതാപമുണ്ട്. വഞ്ചനയുണ്ട്. കെണികളുണ്ട്. വ്യാമോഹങ്ങളുണ്ട്. നിരാശയുണ്ട്. ശത്രുതയുണ്ട്. അഹന്തയുണ്ട്. ദൈന്യമുണ്ട്. നാശമുണ്ട്. മരണമുണ്ട്. എന്താണതിലില്ലാത്തത്? ജീവിതത്തിലുള്ളതു മുഴുവൻ ചൂതുകളിയിലുമുണ്ട്. ഇല്ലേ? ജീവിതത്തിലെന്നപോലെ ചൂതുകളിയിലും നമ്മാം കണക്കുകൂട്ടുന്നു. സംഖ്യവച്ച് നമ്മാം ചക്രം തിരിക്കുന്നു. സൂചി കറങ്ങി ഏതു കളത്തിൽ ചെന്നു നില്ക്കുന്നുവെന്ന് ആർക്കറിയാം! അതു നിശ്ചയിക്കുന്നത് നമ്മളാണോ?"





"അങ്ങനെയൊന്നും ഞാൻ വിചാരിച്ചിരുന്നില്ല." വിസ്മയംകൊണ്ട് അവളുടെ കണ്ണുകാം മിഴിഞ്ഞു: "എൻെറ കണ്ണിൽ അതൊരു നാശത്തിൻെറ കളിയായിരുന്നു."

"അതെ. നമ്മളതിനെ എങ്ങനെ കാണുന്നുവോ അങ്ങനെയാണത്." ദസ്തയേവ്സ്കി പറഞ്ഞു: "നാശക്കളിയായിട്ടാണെങ്കിൽ അങ്ങനെ. അല്ലെന്നാരു പറഞ്ഞു? ഓർത്തുനോക്കുമ്പോാം ജീവിതവും അങ്ങനെയല്ലേ? ഒരു നാശക്കളി. അല്ലെങ്കിൽ ഒരു കോമാളിക്കളി."

അങ്ങനെ ഒരു കാഴ്ചപ്പാടോടെ ജീവിതത്തിൻെറ ആഴങ്ങളിലേക്കു പോകുവാൻ അവാംക്കു കഴിഞ്ഞില്ല. അവാംക്കപ്പോഴും ജീവിതം അവളുടെ മോഹങ്ങളിലും വിശ്വാസങ്ങളിലും തങ്ങിനിൽക്കുംപോലെ അർത്ഥവത്തായ ഒന്നായിരുന്നു. അതു വെറും ഒരു തമാശക്കളിയാണെന്നു വരുന്നതായിരുന്നു അവാംക്കു സങ്കടം. എങ്കിലും പറയുന്നത് ജീവിതത്തിൻെറ മറുപുറങ്ങളും ആന്തരാർത്ഥങ്ങളും കാണാൻ കഴിവുള്ള ആളായതുകൊണ്ട് ഒരുതരം വിസ്മയത്തോടെ ആ ദർശനത്തിൻെറ മുമ്പിൽ അവാം നിന്നു.

"ഒരു കഥ പറയുമ്പോാം ജീവിതത്തെക്കുറിച്ചു പറയുകയാണ്." ദസ്തയേവ്സ്കിയുടെ ഹൃദയത്തിൽനിന്ന് വാക്കുകാം ഉയർന്നുവന്നു: "ജീവിതത്തിൻെറ ഹർഷോന്മാദങ്ങളെയും ഭാഗ്യദൗർഭാഗ്യങ്ങളെയും വ്യസനങ്ങളെയും മരണത്തെയുംകുറിച്ചു പറയുകയാണ്. കഥാകാരൻ ചൂതുകളിയെക്കുറിച്ചു പറയുമ്പോഴും അതു ജീവിതത്തെക്കുറിച്ചുള്ള ഒരു പറച്ചിലായി തീരുന്നു."

അപ്പോാം ആ കഥയോട് അവാംക്ക് അതുവരെ ഇല്ലാത്ത ഒരു പ്രതിപത്തി ഉണ്ടായി.

ആ പ്രതിപത്തിയുടെ പ്രേരണയോടെ അവാം പറഞ്ഞു:

"എൻെറ ഒരപേക്ഷയാണ്, നമുക്കിതങ്ങു പൂർത്തിയാക്കാം. സ്റ്റെല്ലോവ്സ്കിയെ പേടിച്ചിട്ടാണെന്നു വിചാരിക്കണ്ടാ. എനിക്കെങ്കിലുമറിയാമല്ലോ അതങ്ങനെ അല്ലെന്ന്.."

"സ്റ്റെല്ലോവ്സ്കിയും അയാളുടെ ഒരു കരാറും!" ദസ്തയേവ്സ്കി പറഞ്ഞു: "എന്നെ അലട്ടുന്നത് അതൊന്നുമല്ല. എൻെറ മനസ്സാണ്. ദാരിദ്ര്യത്തെയും കടക്കാരെയും പേടിച്ചാണെങ്കിൽ ഓരോ ദിവസവും ഓരോ നോവൽ വീതം എഴുതേണ്ടിവന്നേനെ എനിക്ക്. എഴുതിയില്ലെങ്കിൽ ഞാനൊരു ലോഹപ്രതിമപോലെ പൊട്ടിത്തെറിക്കുമെന്നോ, അല്ലെങ്കിൽ എനിക്കു ഭ്രാന്തുപിടിക്കുമെന്നോ വരുമ്പോഴല്ലാതെ ഞാനെഴുതിയിട്ടില്ല. അതു പക്ഷേ, ആരറിയുന്നു? കടക്കാരെ പേടിച്ച് നോവലെഴുതുന്നതിനേക്കാാം എത്രയോ നല്ലതാണ് ആത്മഹത്യ? പക്ഷേ, എനിക്കതു പറഞ്ഞ് നടക്കാനൊക്കുമോ ലോകത്തോട്?"

"ലോകം എങ്ങനെ വേണേൽ വിചാരിച്ചോട്ടെ." അന്ന പറഞ്ഞു: "ഒരാളെങ്കിലും അങ്ങനെ വിചാരിക്കില്ലെന്നു വിശ്വസിക്ക്. ലോകത്തിലെ ആരുമല്ലാത്ത ഞാൻ. ഇഷ്ടപ്പെടുമോ എന്തോ, എനിക്കൊരാഗ്രഹമുണ്ട് ഈ നോവൽ പൂർത്തിയാക്കണമെന്ന്. ഒന്നുമല്ലെങ്കിൽ മരണംവരെ എനിക്കോർക്കാമല്ലോ ഈ കഥ ആദ്യം കേട്ടത് ഞാനാണെന്ന്! അത് പകർത്തിയെഴുതിയത് ഞാനാണെന്ന്!"

ഒരു മൺപ്രതിമയെപ്പോലെ ദസ്തയേവ്സ്കി ഇമയനക്കാതെ അന്നയെ നോക്കിയിരുന്നു.

അപ്പോൾ അന്നയ്ക്ക് സംശയമായി. ആ മനസ്സിൽ എന്താണു പുകയുന്നത്? ആ മനസ്സിൽ എന്താണു പൊട്ടിത്തെറിക്കാൻ നില്ക്കുന്നത്? അല്ലെങ്കിൽ അപസ്മാരത്തിന്റെ ഇളക്കം തുടങ്ങാൻ പോവുകയാണോ?

പിന്നെ ഒരു നിമിഷം കണ്ണടച്ചിരുന്നതിനു ശേഷം ആന്തരികമായ ഒരൊഴുക്കിൽ വീഴുംപോലെ ദസ്തയേവ്സ്കി ചൂതാട്ടക്കാരന്റെ കഥ തുടർന്നു പറയാൻ തുടങ്ങി. എന്തോ ഒന്ന് അന്തരാത്മാവിനെ ഏതോ ഒരു കൊടുമുടിയിലേയ്ക്ക് ഉയർത്തിക്കൊണ്ടു പോകുന്നു. അല്ലെങ്കിൽ ഇപ്പോൾ ആ നില്ക്കുന്നത് ആത്മാവിന്റെ ഒരു കൊടുമുടിയിലാണ്.

അന്ന് ഉച്ചതിരിയുംവരെ ഒറ്റയിരിപ്പിലിരുന്ന് നോവലെഴുതി. വല്ലാത്ത ഒരൊഴുക്കായിരുന്നു അത്. ഒരു ഘട്ടത്തിൽ ദസ്തയേവ്സ്കി തളർന്ന് സെറ്റിയിലേക്കു മലർന്നുകിടന്നു. എന്നാൽ കുറെനേരം അങ്ങനെ കിടന്നോട്ടെ എന്നു വിചാരിച്ച് നോട്ട്ബുക്ക് മടക്കിവച്ചതിനുശേഷം അന്ന ഒച്ചയുണ്ടാക്കാതെ താഴേക്കിറങ്ങിപ്പോയി.

അരമണിക്കൂർ കഴിഞ്ഞപ്പോൾ ആകെ വെപ്രാളപ്പെട്ട് ദസ്തയേവ്സ്കി ധൃതിയിൽ കോണിപ്പടികളിറങ്ങി അടുക്കളവാതില്ക്കൽ വന്നു. അകത്ത് ചായകൂട്ടിക്കൊണ്ടിരിക്കുന്ന ഫെദോസ്യക്കരികിൽ അന്നയെ കണ്ടപ്പോൾ വാതില്ക്കൽ സ്തംഭിച്ചു നിന്നു.

"ഞാനോർത്തു അന്ന പോയിരിക്കുമെന്ന്."

അവൾ ഒരു കപ്പു ചായയുമെടുത്തുകൊണ്ട് ദസ്തയേവ്സ്കിയുടെ അടുത്തേക്കു ചെന്നു.

"ഞാനങ്ങനെ പോകുമോ, പറയാതെ? കുറേനേരം വിശ്രമിച്ചോട്ടെന്നു വിചാരിച്ചാ."

അന്നയുടെ കൈയിൽ നിന്ന് ചായ വാങ്ങി അവിടെത്തന്നെ നിന്നു കുടിക്കുന്നതിനിടയിൽ ദസ്തയേവ്സ്കി പറഞ്ഞു:

"വല്ലാത്ത ഒരു മുറുക്കം മനസ്സിന്. ഇനി ഈ നോവൽ തീർന്നാലേ അത് അയഞ്ഞുകിട്ടൂ. അതുവരെ മുള്ളിന്റെ മുനയിൽ നില്ക്കുമ്പോലെയാണ്."

ചായകുടിച്ച് കപ്പു തിരിയെ കൊടുത്തതിനുശേഷം മുകളിലേക്കു





ള്ള കോണിപ്പടികൾ കയറുന്നതിനിടയിൽ പാതി വഴി ചെന്ന് ദസ്തയേവ്സ്കി അവിടെ തിരിഞ്ഞുനിന്നു.

"അന്ന മുകളിലേക്കു വരൂ!"

ധൃതിയിൽ ചായ കുടിച്ചതിനുശേഷം അന്ന മുകളിലേക്കു ചെന്നു. അപ്പോൾ ദസ്തയേവ്സ്കി ജനാലയ്ക്കരികിൽ പുറത്തേക്കും നോക്കി നില്ക്കുകയായിരുന്നു. തുടർന്നെഴുതാനാണെന്നു വിചാരിച്ച് അന്ന മേശയ്ക്കരികിൽ ചെന്നിരുന്ന് നോട്ടുബുക്കും പെൻസിലും എടുത്തു തയ്യാറായി. അപ്പോൾ ജനലിനു പുറംതിരിഞ്ഞുനിന്ന് ദസ്തയേവ്സ്കി പറഞ്ഞു: "എഴുതാനല്ല. ഒരു കഥ കേൾക്ക്. ശ്രദ്ധിച്ചുവേണം. കഥ തീരുമ്പോൾ ഞാൻ അഭിപ്രായം ചോദിക്കും."

ആളിനൊരു സന്തോഷം തോന്നണമല്ലോ എന്നു വിചാരിച്ച് അവൾ കൂടുതൽ ഉത്സാഹം കാണിച്ചു.

അല്ലെങ്കിൽത്തന്നെയും ദസ്തയേവ്സ്കി എന്തോ ഒരു സന്തോഷത്തിലായിരുന്നു. എന്നാലതങ്ങനെ തുറന്നിട്ട് കാണിക്കുംപോലെയല്ല, വളരെ നിഗൂഢമായിട്ട്.

"ഞാനെന്തിനാണ് അന്നയെ വിളിച്ചതെന്നറിയാമോ?" ദസ്തയേവ്സ്കി ചോദിച്ചു: "ഇന്നലെ രാത്രിയിൽ കണ്ട ഒരു സ്വപ്നത്തെക്കുറിച്ചു പറയാനാണ്."

അന്ന അത്ഭുതം കൂറി:

"സ്വപ്നമോ?"

"അതെ, സ്വപ്നം. അതിനെന്തിനാണ് അന്ന അത്ഭുതപ്പെടുന്നത്?"

"ഏയ് ഇല്ല. എന്തായിരുന്നു സ്വപ്നം?"

"അതോ, ഈട്ടിത്തടികൊണ്ടുണ്ടാക്കിയ ഈ അലമാരിയില്ലേ? അതെനിക്ക് സൈബീരിയായിലുള്ള ഒരു സ്നേഹിതൻ - ചോക്കൻ വലിഖനോവ് - തന്നതാണ്. അയാളുടെ സ്നേഹത്തിന്റെ അടയാളമായി. അതിനകത്താണ് ഞാനെന്റെ സ്വകാര്യക്കത്തുകളും കടലാസ്സുകളും വയ്ക്കുന്നത്. ഇന്നലെ രാത്രി സ്വപ്നത്തിൽ ഞാനാ കടലാസ്സുകൾ തിരഞ്ഞുകൊണ്ടിരിക്കുമ്പോൾ ആ കടലാസ്സുകൾക്കിടയിൽ എന്തോ മിന്നുന്നു. ഒരു നക്ഷത്രംപോലെ. തമാശയെന്താണെന്നുവച്ചാൽ ഈ നക്ഷത്രം കടലാസ്സുകൾ തിരയുമ്പോൾ ഇടയ്ക്കിടയ്ക്ക് പ്രത്യക്ഷമാകുകയും അപ്രത്യക്ഷമാകുകയും ചെയ്യുന്നു. ഒടുവിൽ കടലാസ്സുകൾ മുഴുവൻ തീർന്നപ്പോൾ ആ നക്ഷത്രം എന്റെ കൈയിൽ വന്നു. അതൊരു തിളങ്ങുന്ന രത്നമായിരുന്നു."

"എന്നിട്ട് അതെന്തു ചെയ്തു?"

"അതാണ് അതിലെ കഷ്ടം പിടിച്ച കാര്യം. ഞാനതോർക്കുന്നില്ല. എന്തായാലും അതൊരു നല്ല സ്വപ്നമായിരുന്നു."

"യാഥാർത്ഥ്യം സ്വപ്നത്തിൽ കണ്ടതിന് നേരെ വിപരീതമാകുമെന്നാണ് ഞാൻ കേട്ടിട്ടുള്ളത്. അതു നേരാണെങ്കിൽ ഫയദോറിന് എന്തോ ഒന്ന് നഷ്ടപ്പെടാൻ പോവുകയാണെന്നു തോന്നുന്നു. ദൈവമേ! എന്താണത്?"

പെട്ടെന്ന് ദസ്തയേവ്സ്കിയുടെ മുഖം വിളറി. അതു കണ്ടപ്പോൾ അങ്ങനെ പറയരുതായിരുന്നുവെന്ന് അന്ന വിചാരിക്കുകയും ചെയ്തു. ഇനി എന്തുപറഞ്ഞ് പുള്ളിയെ സന്തോഷിപ്പിക്കുമെന്ന് അവൾ ഉള്ളിൽ തട്ടി ചിന്തിച്ചു. അപ്പോൾ ഒരു തുരുമ്പു കിട്ടി.

"എനിക്ക് സ്വപ്നം വ്യാഖ്യാനിക്കാനൊന്നും അറിയില്ല. എനിക്കതിലൊന്നും വിശ്വാസവുമില്ല. ഞാൻ വെറുതെ പറഞ്ഞതാണെന്നു വിചാരിക്ക്. എഴുത്തുകാർക്കാകുമ്പോൾ സ്വപ്നം വലിയ ഒരനുഭവമായിരിക്കും. ചിലപ്പോൾ ഭാഗ്യത്തിൻെറ. അല്ലെങ്കിൽ ഒരു മഹാവിജയത്തിൻെറ. എനിക്ക് മറ്റൊന്ന് തോന്നുന്നുണ്ട്. ആ സ്വപ്നത്തിൻെറ ഓർമ്മയിൽ നോവൽ സങ്കല്പിച്ചാൽ അതൊരുപക്ഷേ ഫയദോറിൻെറ ജീവിതത്തിൻെറതന്നെ വഴിത്തിരിവായിരിക്കും!"

അപ്പോൾ ദസ്തയേവ്സ്കി പറഞ്ഞു:

"എൻെറ മനസ്സിൽ ഒരു പുതിയ നോവൽ രൂപംകൊള്ളുന്നുണ്ട്."

യഥാർത്ഥത്തിൽ ഉള്ളതിൻെറ നൂറിരട്ടി സന്തോഷം ഭാവിച്ചുകൊണ്ട് അന്ന ചോദിച്ചു:

"നേരോ? എന്നിട്ടെന്താ എന്നോടു പറയാതിരുന്നത്?"

"അതിൻെറ അവസാനം ദുരൂഹമായിരുന്നു. ഏതു കഥയ്ക്കും ഒരവസാനം ഉണ്ടാവാതെ നിവൃത്തിയില്ല. ഇനി അതെങ്ങനെയായിത്തീരുമെന്നോർക്കുമ്പോൾ..."

"ആട്ടെ, എന്താണ് കഥ? സ്വപ്നത്തിൻെറയാണോ? ഞാനുദ്ദേശിച്ചത് അതിൻെറ ആശയത്തെക്കുറിച്ചാണ്."

"ഓ, ഒരു സ്വപ്നത്തിൻെറ കഥ. അതിനങ്ങനെയും ഒരു തലമുണ്ട്. എങ്കിലും പ്രധാനമായും അതൊരു പെൺകുട്ടിയുടെ മനഃശാസ്ത്രവുമായിട്ടാണു ബന്ധപ്പെട്ടിരിക്കുന്നത്. കഥ പറഞ്ഞാൽ അതിനൊരന്ത്യം നിർദ്ദേശിക്കാമോ അന്നയ്ക്ക്?"

"ഞാനോ! എൻെറ ദൈവമേ, ഞാനെങ്ങനെയാണ് കഥയുടെ അന്ത്യം കണ്ടുപിടിക്കുന്നത്? അതൊരു കടങ്കഥയൊന്നുമല്ലല്ലോ. ആണോ?"

"ആണോ എന്നു ചോദിച്ചാൽ അതെ. അല്ലെങ്കിൽ ഏതു കഥയും ഒരു കടങ്കഥയാണ്."

അല്ലെന്നു വിശ്വസിക്കുന്നുണ്ടോ അന്ന, എന്ന അർത്ഥത്തിൽ





ദസ്തയേവ്സ്കി അവളെ ചുഴിഞ്ഞുനോക്കി. പിന്നെ അസാധാരണമായ ഒരുന്മേഷത്തോടെ കഥ പറഞ്ഞു:

"പ്രധാന കഥാപാത്രം ഒരു ചിത്രകാരനാണ്. ചെറുപ്പക്കാരനൊന്നുമല്ല. ഒരു വൃദ്ധൻ. ഏതാണ്ട് എൻെറ പ്രായം വരും. അയാളുടെ ഒരു കൈ, ഇടതുകൈ തളർന്നുപോയി. അതുകൊണ്ടുള്ള വിഷാദവും ആശങ്കയുമൊക്കെ അയാൾക്കുണ്ടായിരുന്നു. സ്വന്തം ഹൃദയാഭിലാഷങ്ങൾ പ്രകടിപ്പിക്കാൻ അശക്തനായ വിധത്തിൽ അയാൾ ഒരു പാവമായിരുന്നു. ഒരു സ്വപ്നം പെയിൻറ് ചെയ്യാനുള്ള ശ്രമത്തിൽ അയാൾ പരാജയപ്പെടുന്നു. അതിൻെറ വ്യഥയും അയാൾ അനുഭവിക്കുന്നു. അയാൾ അങ്ങനെയുള്ള ഒരു പാവമാണ്."

അപ്പോൾ അന്ന ചോദിച്ചു:

"അങ്ങനെ ഒരു പാവത്താനെ എന്തുകൊണ്ടു കഥാനായകനാക്കി? ഒരാർട്ടിസ്റ്റെന്നൊക്കെ പറയുമ്പോൾ അതൊരു യുവാവാകുന്നതല്ലായിരുന്നോ നല്ലത്? നല്ലതെന്നു ചോദിക്കുമ്പോൾ സ്വാഭാവികം എന്നാണ് ഞാനുദ്ദേശിച്ചത്."

"അന്നയ്ക്കിഷ്ടപ്പെട്ടില്ലല്ലേ എൻെറ കഥാനായകനെ?" ദസ്തയേവ്സ്കി ചോദിച്ചു: "ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും അയാൾ കുറെ പ്രായം ചെന്ന ആളാണ്. അങ്ങനെയായിപ്പോയി. അതുകൊണ്ട് അയാൾക്കൊരു കഥയിലെ പ്രധാന കഥാപാത്രമാകാൻ പാടില്ലെന്നില്ലല്ലോ? ഉണ്ടോ?"

അന്ന പറഞ്ഞു:

"ഏയ്, അങ്ങനെയൊന്നുമില്ല. സ്വന്തം കലയെ സ്നേഹിക്കുന്നുണ്ടല്ലോ അയാൾ. അതുമതി."

ദസ്തയേവ്സ്കി കഥ തുടർന്നു:

"എങ്ങനെയായാലും അയാൾ ഒരു പെൺകുട്ടിയെ സ്നേഹിക്കുന്നു. പെൺകുട്ടിയെന്ന് പറയുമ്പോൾ അന്നയുടെ പ്രായം വരും. നമുക്കവളെ ആന്യാ എന്ന് വിളിക്കാം. അതിസുന്ദരി. ബുദ്ധിമതി. ജീവിതത്തെക്കുറിച്ച് ശുഭപ്രതീക്ഷയുള്ളവൾ. നല്ല നയജ്ഞ. മറ്റുള്ളവരുടെ ഹൃദയം കാണാനുള്ള കണ്ണുള്ളവൾ. ഒരു ചിത്രപ്രദർശനത്തിൽ വച്ച് ആ ചിത്രകാരൻ ആ യുവസുന്ദരിയെ കാണുന്നു. അയാൾക്കെങ്ങനെയോ അവളോടു വലിയ ഇഷ്ടം തോന്നുന്നു. ഇഷ്ടമെന്നു വച്ചാൽ, സ്നേഹം. തൻെറ ജീവിതത്തിൻെറ ഭാവിയും സാഫല്യവുമൊക്കെ അയാൾ അവളിൽ കാണുന്നു. അയാളുടെ സ്വപ്നം എന്നു വിചാരിച്ചാൽ മതി. പക്ഷേ, അങ്ങനെ ഒരു സ്വപ്നം നിഷ്ഫലമായി തീരുകയല്ലേ സ്വാഭാവികം? അവൾ തിരിച്ച് ആ ചിത്രകാരനെ സ്നേഹിക്കുമോ? അങ്ങനെ ഒരു പെൺകുട്ടി ഒരു വൃദ്ധനായ ചിത്രകാരനെ സ്നേഹിക്കുകയാണെങ്കിൽ ആ സ്നേഹം അവരുടെ ഭയാനകമായ ഒരാത്മബലിയായിതീരുകയില്ലേ?

ആ വൃദ്ധന്റെ ജീവിതവുമായി തന്റെ ജീവിതത്തെ ബന്ധിപ്പിക്കാൻ തുനിയുകയാണെങ്കിൽ പിന്നീടതോർത്ത് അവൾക്ക് ദുഃഖിക്കേണ്ടിവരില്ലേ? അല്ലെങ്കിൽ അതൊക്കെ പോട്ടെ. അത്ര സുന്ദരിയായ ഒരു പെൺകുട്ടി വൃദ്ധനും ദരിദ്രനുമായ ഒരാളെ സ്നേഹിക്കുമോ? അതൊരു മനഃശാസ്ത്രപരമായ അസത്യമായിരിക്കുകയില്ലേ? അതിനൊരുത്തരം കിട്ടണം എനിക്ക്."

"സുന്ദരിയായ ഒരു പെൺകുട്ടിക്ക് വൃദ്ധനും ദരിദ്രനുമായ ഒരു ചിത്രകാരനോടു സ്നേഹം തോന്നിക്കൂടെന്നാരു പറഞ്ഞു?" അന്ന ചോദിച്ചു: "എന്തൊരു മനഃശാസ്ത്രതത്ത്വമാണത്? എനിക്കു തോന്നുന്നത് മറിച്ചാണ്. ഒരു പെൺകുട്ടി വൃദ്ധയായ ചിത്രകാരനെ സ്നേഹിക്കു ന്നതിൽ അസ്വാഭാവികമായിട്ടൊന്നുമില്ല. ചിത്രകാരൻ വൃദ്ധനും ദരിദ്രനുമാണെങ്കിലെന്ത്? അയാൾ ചിത്രകാരനാണെന്നുള്ളതാണ് പ്രധാനം. സൗന്ദര്യവും ധനവും നോക്കിയാണോ സ്നേഹിക്കുന്നത്? സ്നേഹത്തിനങ്ങനെയൊന്നുമില്ല. സ്നേഹം അന്വേഷിക്കുന്നത് സ്നേഹമാണ്. അല്ലാതെ സൗന്ദര്യവും ധനവും പദവിയുമൊന്നുമല്ല. എനിക്കങ്ങനെയാണ് തോന്നുന്നത്."

"ജീവിതം മുഴുവൻ അവൾക്ക് ആ വൃദ്ധനായ ചിത്രകാരനെ ആത്മാർത്ഥമായി സ്നേഹിക്കാൻ കഴിയുമെന്ന് അന്ന യഥാർത്ഥത്തിൽ വിശ്വസിക്കുന്നുണ്ടോ?"

"പിന്നെന്താ വിശ്വസിച്ചാൽ?"

പെട്ടെന്ന് ദസ്തയേവ്സ്കിയുടെ സ്വരം തരളമായിത്തീർന്നു:

"എന്നാൽ, ആ പെൺകുട്ടിയുടെ സ്ഥാനത്ത് അന്ന അന്നയെ ഒന്നു നിർത്തിനോക്ക്. ഒരു നിമിഷത്തേക്ക്. അതുപോലെതന്നെ വൃദ്ധനായ ആ ചിത്രകാരന്റെ സ്ഥാനത്ത് എന്നെയും സങ്കല്പിച്ചുനോക്ക്. ഞാനെന്റെ സ്നേഹത്തെക്കുറിച്ച് പറയുകയായിരുന്നു അന്നയോട്. അന്നയുടെ ഉത്തരമെന്തായിരിക്കും? അന്നയ്ക്കെന്നെ സ്നേഹിക്കാൻ കഴിയുമോ?"

ഒരു നിമിഷാർദ്ധംപോലും ശങ്കിച്ചുനില്ക്കാതെ അവൾ പറഞ്ഞു:

"സ്നേഹിക്കും. ജീവിതം മുഴുവൻ ഞാൻ സ്നേഹിക്കും."

ഏതോ സ്വപ്നത്തിലെന്നപോലെ ദസ്തയേവ്സ്കി ഒരു നിമിഷം അന്നയെ നിർന്നിമേഷനായി നോക്കിനിന്നു. അപ്പോൾ ഭ്രാന്തവും അപ്രതിരോധ്യവുമായ ഒരു വികാരത്തള്ളിച്ചകൊണ്ട് അദ്ദേഹത്തിന് സ്വന്തം ഹൃദയത്തിന്മേലുള്ള പിടി വിട്ടു.







അണ മുറിഞ്ഞൊഴുകുന്ന ഒരു നദിപോലെയായിരുന്നു ആ സ്നേഹം. അന്ന അതിൽ വീണുപോയി. അതിന്റെ ഒഴുക്കിൽ. അതിന്റെ ചുഴികളിൽ. അതിന്റെ മലരികളിൽ. അതിന്റെ ആഴങ്ങളിൽ. ആ സ്നേഹം അവളെ അത്ഭുതപ്പെടുത്തുകയും ചെയ്തു. അത്രമേൽ തീക്ഷ്ണവും വന്യവുമായിരുന്നു. അത്രമേൽ ഉൽക്കടവും അഗാധവുമായിരുന്നു. തന്റെ ജീവിതത്തിൽ എന്താണ് സംഭവിക്കുന്നതെന്ന് അന്ന അത്ഭുതപ്പെട്ടു. അതും ഓർക്കാപ്പുറത്ത്. പെട്ടെന്ന്. വിധി കാത്തുവച്ചിരുന്ന ഒരു നിമിഷം പോലെയായിരുന്നു അത്. അവളുടെ ഹൃദയത്തിൽ അത്ഭുതകരമായ ഒരു പ്രകാശം പരന്നു.

അപ്പോഴും അവൾ ഹൃദയത്തെ ശാസിച്ചു. അരുത്, അത്ര പെട്ടെന്ന് അതിലങ്ങോട്ടു മുങ്ങിപ്പോകരുത്. അജ്ഞാതമായ ഒരു ഭയവും അവളെ ബാധിച്ചു. ഇതെന്തിന്റെ ആരംഭമാണ്?

മനുഷ്യന് അവന്റെ ഭാവി കാണാൻ കഴിയുന്നില്ല. വിധി വായിക്കാൻ കഴിയുന്നില്ല. അതുകൊണ്ടു പൊടുന്നനെ ഒരു വഴിത്തിരിവിലേക്കു കടക്കുമ്പോൾ മനസ്സ് ആശങ്കകൾകൊണ്ടു പതറുന്നു.

പക്ഷേ, ആ സ്നേഹം ഹൃദയത്തിൽ വന്നലയ്ക്കുന്നു. ഒരു പ്രളയവാരിധിയുടെ പ്രക്ഷുബ്ധതയോടെ. എങ്ങനെയായിരുന്നു ആ സ്നേഹത്തിന്റെ ആരംഭം? ഓർത്തുനോക്കുമ്പോൾ അതിന് ഒരാരംഭമില്ല. പൊടുന്നനെ ഒരു പ്രളയംപോലെ അതു സംഭവിച്ചു. നിശ്ശബ്ദമായിട്ട്. ആത്മാവും ആത്മാവും തമ്മിലുള്ള ഒരാകർഷണം. അതിന്റെ ലയം. ഓർക്കുമ്പോൾ ഒരു സ്വപ്നംപോലെയാണ്. അതിന്റെ യാഥാർത്ഥ്യം ഇപ്പോ

ഴും അജ്ഞാതമായിരിക്കുന്നു! സത്യത്തിൽ അതിന്റെ ഒരനുഭവം യാഥാർത്ഥ്യത്തിന്റെ മറുപുറംപോലെയാണ്. എന്താണ് യാഥാർത്ഥ്യത്തിന്റെ മറുപുറം? അയഥാർത്ഥമോ? സ്വപ്നമോ? അതൊന്നുമല്ല. യാഥാർത്ഥ്യത്തിന്റെയും അപ്പുറത്തുള്ള ഒരു തീക്ഷ്ണമായ പരമാർത്ഥം!

അതു സ്വപ്നമല്ല.

അന്ന തന്റെ സ്നേഹത്തെക്കുറിച്ച് അമ്മയോടു പറഞ്ഞു. അമ്മ എതിർത്തൊന്നും പറഞ്ഞില്ല. ഒരു വാക്കുപോലും എതിർത്തുപറഞ്ഞില്ലെന്നു മാത്രമല്ല, നിന്റെ ഇഷ്ടം അതാണെങ്കിൽ എനിക്കത് സന്തോഷമാണെന്നു പറയുകയും ചെയ്തു.

പക്ഷേ, അനിയത്തിക്ക് അതിഷ്ടപ്പെട്ടില്ല. ദസ്തയേവ്സ്കിയെക്കുറിച്ച് അവൾക്കു പറയാനില്ലാത്ത കുറ്റങ്ങളില്ല. എല്ലാം അന്ന നേരത്തേ കേട്ടിട്ടുള്ളതാണ്. അപസ്മാരരോഗി. ദരിദ്രൻ. കടക്കാരൻ. അസന്മാർഗ്ഗി. പിശാചു ബാധിച്ചവൻ. വയസ്സൻ.

അതു പറഞ്ഞപ്പോൾ അന്ന എതിർത്തു.

"ആരു പറഞ്ഞു വയസ്സനെന്ന്? എന്റെ നോട്ടത്തിൽ വയസ്സനല്ല. എന്നുമാത്രമല്ല, ഞാൻ ചെന്നതിൽപിന്നെ കുറേക്കൂടി ചെറുപ്പമായിട്ടുണ്ടെന്നു തോന്നുകയും ചെയ്യും."

അപ്പോൾ അനിയത്തി കളിയാക്കി:

"എന്നാൽ അങ്ങനെ ചെറുപ്പമായി ചെറുപ്പമായി ഒടുവിൽ ഇപ്പോൾ ഭൂമിയിൽ ജനിച്ചുവീണ കുട്ടിയായിത്തീരും. അപ്പോൾ നിനക്ക് തൊട്ടിലിൽ കിടത്തി പാട്ടുപാടി ഉറക്കാം!"

"അതു ഞാനെന്റെ ഇഷ്ടംപോലെ ചെയ്തോളാം-" എന്നു പറയാൻ നാവു തരിച്ചതാണ് അന്നയ്ക്ക്. മനഃപൂർവ്വം ക്ഷമിച്ചു. ഇങ്ങനെ ഒരു കാര്യത്തിനുവേണ്ടി അനിയത്തിയുമായി വഴക്കുകൂടുന്നത് ഭംഗിയല്ലെന്നു തോന്നി.

കാർഷിക കോളേജിൽ പഠിക്കുന്ന അനിയൻ എതിർപ്പും കാണിച്ചില്ല ആനുകൂല്യവും കാണിച്ചില്ല. 'നിന്റെ ഇഷ്ടം' എന്നൊരു ഭാവത്തിൽ അവൻ നിശ്ശബ്ദനായി.

അവന് ദസ്തയേവ്സ്കിയെ ഇഷ്ടമാണ്. ദസ്തയേവ്സ്കിയുടെ നോവലുകൾ വായിക്കും. അതാസ്വദിക്കാനും അവനു കഴിയും. അവൻ ഒരിക്കൽ ദസ്തയേവ്സ്കിയുടെ 'ഇരട്ടകൾ' വായിച്ച് അതിനെക്കുറിച്ചു വളരെ രസകരമായി സംസാരിച്ചു. അതിലെ ആ ഗോൾയാദ്കിനെ ജീവിതത്തിൽ മറക്കാനൊക്കുകയില്ലെന്ന് അവൻ പറഞ്ഞു.

അന്നു രാത്രി അന്ന ഉറങ്ങിയില്ല.

പിറ്റേന്ന്, ഇളവെയിൽ തിളങ്ങുന്ന ഒരു പ്രഭാതം. ബോൾഷെ





ഒഖ്തെൻസ്കോയെ സെമിത്തേരിയിൽ പിതാവിന്റെ ശവകുടീരത്തിനുമേൽ പൂക്കൾ വച്ച് അതിന്റെ മുമ്പിൽ മുട്ടുകുത്തിനിന്ന് അന്ന പ്രാർത്ഥിച്ചു:

"ഞാൻ ദസ്തയേവ്സ്കിയെ സ്നേഹിക്കുന്നു. ആകെ തകർന്ന ഒരു മനുഷ്യൻ! വിഭജിക്കപ്പെട്ട ആത്മാവെന്നാണ് അദ്ദേഹം പറയുന്നത്. ആർക്കും വേണ്ടാതെ, ആരും സ്നേഹിക്കാനില്ലാതെ ചെളിക്കുണ്ടിൽ വീണുപോയ ഒരാൾ. ഞാനതെല്ലാം അറിഞ്ഞുകൊണ്ടാണ്. എന്നുവച്ച് ഞാൻ മനഃപൂർവ്വം സ്നേഹിച്ചതാണെന്നല്ല. ഇത് ദൈവഹിതംപോലെ സംഭവിച്ചതാണ്. എനിക്കറിയാം ആ മനുഷ്യൻ നന്മയും വിശുദ്ധിയും ഉള്ള ആളാണെന്ന്! മുമ്പൊരിക്കൽ പിതാവു പറഞ്ഞതാണു ഞാൻ ഓർക്കുന്നത്. 'ഹൃദയത്തിനുമേൽ ദൈവത്തിന്റെ കൈയൊപ്പുള്ള ഒരാൾ!' എനിക്കെന്താണ് സംഭവിക്കാനിരിക്കുന്നതെന്ന് ദൈവത്തിനു മാത്രമറിയാം. അതെന്തായാലും ഞാൻ സങ്കടപ്പെടുകയില്ല. എല്ലാം ദൈവത്തിന്റെ കൈകളിൽ ഏല്പിച്ചിട്ടാണ് ഞാൻ ആ സ്നേഹത്തിനു മുമ്പിൽ എന്നെ സമർപ്പിക്കുന്നത്. ദൈവം എപ്പോഴും ഞങ്ങളുടെ ജീവിതത്തിന് കാവൽ ഉണ്ടായിരിക്കുമെന്നാണ് ഞാൻ വിശ്വസിക്കുന്നത്. ഞാൻ ചെയ്യുന്നതു തെറ്റാണോ എന്ന് എനിക്കറിയില്ല. ഞാനങ്ങനെയല്ല കരുതുന്നത്. ദൈവം ഞങ്ങളെ കൂട്ടിച്ചേർത്തു എന്നാണു ഞാൻ വിശ്വസിക്കുന്നത്. അല്ലെങ്കിൽ ഇതിങ്ങനെ സംഭവിക്കാൻ യാതൊരു സാധ്യതയുമില്ല. പിതാവ് എന്നെ അനുഗ്രഹിക്കണം!"

അന്ന പിന്നെയും കുറെനേരംകൂടി പിതാവിന്റെ ശവകുടീരത്തിനു മുമ്പിൽ കണ്ണുകളടച്ച് മുട്ടിന്മേൽ നിന്നു. തിരുഹൃദയപ്പൂവിന്റെയും മരച്ചില്ലകളുടേയും നിശ്ശബ്ദതയുമായി അവളുടെ പ്രാർത്ഥനയുടെ നിശ്ശബ്ദത ഇടകലർന്നു. ദൈവികമായ ഒരു നിമിഷംപോലെയായിരുന്നു അത്.

പിന്നെ അവൾ കുരിശുവരച്ചു. പിതാവിന്റെ ശവകുടീരത്തിനുമേൽ ചുംബിച്ചു. പതുക്കെ എഴുന്നേറ്റ് മരിച്ചു ശവക്കല്ലറകളിൽ ഉറങ്ങുന്നവരെ തന്റെ കാലൊച്ചകൾകൊണ്ടുണർത്താതെ പതുക്കെ പുറത്തേക്കു നടന്നു.

അവൾ ഇറങ്ങിവരുമ്പോൾ ദസ്തയേവ്സ്കി സെമിത്തേരിയുടെ അകത്തേക്കുള്ള പടിവാതിലിന്നരികിൽ നിൽക്കുകയായിരുന്നു. എന്തെന്നില്ലാത്ത ഒരു പ്രശാന്തത അപ്പോൾ ആ മുഖത്ത് അവൾ കണ്ടു. അതീന്ദ്രിയമായ ആത്മീയതയുടെ ഓർമ്മകൾ ഉണർത്തുന്ന ഒന്നായിരുന്നു അത്.

ഒരു നിമിഷം അവർ അന്യോന്യം നോക്കിനിന്നു. പിന്നെ നിശ്ശബ്ദം പുറത്തേക്കു നടന്നു.

അങ്ങനെ നടക്കുമ്പോഠം ദസ്തയേവ്സ്കി ചോദിച്ചു:

"അന്നയ്ക്ക് എന്തെങ്കിലും അബദ്ധം പിണഞ്ഞെന്ന തോന്നലു ണ്ടോ? ഞാനർത്ഥമാക്കുന്നത് എൻെറ സ്നേഹത്തെയാണ്."

"എൻെറ സ്നേഹമോ?" അവഠം എതിർത്തു: "അതെന്താ അങ്ങ നെ പറഞ്ഞത്? ആദ്യം ഞാനല്ലേ എൻെറ സ്നേഹമെന്ന് ഏറ്റുപറഞ്ഞത്? എന്തെങ്കിലും അബദ്ധം പിണഞ്ഞെന്നുള്ള തോന്നലൊന്നും എനിക്കില്ല. ഞാനെൻെറ പിതാവിൻെറ ശവക്കല്ലറയ്ക്കരികിൽ ഞാൻ ചെയ്ത കുറ്റത്തിനു മാപ്പു ചോദിക്കാൻ പോയതാണെന്നാണോ വിചാരം? അല്ല. ഞാൻ അപേക്ഷിച്ചത് എന്നെ അനുഗ്രഹിക്കാനാണ്."

ദസ്തയേവ്സ്കി പറഞ്ഞു:

"ഇനി മറ്റുള്ളവർ എന്തൊക്കെ പറയുമെന്ന് എനിക്കറിയില്ല അ ല്ലെങ്കിൽതന്നെ ഞാൻ ഒരറുവഷളനാണെന്നാണ് കേഠംവി. ഇതു കൂടി യാകുമ്പോഠം..."

അവഠം ചോദിച്ചു: "ഇതുംകൂടിയാകുമ്പോഠം? എന്താ... ഉദ്ദേശി ച്ചത്? ഞാൻ ചോദിക്കട്ടെ, എന്തിനാ ലോകത്തിൻെറ മുമ്പിൽ ഇങ്ങനെ ഒരു കുറ്റവാളിയെപ്പോലെ നിൽക്കുന്നത്?"

"ഞാനെന്തു കുറ്റം ചെയ്തെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും ഞാൻ തന്നെ കുറ്റക്കാരൻ. സംശയമില്ല. അതിപ്പോഠം ഈ സ്നേഹത്തി ൻെറ കാര്യത്തിൽ മാത്രമല്ല. എൻെറ ജീവിതംതന്നെ ഒരു വലിയ കുറ്റം പോലെയാണ്."

"എന്തിനിങ്ങനെ ആവശ്യമില്ലാതെ ഓരോന്നു ചിന്തിച്ച് മനസ്സു വി ഷമിപ്പിക്കുന്നു?"

"എനിക്കൊരു സമാധാനമുണ്ട്. എൻെറ ജീവിതം മറ്റുള്ളവർ കരുതും പോലെ ഒരു കുറ്റമാണെങ്കിൽ അത് ചെയ്തത് ദൈവവും ഞാ നും കൂടിയാണ്. പങ്കാളിത്തം പപ്പാതി!"

"എന്നിട്ട് ദൈവം എന്തു പറയുന്നു?"

"ദൈവം ഒന്നും പറയുന്നില്ല. അതല്ലേ സങ്കടം! ലോകം കല്ലെറി യുന്നത് എന്നെ!"

"ഇനി ഒരാഠംകൂടി ഉണ്ടെന്നു വിശ്വസിക്ക്, കല്ലേറു കൊള്ളാൻ."

"ഞാനാ ശവക്കോട്ടയുടെ വാതില്ക്കൽനിന്ന് എന്നെ വിചാരണ ചെയ്യുകയായിരുന്നു, അന്ന പ്രാർത്ഥിക്കുമ്പോഠം-"

"വിചാരണയോ?"

"ഉം. ഇടയ്ക്കിടയ്ക്ക് എന്നെ വിചാരണ ചെയ്യുന്നത് എൻെറ ഒരു ശീലമാണ്."

"എന്തായിരുന്നു വിചാരണയ്ക്കു ചെയ്ത കുറ്റം?"





"തൻെറ പാതിപോലും പ്രായമില്ലാത്ത ഒരു പെണ്ണിനെ സ്നേഹി ച്ചത്

"എന്നിട്ട് അതെങ്ങനെ അവസാനിച്ചു?"

"അവസാനിച്ചിട്ടില്ല. വാദവും എതിർവാദവുമായിട്ട് അതങ്ങനെ നീ ളുന്നു."

"എന്താണ് എതിർവാദം?"

"അത് ആരംഭിക്കുന്നത് ഒരു ചോദ്യത്തിൽ നിന്നാണ്. പരിഭ്രമി ക്കണ്ട. വളരെ ലളിതമായ ഒരു ചോദ്യമാണ്. എന്തിനാണു സ്നേഹി ക്കുന്നത്? സ്നേഹിച്ചില്ലെങ്കിൽ എന്താണു കുഴപ്പം? ആരെയും ഒന്നി നെയും സ്നേഹിക്കാതെയും മനുഷ്യനു ജീവിച്ചുകൂടേ?"

"അതികഠിനമായ ചോദ്യങ്ങഠം തന്നെ! എന്നിട്ടെന്താണ് ഉത്തരം?"

"ആത്മീയമായ ഏകാന്തതയുടെ ദുഃഖം മറക്കാനാണ് സ്നേഹി ക്കുന്നത്."

"ആത്മീയമായ ഏകാന്തത. അല്ലേ?"

"അതെ. ആത്മീയമായ ഏകാന്തത. അതിൻെറ ദുഃഖം. അതു സഹിക്കാൻവേണ്ടിയാണ് സ്നേഹിക്കുന്നത്. അതു സഹിക്കാൻവേണ്ടി യാണ് ജീവിതത്തിൽ എന്തും മനുഷ്യൻ ചെയ്യുന്നത്. മനുഷ്യൻ എന്ന് പറഞ്ഞാൽ പോരാ, ജീവജാലങ്ങഠം മുഴുവനും. അല്ലെങ്കിൽ പ്രപഞ്ച ത്തിലുള്ളതെല്ലാം. ആദിയിൽ, അതായത് ഉല്പത്തിക്കും മുമ്പ്, ദൈവവും ആത്മീയമായ ഏകാന്തത അനുഭവിച്ചിരിക്കണം."

"ഇടയ്ക്കിടയ്ക്ക് ദൈവത്തെ കാണാറുണ്ടെന്ന് ഒരിക്കൽ പറഞ്ഞി ല്ലേ? ഇനി കാണുമ്പോഠം ഒന്നു ചോദിക്ക്."

"അതു ചോദിക്കാനൊന്നുമില്ല. ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. ഭൂമി പാഴായും ശൂന്യമായും ഇരുന്നു. ആഴത്തിന്മീ തെ ഇരുഠം ഉണ്ടായിരുന്നു. എന്നൊക്കെ നാം ഉല്പത്തിപ്പുസ്തകത്തിൽ വായിക്കുന്നില്ലേ? അതിനു മുമ്പത്തെ അവസ്ഥയാണ്. ദൈവം എന്തിനാ ണ് ആകാശത്തേയും ഭൂമിയേയും വെള്ളത്തേയും വെളിച്ചത്തേയും മനു ഷ്യനേയും മറ്റു ജീവജാലങ്ങളേയും സൃഷ്ടിച്ചത്? ആത്മീയമായ ഏകാന്തതകൊണ്ടു മടുത്തിട്ട്."

"ആത്മീയമായ ഏകാന്തതകൊണ്ടു മടുക്കുമ്പോഠം സൃഷ്ടിയും സ്നേഹവും, അല്ലേ?"

"അതെ, സ്നേഹവും സൃഷ്ടിയും ആ അവസ്ഥയിൽ രണ്ടല്ല. സൃഷ്ടിയുടെ അടിയിൽ സ്നേഹമുണ്ട്. ഒരു പ്രേരണയായിട്ട്. ആദികാ രണമായിട്ട്."

"അപ്പോഠം ഏകാന്തതയോ?"

"അതു നേരത്തേ ഉണ്ടല്ലോ. ആദിയിൽ തന്നെ പൊതിഞ്ഞു നിൽക്കുന്ന ഒരു മഹാശൂന്യതയുടെ മദ്ധ്യത്തിൽ ആദ്യം ഉളവാകുന്നത് ഏകാന്തതയല്ലാതെ മറ്റെന്താണ്?"

അപ്പോഴേക്കും അവർ സ്മോംനി മൊണാസ്റ്ററിക്കടുത്തെത്തി. അന്ന അതിനുള്ളിൽ കയറി പ്രാർത്ഥിച്ചു. ദസ്തയേവ്സ്കി പുറത്തൊരിടത്ത് ഒരു തണൽമരത്തിന്റെ ചുവട്ടിൽ കാത്തുനിന്നു. അന്ന വിളിച്ചതാണ് അംത്താരയ്ക്കരികിൽ ചെന്നുനിന്ന് പ്രാർത്ഥിക്കാൻ. ദസ്തയേവ്സ്കി ഒഴിഞ്ഞുമാറി. പ്രാർത്ഥിക്കുമ്പോഴം താൻ തനിച്ചേ പാടുള്ളു. ഒരു കൂട്ടപ്രാർത്ഥനയിൽ തനിക്ക് യാതൊരേകാഗ്രതയും കിട്ടുകയില്ല. അല്ലെങ്കിൽതന്നെ അങ്ങനെ കൃത്യമായി പള്ളിയിൽ പോയി പ്രാർത്ഥിക്കുന്ന ശീലമില്ല. പ്രാർത്ഥനയൊക്കെ സ്വന്തം ഹൃദയത്തിൽതന്നെയാണ്. അല്ലെങ്കിൽ പള്ളിയിൽ ചെല്ലുമ്പോഴം അവിടെ ആരുമുണ്ടാകരുത്. പുരോഹിതൻ പോലും. ദൈവത്തിനും തനിക്കും ഇടയിൽ മറ്റൊരാളുടെ സാന്നിദ്ധ്യം എന്തോ ഒരു പ്രയാസമുണ്ടാക്കും.

പ്രാർത്ഥന കഴിഞ്ഞിറങ്ങിവന്നപ്പോഴം അന്ന ചോദിച്ചു:

"എന്താ പ്രാർത്ഥിക്കാൻ വരാതിരുന്നത്?"

ദസ്തയേവ്സ്കി പറഞ്ഞു:

"ഏയ്, ഒന്നും കൊണ്ടല്ല. ഞാനങ്ങനെ കൃത്യനിഷ്ഠയോടെ പള്ളിയിൽ പോക്യോ പ്രാർത്ഥിക്ക്യോ ചെയ്യാറില്ല."

"അപ്പോഴം ഇന്നാളൊരു ദിവസം വിശുദ്ധ മാതാവിന്റെ പള്ളിയിൽ പോയെന്നു പറഞ്ഞതോ?"

"അന്നേരം അങ്ങനെ തോന്നി. അവിടെ അത്ര മനോഹരമായ ഒരു ശില്പമുണ്ട്. വളരെക്കാലമായുള്ള ഒരാഗ്രഹമായിരുന്നു അതൊന്നു കാണണമെന്ന്."

"അതോ പ്രാർത്ഥനയിൽ വിശ്വാസമില്ലാഞ്ഞിട്ടോ?"

"ചിലപ്പോഴം പ്രാർത്ഥിക്കാൻ തോന്നും. ചിലപ്പോഴം തോന്നും ഇതിനൊന്നും ഒരർത്ഥവുമില്ലെന്ന്. സ്വന്തം ഹൃദയം തന്നെയാണ് പ്രധാനം. ആ പള്ളിയിൽ ചെകുത്താനെ വാഴിക്കുന്നവർ ഞായറാഴ്ചകളിൽ പള്ളിയിൽ പോയിട്ടെന്താ? പ്രാർത്ഥിച്ചിട്ടെന്താ? ദൈവത്തിനീ കള്ളത്തരം മനസ്സിലാവുകയില്ലെന്നു വിചാരിച്ചാണോ? ഇതൊക്കെ പറഞ്ഞാലും, ഒരാശയമെന്ന നിലയിൽ പ്രാർത്ഥന എനിക്കിഷ്ടമാണ്."

അങ്ങനെ വർത്തമാനം പറഞ്ഞുനടന്ന് അവർ ഒരാശ്രമത്തിനരികിൽ ചെന്നു.

അന്ന പറഞ്ഞു.

"എനിക്ക് ആശ്രമത്തിലൊന്നു കയറണം."





പ്രാർത്ഥിച്ചതൊന്നും പോരേ എന്ന അർത്ഥത്തിൽ ദസ്തയേവ്സ്കി ചോദിച്ചു:

"അവിടെയെന്താ?"

"ഫാദർ ഫിലിപ്പ് സ്പെരാൻസ്കിയെ ഒന്ന് കാണാൻ. ഞങ്ങളുടെ പുരോഹിതനാണ്. എനിക്കദ്ദേഹം വെറും ഒരു പുരോഹിതൻ മാത്രമല്ല."

"പിന്നെ?"

"ബന്ധു. ഉപദേഷ്ടാവ്. അഭ്യുദയകാംക്ഷി. ആർക്കായാലും വേണ്ടേ അങ്ങനെ ഒരാശ്?"

"ഉണ്ടാവുന്നതു നല്ലതായിരിക്കും. എനിക്കത്രയേ അറിയാവൂ."

"വരൂ, നമുക്കു രണ്ടുപേർക്കുംകൂടി അദ്ദേഹത്തെ ചെന്നു കാണാം. എന്താ?"

"അതുവേണ്ടാ. അന്ന തനിയെ പോയാൽ മതി. അതാണു നല്ലത്."

"അതെന്താ?"

"തർക്കിക്കാനൊന്നും നില്ക്കണ്ട. അന്ന ചെന്നു കണ്ടിട്ടു വരൂ. ഞാനിവിടെ നില്ക്കാം."

നിർബന്ധിച്ചിട്ട് പ്രയോജനമില്ലെന്ന് അന്നയ്ക്കു തോന്നി. അന്ന തനിയെ ആശ്രമത്തിനകത്തേക്കു പോയി.

വളരെ പഴക്കം തോന്നിപ്പിക്കുന്ന ഒരാശ്രമമായിരുന്നു അത്. എന്തോ ഒരു ഗാംഭീര്യമുണ്ട്. പക്ഷേ, അതല്ല മനസ്സിനെ പെട്ടെന്നാകർഷിക്കുന്നത്. അവിടത്തെ പ്രശാന്തതയാണ്. ആകപ്പാടെ നിശ്ശബ്ദമായ ഒരു സ്ഥലം. മതിൽക്കെട്ടിനരികിലെ മരങ്ങളിൽ കാറ്റു തട്ടുമ്പോഴം പ്രാർത്ഥന പോലെ എന്തോ ഒന്നു കേൾക്കുന്നു. അവിടെ കെട്ടിനിൽക്കുന്ന നിശ്ശബ്ദതയിൽ നിന്ന്. ആശ്രമത്തിനു പുറത്ത് മരച്ചില്ലകൾക്കിടയിലൂടെ കാണാവുന്ന ആകാശത്തിന്റെ ഭംഗിനോക്കി ദസ്തയേവ്സ്കി നിന്നു.

ആശ്രമത്തിനുള്ളിൽ സ്വന്തം മുറിയിൽ ഫാദർ ഫിലിപ്പ് സ്പെരാൻസ്കി എന്തോ വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. അന്നയെ കണ്ടപ്പോഴം അദ്ദേഹം പുസ്തകം മടക്കിവച്ച് അവളുടെ അടുത്തേക്കു ചെന്നു. 'നീയെന്താ ഇന്ന് ഈ നേരത്തു വന്ന'തെന്ന് അദ്ദേഹം ചോദിച്ചു. ലജ്ജയോടും സങ്കോചത്തോടുംകൂടി തന്റെ സ്നേഹത്തെക്കുറിച്ച് അവരം അവളുടെ ആത്മീയപിതാവിനോടു പറഞ്ഞു. അദ്ദേഹം ക്ഷമയോടും ശാന്തതയോടുംകൂടി എല്ലാം കേട്ടുനിന്നു. താൻ സ്നേഹിക്കുന്നത് ദസ്തയേവ്സ്കിയെ ആണെന്നറിയുമ്പോഴം അദ്ദേഹത്തിന് എന്തു തോന്നുമെന്ന് അന്നയ്ക്ക് ആശങ്കയുണ്ടായിരുന്നു. പ്രായവ്യത്യാസത്തിന്റെ കാര്യംകൊണ്ടു മാത്രമല്ല. വേറെയും കാരണങ്ങളുണ്ടല്ലോ ധാരാളം.

അതൊന്നും അച്ചന് അറിഞ്ഞുകൂടെന്നു വരുമോ?

അവൾ അങ്ങനെ സംശയിച്ചും മനസ്സിന്റെ പതർച്ച മറച്ചും നില്ക്കുമ്പോൾ ഫാദർ ഫിലിപ്പ് സ്പെരാൻസ്കി പറഞ്ഞത് 'ദൈവം നിന്നെ അനുഗ്രഹിക്കട്ടെ' എന്നാണ്.

ദസ്തയേവ്സ്കി പുറത്തു നില്ക്കുന്നുണ്ടെന്ന് അന്ന പറഞ്ഞപ്പോൾ അവളുടെ കൂടെ അച്ചനും പുറത്തേക്കിറങ്ങിച്ചെന്നു.

ദസ്തയേവ്സ്കി അവിടെ ആകാശത്തിന്റെ അനന്തതകളിൽ നോക്കി നില്ക്കുകയായിരുന്നു.

ഫാദർ ഫിലിപ്പ് സ്പെരാൻസ്കിയെ കണ്ട് ദസ്തയേവ്സ്കി തലകുനിച്ചു.

"ധാരാളം കേട്ടിട്ടുണ്ട്." അടുത്തുചെന്ന് ദസ്തയേവ്സ്കിയുടെ ചുമലിൽ കൈവച്ച് ഫാദർ ഫിലിപ്പ് സ്പെരാൻസ്കി പറഞ്ഞു: "കാണാൻ സാധിച്ചതിൽ വളരെ സന്തോഷമുണ്ട്. കാര്യങ്ങളൊക്കെ അന്ന പറഞ്ഞു. ഞാൻ സന്തോഷിക്കുന്നു. ദൈവം നിങ്ങളെ അനുഗ്രഹിക്കും."

ദസ്തയേവ്സ്കി കണ്ണിമയ്ക്കാതെ ഫാദർ ഫിലിപ്പ് സ്പെരാൻസ്കിയെ നോക്കി. ഒരു തൊണ്ണൂറു വയസ്സെങ്കിലും ആയിട്ടുണ്ടാവുമെന്നു തോന്നും അച്ചന്. ചുവന്ന മുഖം. സ്നേഹവും കാരുണ്യവും സ്ഫുരിക്കുന്ന കണ്ണുകൾ. മഞ്ഞുപോലെ വെളുത്ത വെള്ളത്താടി. അലിവുള്ള സ്വരം. യഹോവയുടെ മുഖചരായ തോന്നിപ്പിക്കും.

ഫാദർ ഫിലിപ്പ് സ്പെരാൻസ്കിയോട് യാത്രപറഞ്ഞ് അവർ വീണ്ടും നടന്നു. കുറെ ദൂരം കഴിഞ്ഞപ്പോഴാണ് കുറെ നേരമായി തങ്ങൾ ഒന്നും മിണ്ടാതെയാണ് നടക്കുന്നതെന്ന് അന്ന മനസ്സിലാക്കുന്നത്. അവൾ ഓരോതരം ചിന്തകളിലായിരുന്നു. ദസ്തയേവ്സ്കിയോ? അവൾ നോക്കുമ്പോൾ അദ്ദേഹം ഇവിടെയെങ്ങുമല്ല. മൗനംകൊണ്ട് മുദ്രവച്ച മുഖം കണ്ടാലറിയാം മനസ്സ് വേറെങ്ങോ ആണെന്ന്.

അന്ന ചോദിച്ചു.

"ഫയദോർ എന്താണാലോചിക്കുന്നത്?"

ഓർമ്മകളിൽ നിന്നോ ചിന്തകളിൽ നിന്നോ മനസ്സ് തിരിച്ചെടുത്ത് ദസ്തയേവ്സ്കി അവളുടെ നേരെ നോക്കി.

"ഈ സ്നേഹത്തെക്കുറിച്ച് ഇപ്പോൾ ആരോടും പറയേണ്ടിയിരുന്നില്ല."

അവളുടെ മനസ്സൊന്നു പിടഞ്ഞു.

"അതെന്താ?"

"ഒന്നുംകൂടി ആലോചിച്ചിട്ടു മതിയായിരുന്നു."

"ഇനിയും ആലോചിക്കാനോ?"





"അതെ. നമ്മൾ രണ്ടുപേരെയും സംബന്ധിച്ച യാഥാർത്ഥ്യങ്ങളെക്കുറിച്ച് ഒരു വീണ്ടുവിചാരത്തിനു ശേഷം-"

"ഇനിയെന്തു വീണ്ടുവിചാരം? ഫയദോറെന്താ പറയുന്നത്?"

"അന്ന പിന്നീടു ദുഃഖിക്കുമോ എന്നാണ് ഞാൻ സംശയിക്കുന്നത്."

"എന്തിന്?"

"എന്തിനെന്നു ചോദിച്ചാൽ, ഒരു പെൺകുട്ടിയുടെ ജീവിത സങ്കല്പങ്ങൾ എന്നെപ്പോലൊരാളുടെ ജീവിതത്തോടു ചേർത്തുവയ്ക്കുമ്പോൾ..."

"ചേർത്തുവയ്ക്കുമ്പോൾ?"

"എന്തോ ഒരു ചേർച്ചക്കുറവ്. എന്റെ ദയനീയമായ സാഹചര്യങ്ങൾ. ഒരു ദുഃസ്വപ്നം പോലെയുള്ള എന്റെ ഭൂതകാലം. അനിശ്ചിതമായ ഭാവി. എന്റെ പ്രായം. ഓർത്തുനോക്ക്, ഇരുപത്തഞ്ചു വയസ്സിന്റെ വ്യത്യാസം! മറ്റുള്ളവർ എന്തായിരിക്കും വിചാരിക്കുക?"

"മറ്റുള്ളവർ എന്തു വിചാരിച്ചാലെന്താ? എനിക്കിഷ്ടമായിട്ടല്ലേ? എനിക്കു സമ്മതമായിട്ടല്ലേ?"

"പക്ഷേ, അതാരറിയുന്നു? ഞാൻ എങ്ങനെയോ അന്നയെ ചതിച്ചതാണെന്നേ മറ്റാളുകൾ വിചാരിക്കൂ?"

"മറ്റാളുകൾ അങ്ങനെ വിചാരിച്ചോട്ടെ. എനിക്കെന്താ?"

"മറ്റാളുകളുടെ കാര്യം പോകട്ടെ. ഇനി എന്റെ മനഃസാക്ഷി എന്നെ കുറ്റപ്പെടുത്താൻ തുടങ്ങും."

"എനിക്കു മനസ്സിലാകുന്നില്ല. ഫയദോർ എന്തൊക്കെയാണ് പറയുന്നത്?"

"ഞാനെന്തോ കുറ്റം ചെയ്തതുപോലെ എനിക്കു തോന്നുന്നു."

"കുറ്റമോ?"

"ഉം, അന്നയോട്."

"എനിക്കങ്ങനെയൊന്നും തോന്നുന്നില്ല. പോരെ?"

വീണ്ടും നിശ്ശബ്ദതയുടെ ചെറിയ ഒരിടവേളയ്ക്കുശേഷം ദസ്തയേവ്സ്കി ചോദിച്ചു:

"അന്നയുടെ അമ്മയ്ക്കും സഹോദരങ്ങൾക്കും ഇപ്പോൾ കണ്ട ആ അച്ചനുമൊക്കെ എന്തു തോന്നും എന്നോട്? ഞാൻ അന്നയെ ഒരു ചതിക്കുഴിയിൽ വീഴിച്ചതായിരിക്കുമെന്ന്. അല്ലേ?"

"ഇല്ല. അവരാരും അങ്ങനെ ചിന്തിക്കില്ല. ആ ഉറപ്പുള്ളതു കൊണ്ടാണ് ഞാനിതൊളിക്കാതെ അവരോടു പറഞ്ഞത്. എന്തിനൊളിക്കുന്നു? ലോകം മുഴുവനറിഞ്ഞോട്ടെ."

"അന്നയുടെ അമ്മ എന്തു പറഞ്ഞു?"

"നിൻെറ ഇഷ്ടം, എന്ന്! അമ്മ അതേ പറയൂ. എൻെറ പിതാവു ണ്ടായിരുന്നെങ്കിലും അതേ പറയുമായിരുന്നുള്ളു. എന്നാണ് എനിക്കു തോന്നുന്നത്."

"ആവോ! ജീവിതത്തിലിന്നുവരെ എൻെറ മനസ്സിന് ഇങ്ങനെ ഒരിടർച്ച തോന്നിയിട്ടില്ല. സത്യത്തിൽ ഞാൻ സന്തോഷിക്കുകയാണു വേണ്ടത്, ഇങ്ങനെയൊരു മഹാഭാഗ്യത്തിൻെറ പേരിൽ."

"അമ്മ ഒരൊറ്റ കാര്യമേ പറഞ്ഞുള്ളു."

"ഉം?"

"വിവാഹം കഴിയുന്നതുവരെ അച്ഛടക്കത്തോടെ ജീവിക്കണമെന്ന്. അതായത്, അതുവരെ അന്യരെപ്പോലെ ജീവിക്കണമെന്ന്."

പെട്ടെന്ന് ഹൃദയത്തിൽ ഏതോ പ്രകാശം നിറഞ്ഞെന്നു തോന്നിപ്പിക്കുന്ന തരത്തിലുള്ള ഒരു സന്തോഷത്തോടെ ദസ്തയേവ്സ്കി പറഞ്ഞു:

"ഞാനത് ദൈവപുത്രൻെറ പേരിൽ അവർക്കു വാക്കു കൊടുക്കാം. മതിയോ? അല്ലെങ്കിൽ വേണ്ട, വിവാഹത്തിൻെറ അന്നുവരെ ഞാൻ അന്നയെ കാണാതിരിക്കാം. വേണമെങ്കിൽ ഈ സെൻറ് പീറ്റേഴ്സ്ബർഗ് വിട്ടുപോകാം."

ഒതുക്കിപ്പിടിച്ച ലജ്ജയോടും അരുമയായ ചിരിയോടുംകൂടി അന്ന പറഞ്ഞു:

"അതൊന്നും വേണ്ട. വല്യ സ്നേഹവും അടുപ്പവുമൊന്നും കാണിക്കാതെ ഒരു നല്ല കുട്ടിയായിട്ട് ജീവിച്ചാൽ മതി."

അന്നു രാത്രി വളരെ നേരം ഉറക്കമിളച്ചിരുന്ന് അവൾ ചൂതാട്ടക്കാരൻെറ കുറെ ഭാഗം ഭംഗിയായി പകർത്തി.

ഭ്രാന്തമായ ഒരാവേശത്തോടെ അലക്സി ഇവാനോവിച്ച് ചൂതുകളികേന്ദ്രത്തിലെത്തിയിരിക്കുകയാണ്. പത്തുമണിക്കു ശേഷവും ചൂതുകളിക്കാർ പോയിട്ടില്ല. യഥാർത്ഥ കളിക്കാർ അങ്ങനെയാണ്. ചൂതുകളികേന്ദ്രം പൂട്ടുംവരെ അവർ കളിക്കും. അൻേറാണിഡ മുത്തശ്ശി ഇരുന്നു കളിച്ച മേശയിൽതന്നെ അലക്സിയും കളിക്കാൻ ഇരുന്നു. തൊട്ടുമുമ്പ് ജയിച്ച കളം ഏതായിരുന്നുവെന്ന് അറിയില്ല. കറുപ്പിൻെറയോ ചുവപ്പിൻെറയോ? അതൊന്നുമാലോചിക്കാതെ കണ്ണുമടച്ച് അലക്സി ഇരുപതു സ്വർണ്ണനാണയങ്ങൾ വച്ചു. ഏതോ ഒരു കളത്തിൽ. അതിലും ജയം തന്നെ. ഇപ്പോൾ ആദ്യത്തെ ഇരുപതടക്കം ഇരുന്നൂറ് സ്വർണ്ണനാണയങ്ങൾ. അടുത്ത കറക്കത്തിനുവേണ്ടി അതു മുഴുവൻ ചുവപ്പിൽ വച്ചു. ഭയാനകമായ ഒരു നിമിഷമായിരുന്നു അത്. അവസാനത്തെ ചില്ലിയും വച്ചുള്ള കളിയാണ്. ജീവിതം തൂങ്ങിനില്ക്കുന്നത് ആ കച്ചിത്തുരുമ്പി





ലായിരുന്നു. ഇന്ന് ഭാഗ്യങ്ങളുടെ ദിവസംതന്നെ.

ഇടയ്ക്ക് ചില ചെറിയ തോൽവികളുണ്ടായെങ്കിലും വലിയ വിജയങ്ങളുടെ കൂട്ടത്തിൽ അത് വിസ്മരിക്കപ്പെട്ടു. കറുപ്പിൻെറയും ചുവപ്പിൻെറയും കളങ്ങളിൽ പണം വാരിയെറിഞ്ഞുള്ള ആ കളി മറ്റുള്ളവരെ അമ്പരപ്പിച്ചു. അലക്സിയെ രക്ഷിച്ചതെന്താണെന്ന് അലക്സിക്കറിയില്ല. വലിയ വിജയങ്ങൾ തുടരെത്തുടരെ. ഫ്രാങ്ക്ഫർട്ടിൽ നിന്നു വന്ന ഒരു ജൂതൻ ചെവിയിൽ മന്ത്രിച്ചു: "മതി, ഇനി പോ! ദൈവത്തെ ഓർത്ത്."

ഏതോ ഒരു സ്ത്രീയും അതുതന്നെ പറയുന്നു. അത്രയധികം പണമുള്ള ഒരാൾ വലിയ ഒരപകടസാധ്യതയാണ്. ധനത്തിൻെറ പുറകെ മരണവുമുണ്ട്. പക്ഷേ, തന്നെ ഇന്നു നയിക്കുന്നത് വിധിതന്നെയാണെന്ന് അലക്സി ഇവാനോവിച്ചിന് തീർച്ചയായി. ഭാഗ്യം അയാളെ വിടാതെ നിന്നു.

ആ പണമത്രയും വാരിക്കെട്ടി അലക്സി സത്രത്തിലെത്തുമ്പോൾ അവിടെ അലക്സിയുടെ മുറിയിൽ പോളിന അലക്സാണ്ട്രോവ്ന ഇരിപ്പുണ്ട്, അലക്സിയുടെ മെത്തയിൽ, ഒരു മെഴുകുതിരിയുടെ വെട്ടത്തിൽ.

ചൂതുകളിച്ചു കിട്ടിയ പണമത്രയും അവളുടെ മുമ്പിൽ ചൊരിഞ്ഞിട്ടതിനു ശേഷം പിറ്റേന്ന് ഫ്രാങ്ക്ഫർട്ടിൽ ചെന്ന് അവളെ വഞ്ചിച്ച ആ ഫ്രഞ്ചുകാരൻെറ മുഖത്ത് ആ പണം വലിച്ചെറിയാൻ അലക്സി പറഞ്ഞു. അലക്സിക്ക് തൻെറ സ്നേഹം കാണിക്കാൻ കിട്ടിയ ഒരു നിമിഷമായിരുന്നു അത്. പക്ഷേ, പോളിന എന്താണു ചെയ്തത്? അവൾ പറഞ്ഞു, ആ ഫ്രഞ്ചുകാരനെക്കാൾ അപ്പുറം ഞാൻ നിങ്ങളെ കരുതിയിട്ടില്ലെന്ന്! പെട്ടെന്ന് അവൾ കരഞ്ഞു. എന്താണവൾക്ക്? ഭ്രാന്തോ? അന്നയ്ക്ക് സംശയം തോന്നി. അലക്സി ഇവാനോവിച്ചിനെ വെറും ഒരു കോമാളിയായിട്ടല്ലേ അവൾ കരുതിയിരിക്കുന്നത്? അവളുടെ സ്നേഹം കപടമാണ്. പിറ്റേന്ന് ആ പണമത്രയും അവൾ അലക്സിയുടെ നേരെ വലിച്ചെറിയുമ്പോൾ സംശയമൊക്കെ തീർന്നു. അവൾക്കു ഭ്രാന്താണ്. അന്ന അവളെ കഠിനമായി വെറുത്തു. അവൾ ഒരു കഥാപാത്രമാണെന്നുള്ളതുപോലും മറന്ന്.








ന്തെന്നില്ലാത്ത ഒരസ്വസ്തതയും വല്ലായ്മയുംകൊണ്ട് ദസ്തയേവ്സ്കി ഞെളിപിരിക്കൊണ്ടു. ഏതോ ഒരു കൊടുംകാട്ടിൽ, ഏതോ ഒരു ധ്രുവകാന്താരത്തിൽ അകപ്പെട്ടതുപോലെയാണു തോന്നുന്നത്. ഇരുട്ടിൽ, വിജനതയിൽനിന്ന് ഭയാനകമായ മുഴക്കങ്ങൾ കേൾക്കുന്നു! അകാരണമായ ഒരു വിഹ്വലത കൊണ്ട് താൻ ഇടറിപ്പോകുന്നു! തനിക്കെന്താണു സംഭവിക്കുന്നത്? ഹൃദയം കൊടുംപിരിക്കൊള്ളുന്നു.

ഒരു സമാധാനത്തിനുവേണ്ടി എന്താണു ചെയ്യേണ്ടത്? എന്തെങ്കിലും കുറച്ചു വായിച്ചാലോ? എന്താണു വായിക്കേണ്ടത്? ഇന്നലെ വെളുപ്പിനുണർന്ന് വളരെനേരം ബൈബിൾ വായിച്ചു. ഇയ്യോബിൻെറ ജീവിതത്തിലൂടെ വീണ്ടും കടന്നുപോയി. എത്രാമത്തെ തവണയാണ് ഇയ്യോബിനെ വായിക്കുന്നതെന്നുള്ളതിനു കണക്കില്ല. ഇയ്യോബിൻെറ വ്യസനങ്ങളിലൂടെ യാത്രചെയ്ത് ഒടുവിൽ ആ വ്യസനങ്ങളിൽ തലതാഴ്ത്തിവച്ചു മയങ്ങി. ഭയാനകമായ മുഴക്കങ്ങൾ കേട്ട് ഉണർന്നതും ഇയ്യോബിൻെറ വ്യസനങ്ങളിൽ നിന്നുതന്നെ!

എവിടന്നാണ് മുഴക്കങ്ങൾ കേട്ടത്? താനകപ്പെട്ടിരിക്കുന്ന ഈ കൊടുംകാടേതാണ്? എങ്ങനെ ഈ ഇരുട്ടിൽ നിന്ന് പുറത്തുകടക്കും? ഞെരുക്കിക്കളയുന്ന ഈ കൊടുംകാട്ടിൽ നിന്ന് പുറത്തേക്കൊരു വഴി ആരു കാണിച്ചുതരും? വഴിയറിയാതെ ചുറ്റിത്തിരിഞ്ഞ് ഈ ഇരുണ്ട കൊടുംകാടിൻെറ ഭയാനകമായ വിജനതയിൽ വീണുപോവുകയാണോ? അങ്ങനെയാണോ തൻെറ ജീവിതം അവസാനിക്കാൻ പോകുന്നത്? ഒരിരുട്ടിൽ. ഒരു വിജനതയിൽ. ഒരു ശൂന്യതയിൽ. ഏതോ ഒരു കൊടുംകാടിൻെറ ഗർഭത്തിൽ...





പുഷ്കിൻെറ കവിതകളെടുത്തു മറിച്ചുനോക്കി. ആദ്യം കണ്ണിൽ പെട്ടത് 'പ്രവാചകൻ' എന്ന കവിതയാണ്. ഡിസംബർ കലാപകാരികളെ സാർ ചക്രവർത്തി കൊല്ലുകയും. നാടുകടത്തുകയും ചെയ്തപ്പോൾ പുഷ്കിൻ ക്രോധംകൊണ്ട് ജ്വലിച്ചു. അമർഷത്തിൻെറയും പ്രതിഷേധത്തിൻെറയും ശാപത്തിൻെറയും ഒരുരുൾപൊട്ടൽ പോലെയായിരുന്നു അത്. പുഷ്കിൻ ബൈബിളിലെ ക്രുദ്ധനായ യെശയ്യാ പ്രവാചകനായി തീരുന്നു. യെരുശലേം നഗരനിവാസികളുടെമേൽ വീഴുന്ന യഹോവയുടെ ശാപം കേൾക്കുമാറാകുന്നു.

"നിങ്ങളുടെ തല മുഴുവൻ ദീനവും, ഹൃദയം മുഴുവൻ രോഗവും പിടിപെട്ടിരിക്കുന്നു. അടിതൊട്ടു മുടിവരെ സുഖവുമില്ല. മുറിവും ചതവും പഴുത്ത വ്രണവും മാത്രമേ ഉള്ളൂ."

ഒടുവിൽ പ്രവാചകൻെറ ക്രോധം മുഴുവൻ ഒരു ചോദ്യത്തിൽ പൊട്ടിത്തെറിക്കുന്നു.

"വിശുദ്ധ നഗരം വേശ്യാലയമായി തീർന്നതെങ്ങനെ?"

പുഷ്കിൻെറ ഉള്ളിൽ യെശയ്യാ പ്രവാചകൻ ഉയർത്തെഴുന്നേൽക്കുന്നു:

"ദാഹംകൊണ്ടു പൊരിയുന്ന ഏകാന്ത ഹൃദയവുമായി ഞാൻ മരുഭൂമിയിൽ അലഞ്ഞുതിരിയുമ്പോൾ ചിറകാർന്ന ഒരു ദൈവദൂതൻ വഴിക്കവലയിൽ എന്നെ കാത്ത് നിശ്ശബ്ദം നിന്നു. അവൻ എൻെറ മൃണ്മയമായ അന്ധനയനങ്ങളിൽ സ്വപ്നങ്ങൾ പോലെ മൃദുലമായ വിരൽതുമ്പുകൾ കൊണ്ടു തൊട്ടു. ഭയചകിതനായ ഒരു കഴുകൻെറ കണ്ണുകളെപ്പോലെ എൻെറ കണ്ണുകൾ തുറന്ന് ഞാൻ ആകാശവും ഭൂമിയും കണ്ടു. അവൻ എൻെറ കർണ്ണപുടങ്ങളെ മാറിമാറി സ്പർശിച്ചു. അപ്പോൾ മാലാഖമാർ പറന്നുവരുന്ന നേർത്ത ശബ്ദം ഞാൻ കേട്ടു. മണ്ണിനടിയിൽനിന്ന് മുന്തിരിവള്ളി ആകാശത്തിലേക്കു പടർന്നുകയറുന്ന ശബ്ദം ഞാൻ കേട്ടു. തിമിംഗലങ്ങൾ കടലിൻെറ അടിത്തട്ടുകളിൽ നിന്ന് ചെറുമീനുകളെപ്പോലെ ഇടയുന്ന ശബ്ദവും ഞാൻ കേട്ടു."

ഒന്നും മനസ്സിലാകുന്നില്ല. വാക്കുകളുടെ പൊരുളിൽ മനസ്സ് ചെന്നെത്തുന്നില്ല. പൊള്ളയായ മുഴക്കങ്ങൾ മാത്രം കേൾക്കുന്നു. ദസ്തയേവ്സ്കി പുസ്തകം അടച്ചുവച്ചു.

ഏതോ കൊടുങ്കാട്ടിനുള്ളിലാണ് താൻ നില്ക്കുന്നത്. അവിടെ ദൈവദൂതന്മാരുടെ ചിറകടിയൊച്ചകൾക്കു പകരം ഭയാനകമായ മുഴ

ക്കങ്ങളാണ് കേൾക്കുന്നത്. കൊടുങ്കാട്ടിനുള്ളിൽ ചുറ്റിത്തിരിഞ്ഞ് എവിടെയെങ്കിലും ചെല്ലുമ്പോൾ അവിടെ ഒരു മഹാനഗരത്തിന്റെ വിളുമ്പിൽ കാത്തുനില്ക്കുന്നത് ദൈവദൂതനല്ല, ദുർഭൂതമാണ്. തന്റെ കണ്ണുകളിൽ നിന്ന് ആകാശവും ഭൂമിയും നീങ്ങിപ്പോയിരിക്കുന്നു. താൻ ഇരുട്ടിൽ, ആദ്യന്തവിഹീനമായ ഏതോ കൊടുങ്കാടിന്റെ ഉള്ളിലാണ്. ആ കൊടുങ്കാടിന്റെ ഉള്ളിൽ എവിടെയോ നിന്നുള്ള ഭയാനകമായ മുഴക്കങ്ങൾ കേട്ടു പതറിനില്ക്കുന്ന ദസ്തയേവ്സ്കിയുടെ അടുത്തേക്കാണ് അന്ന താഴെനിന്ന് കോണിപ്പടികൾ കയറിച്ചെന്നത്. അന്നയെ കണ്ട് വല്ലാത്ത ഒരു ഭാവത്തോടെ ദസ്തയേവ്സ്കി സൂക്ഷിച്ചു നോക്കി. അന്ന അതെന്നാൽ ഗൗനിച്ചില്ല. അവളുടെ മനസ്സ് മറ്റൊരു ലോകത്തായിരുന്നു. ഇളവെയിലും പൂക്കളും സംഗീതവും സ്വപ്നങ്ങളുമൊക്കെയുള്ള ഒരു ലോകത്ത്. തലേരാത്രിയിലിരുന്ന് ഭംഗിയായി പകർത്തിയ കടലാസ്സുകൾ മേശപ്പുറത്തു വച്ച് അതു പറന്നുപോകാതെ ഒരു പളുങ്കുകട്ടയും മീതെവച്ച് അവൾ അന്നത്തെ ദിവസം സന്തോഷത്തോടെ തുടങ്ങാൻ തീരുമാനിച്ചു. അതു കഴിഞ്ഞു നോക്കുമ്പോഴാണ് ഒരു നടുക്കത്തോടെ അവൾ അറിയുന്നത്, ഏതോ ചെകുത്താൻ പിടിച്ചതുപോലെയാണ് ദസ്തയേവ്സ്കി നില്ക്കുന്നത്.

ആശങ്കയോടെ അന്ന അടുത്തുചെന്നു.

"എന്താണ് ഫയദോർ; എന്താണ് സംഭവിച്ചത്?"

ഒരു ദുഃസ്വപ്നത്തിലെന്നപോലെ ദസ്തയേവ്സ്കി മിഴിച്ചു നോക്കുകയും ഒന്നുമില്ലെന്നു തലയനക്കുകയും ചെയ്തു.

അവൾക്ക് ഉല്ക്കണ്ഠയായി.

"കണ്ടിട്ടങ്ങനെയല്ല തോന്നുന്നത്. എന്തുണ്ടെങ്കിലും എന്നോടു പറയൂ."

എന്താണു പറയുന്നതെന്നോർക്കാതെ ദസ്തയേവ്സ്കി പറഞ്ഞു:

"ഞാനേതോ കാട്ടിനകത്താണ്. എനിക്കതിൽനിന്ന് പുറത്തുകടക്കാൻ കഴിയുന്നില്ല."

"ഇതാരു പറഞ്ഞു? അതൊക്കെ വെറും തോന്നലാണ്." സാന്ത്വനിപ്പിക്കാനായി അന്ന പറഞ്ഞു: "ഇന്നലെ രാത്രി ഉറങ്ങിയിട്ടുണ്ടാവില്ല. അതുകൊണ്ടാണ് ഈ ഭ്രാന്തൻതോന്നലുകളൊക്കെ. സാരമില്ല. കടുപ്പത്തിൽ ഒരു ചായ കുടിക്കുമ്പോൾ ഈ മൗഢ്യമൊക്കെ മാറും. അതു കഴിഞ്ഞ് നമുക്കു നോവൽ തുടങ്ങണം. ഇനി കുറച്ചേ ഉള്ളെന്നല്ലേ പറഞ്ഞത്? ഉത്സാഹിച്ചാൽ ഒന്നോ രണ്ടോ ദിവസംകൊണ്ടു തീർക്കാമായിരിക്കും."





"നോവൽ!" ഒരിരുണ്ട ഭാവത്തോടെ ദസ്തയേവ്സ്കി പറഞ്ഞു: "മണ്ണാങ്കട്ട! അതു വലിച്ചുകീറി കാറ്റിൽ പറത്ത്!"

"അതുകൊള്ളാം.!" പിണങ്ങി നില്ക്കുന്ന ഒരു ശുണ്ഠിക്കാരൻ കുട്ടിയെ മയപ്പെടുത്താൻ ശ്രമിക്കുംപോലെ അന്ന പറഞ്ഞു: "പിന്നെ സ്റ്റെല്ലോവ്സ്കിയോടെന്തു പറയും? നവംബർ ഒന്നിനു മുമ്പു നോവൽ കൊടുത്തില്ലെങ്കിൽ... ഇന്ന് തീയതി എത്രയാണെന്നറിയാമോ?"

"നിനക്കെന്താ ഇത്ര ഉല്ക്കണ്ഠ?" പെട്ടെന്നു പൈശാചികമായ ഒരു ഭാവത്തോടെ ദസ്തയേവ്സ്കി പൊട്ടിത്തെറിച്ചു: "അയാളെന്നെ ആജീവനാന്തം കടക്കാരനാക്കട്ടെ. അല്ലെങ്കിൽ ജയിലിലടയ്ക്കട്ടെ. എന്നെ ഓർത്ത് ആരും വിഷമിക്കണ്ട. പോ, എന്റെ മുമ്പീന്ന്!"

അന്ന കിടുങ്ങിപ്പോയി.

എന്തു സംഭവിച്ചു ആളിന്?

ഇന്നലത്തെ ആളല്ലല്ലോ ഇത്!

ഒറ്റ രാത്രികൊണ്ട്-

"എന്തോ കുഴപ്പമുണ്ടെന്ന് അവൾ ഊഹിച്ചു. കൂട്ടിലിട്ട വന്യമൃഗത്തെപ്പോലെ മുറിക്കുള്ളിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. എന്തൊക്കെയോ പിറുപിറുക്കുന്നു. കണ്ടാലറിയാം സ്വന്തം മനസ്സിനു പുറത്താണ് ആൾ നില്ക്കുന്നതെന്ന്. സിഗരറ്റിന്റെ കൂടെടുത്തു നോക്കിയപ്പോൾ അതിൽ ഒന്നും ശേഷിച്ചിട്ടില്ല. കൂട് ദൂരെ വലിച്ചെറിഞ്ഞു. തലയിൽ മാന്തിക്കൊണ്ട് വീണ്ടും മുറിക്കുള്ളിൽ നടപ്പു തുടർന്നു.

അന്ന ഒന്നും മിണ്ടാതെ പുറത്തിറങ്ങി വരാന്തയിൽ വിദൂരതയിലേക്കും നോക്കി നിന്നു. അപ്പോൾ അവൾക്കു കഠിനമായ സങ്കടം തോന്നി. ഈ ആളിന്റെ കൂടെയാണോ താൻ ജീവിക്കാൻ പോകുന്നത്? തന്റെ ജീവിതം എന്തായിത്തീരും?

കുറെ കഴിഞ്ഞപ്പോൾ പിന്നിൽ കാൽപ്പെരുമാറ്റം കേട്ട് അന്ന തിരിഞ്ഞുനോക്കി. ആകെ തളർന്ന് ഹൃദയത്തിന്റെ കൊടുംപിരി അയഞ്ഞ്, വിളർത്ത് വല്ലാത്ത ഒരു വ്യസനഭാവത്തോടെ നില്ക്കുന്നു. നിശ്ശബ്ദമായിട്ട്. അന്നേരം ലോകത്തിന്റെ മുഴുവൻ വ്യഥയും കുറ്റബോധവും മുഖത്തുണ്ട്. മുമ്പു കണ്ട ഈർഷ്യയും അസഹിഷ്ണുതയും ഒന്നുമില്ല.

എന്നാൽ ആ ശൂന്യഭാവമാണ് അന്നയെ കൂടുതൽ വേദനിപ്പിച്ചത്.

പാവം, ഒരു ബലിമൃഗത്തെപ്പോലെ നില്ക്കുന്നു!

അവൾക്കു പെട്ടെന്നൊരാശയം തോന്നി. ഇഷ്ടപ്പെടുമോ ഇല്ലയോ എന്നൊന്നും സംശയിച്ചില്ല. നൈമിഷികമായ ഒരു ധൈര്യത്തോടെ. അതങ്ങനെതന്നെയായിരുന്നു. ബാഗു തുറന്ന് അതിലുണ്ടായിരുന്ന

പണം മുഴുവൻ എടുത്ത് ആ കൈകളിൽ വച്ചുകൊടുത്തിട്ട് അവാം പറഞ്ഞു:

“എനിക്കറിയാം ഈ സങ്കടം എന്തുകൊണ്ടാണെന്ന്. പോയി ഇന്നു പകൽ മുഴുവൻ ചൂതുകളിക്ക്. ഈ സങ്കടങ്ങാം മുഴുവൻ തീരും. ഞാനല്ലേ പറഞ്ഞത്.”

അത്ഭുതത്തോടെ ദസ്തയേവ്സ്കി അന്നയുടെ നേരെ നോക്കി. പിന്നെ അവാം കൈനിറയെ വച്ചുകൊടുത്ത പണം നോക്കി. അപ്പോാം അത് തികച്ചും ഒരു സ്വപ്നംപോലെതന്നെ ദസ്തയേവ്സ്കി ഉാംക്കൊണ്ടു. പിന്നെ ഒരു നിമിഷാർദ്ധത്തിനുള്ളിൽ അതിൻെറ യാഥാർത്ഥ്യത്തിൽ മടങ്ങിയെത്തി. ഒരു വിസ്മൃതിയിലെന്നപോലെ ദസ്തയേവ്സ്കി കോണിപ്പടികളിറങ്ങി ചൂതാട്ടകേന്ദ്രത്തിലേക്കോടി. ആ ഓട്ടത്തിനിടയിൽ അദ്ദേഹം ഒന്നും കാണുകയോ കോാക്കുകയോ ഓർക്കുകയോ ചെയ്തില്ല. കുലച്ച വില്ലിൽ നിന്ന് തെറിച്ച ഒരമ്പ്...

ചൂതാട്ടകേന്ദ്രത്തിൽ അപ്പോാം ആളുകാം എത്തിച്ചേരുന്നതേ ഉള്ളു. ചൂതുകളിക്കാർക്ക് പണം പലിശയ്ക്കു കൊടുക്കുന്ന ആ കിഴവൻ ഗ്രിഗറി യാക്കോവ് അവിടെ ഒരിടത്തു നില്ക്കുന്നുണ്ടായിരുന്നു. തന്നെക്കാാം വലിയ ഒരു നീളൻ കോട്ടും ധരിച്ചാണ് കിഴവൻ നില്ക്കുന്നത്. അയാാക്ക് മരണമില്ലെന്ന് തോന്നുന്നു. കിഴവന് ഇപ്പോാം എത്ര വയസ്സുണ്ടാവും? ഒരേഴു ജന്മം കഴിഞ്ഞ് ഇവിടെ വീണ്ടും വന്നെത്തുമ്പോാം ഈ കിഴവൻ ഗ്രിഗറി യാക്കോവ് തൻെറ പണസ്സഞ്ചിയുമായി ഇവിടെ ഉണ്ടാവുമെന്ന് ദസ്തയേവ്സ്കിക്കു തോന്നി. ആ തോന്നലുണ്ടാക്കിയ പുഞ്ചിരിയോടെ നീട്ടിവലിച്ച് ഒരു സലാം കൊടുത്തു കിഴവന്.

അകത്തു കളി തുടങ്ങിയ ഒരു മേശയ്ക്കരികിൽ ദസ്തയേവ്സ്കി ചെന്നിരുന്നു. കൈയിൽ എത്ര പണമുണ്ടെന്ന് എണ്ണിനോക്കിയിട്ടില്ല. കുറെ ഉണ്ടെന്നു തോന്നുന്നു. ആദ്യം പാസ്സേയിൽ വച്ചു. അതു പോയി. പിന്നെ പൂജ്യം വന്നു നിന്നു. ഹായ്, സന്തോഷംകൊണ്ട് ആർത്തു പോയി. പിന്നെയും പൂജ്യത്തിൽ വച്ചു. അതും കിട്ടി. അപ്പോഴേക്കും ശരിക്കും കളിയുടെ ചൂട് കയറിക്കഴിഞ്ഞിരുന്നു. വരുംവരായ്കകളെക്കുറിച്ചൊന്നും ഓർക്കാതെ കൈയിലുള്ള പണത്തിൻെറ മുക്കാലും ചുവപ്പിൻെറ കളത്തിൽ വച്ചു. സൂചി കറങ്ങി ചുവപ്പിൻെറ കളത്തിൽ വന്നു നിന്നു. ഓ, ഈശോ! ഇന്ന് ഭാഗ്യത്തിൻെറ ദിവസമാണ്. വിജയങ്ങാം തുടരെത്തുടരെ. ഇതുവരെ ഇങ്ങനെ ഉണ്ടായിട്ടില്ല. വിധി ഇന്ന് തൻെറ കൂടെ നില്ക്കുന്നു. അനുഗ്രഹം ചൊരിഞ്ഞുകൊണ്ട്. പിന്നെ ചെറിയ ഒരു തുക കറുപ്പിൻെറ കളത്തിൽ വച്ചു. അതു പോയി. പോട്ടെ. ഒരു





ചെറിയ പരാജയം ആര് കണക്കിലെടുക്കുന്നു! ചെറുതായാലും വലുതായാലും ഒരു തോൽവിയിൽ നിന്നാണ് കളിയിൽ വാശിയുണ്ടാകുന്നത്. കറുപ്പിൻെറ കളത്തിൽ വീണ്ടും ഒരു വലിയ സംഖ്യ വച്ചു. അതു വേണ്ടെന്ന് ആരോ പതുക്കെ ഉപദേശിച്ചു. ഗൗനിക്കാൻ പോയില്ല. നോക്കട്ടെ കറുപ്പിൽ കളഞ്ഞത് കറുപ്പിൽനിന്നുതന്നെ എടുക്കാമോ എന്ന്. കളഞ്ഞ സംഖ്യയുടെ അഞ്ചിരട്ടി വച്ചു. പോകുന്നെങ്കിൽ പോകട്ടെ. പക്ഷേ, സൂചി കറങ്ങി കറുപ്പിൻെറ കളത്തിൽ വന്നുനിന്നു. അപ്പോാം എല്ലാവരും കൈയടിച്ച് ആർപ്പുവിളിച്ചു. പണം പലിശയ്ക്കു കൊടുക്കുന്ന കിഴവൻ ഗ്രിഗറി യാക്കോവ് വാതില്ക്കൽ നിന്ന് എത്തിനോക്കി. കിഴവൻ അവിടെ നിന്നുതന്നെ അഭിനന്ദനം പറഞ്ഞു: “ഇന്ന് ഫയദോറിൻെറ ദിവസമാണ്!”. പിന്നെ ചുവപ്പിൻെറ കളത്തിൽ ആ സംഖ്യ മുഴുവൻ വച്ചു. ഒരിക്കലും പിഴയ്ക്കാത്ത ഒരു കണക്കുകൂട്ടൽ എന്ന് വിശ്വസിച്ച് കളത്തിൽ സംഖ്യ വയ്ക്കുമ്പോാം അജ്ഞാതമായ ഒരു ഭൂഖണ്ഡം വെട്ടിപ്പിടിക്കാൻ വാളോങ്ങിനില്ക്കുന്ന ഒരു യോദ്ധാവിൻെറ നിലയ്ക്കാണ്.

വീണ്ടും യോദ്ധാവിനു വിജയം! അജ്ഞാതമായിരുന്ന ഒരു ഭൂഖണ്ഡം മുഴുവൻ തനിക്കധീനം! സ്വർണ്ണം വിളയുന്ന ഒരുകോടി ഖനികളുള്ള ഒരു ഭൂഖണ്ഡം...

ചൂതാട്ടക്കാരനിൽ അലക്സി ഇവാനോവിച്ചിൻെറ വിജയങ്ങാം ഭാവനയിൽ നിന്നെഴുതുമ്പോാം രണ്ടു ദിവസത്തിനു ശേഷം തന്നെ കാത്തിരിക്കുന്ന ഈ വിജയങ്ങാം സ്വപ്നത്തിൽപോലും കണ്ടിരുന്നില്ല.

ജീവിതത്തിൽ ഇന്നുവരെയുള്ള എല്ലാ കടങ്ങളും വീട്ടി താൻ ഒരു സമ്പന്നൻെറ ജീവിതത്തിലേക്കു കടക്കുന്നു. തുർഗ്ഗനേവിൻെറ കടം വീട്ടാൻ ചെല്ലുമ്പോാം അത്ഭുതപ്പെടും. എഴുതിയുണ്ടാക്കാൻ കഴിയാത്ത പണം ഫയദോർ ചൂതുകളിച്ചുണ്ടാക്കി, അല്ലേ? ആ ചോദ്യത്തിലും ഉണ്ടാവും പരിഹാസം. ഇടയ്ക്ക് കടം തന്നു സഹായിക്കാറുണ്ടായിരുന്നെങ്കിലും തുർഗ്ഗനേവ് അങ്ങനെയാണ്. സന്ദർഭം കിട്ടുമ്പോാം കളിയാക്കും.

അത്ഭുതപ്പെടാൻ എല്ലാവർക്കും ഒരവസരം! ഇവരെന്താ വിചാരിച്ചത്, ദസ്തയേവ്സ്കി എന്നും ദരിദ്രനും കടക്കാരനുമായിരിക്കുമെന്നോ!

സന്ധ്യയ്ക്ക് ഈ പണം മുഴുവൻ കൊണ്ടുചെന്ന് അന്നയുടെ മുമ്പിൽ ചൊരിഞ്ഞിടും. അവാം അത്ഭുതപ്പെടും. ഇതെവിടന്ന്. ഇത്രയേറെ പണം!

ആർക്കെങ്കിലും പണം കടം വേണോ? വരിക, ഫയദോർ ദസ്തയേവ്സ്കിയുടെ അടുത്തു വരിക! എത്ര കടം വേണോ, അത്രയും! പലിശ ഇല്ലാതെ.

വീണ്ടും ചുവപ്പിന്മേൽ വച്ചു. ഒരു പന്തീരായിരം. അതും കിട്ടി. അപ്പോഠം ചൂതുകളികേന്ദ്രത്തിൽ ആർപ്പുവിളിയായിരുന്നു. ചൂതുകളിക്കാർക്ക് പണം പലിശയ്ക്കു കൊടുക്കുന്ന കിഴവൻ ഗ്രഗറി യാക്കോവ് വന്ന് കാതിൽ മന്ത്രിച്ചു: "മതി. ഇനി തിരിച്ചുപോകൂ. ഫയദോറിൻെറ വിജയം കണ്ട് എനിക്കു പേടിയാവുന്നു."

കിഴവൻ ഗ്രിഗറി യാക്കോവിനെ ഒരു വശത്തേയ്ക്ക് ഉന്തിമാറ്റി. പോ കിഴവാ! ഇന്ന് ദസ്തയേവ്സ്കിയുടെ ദിവസമാണ്. ഭാഗ്യത്തിൻെറ നക്ഷത്രം ആകാശത്തിൽ, ദസ്തയേവ്സ്കിയുടെ തലയ്ക്കു മുകളിലായി ഉദിച്ചുനില്ക്കുന്നു!

വീണ്ടും മാറിമാറി ഓരോ കളങ്ങളിൽ വച്ചു. ഭാഗ്യത്തിൻെറ സൂചി കറങ്ങിത്തിരിഞ്ഞ് ദസ്തയേവ്സ്കിയുടെ കളങ്ങളിൽ വന്നു നില്ക്കുന്നു!

ചൂതാട്ടകേന്ദ്രത്തിൻെറ ഉടമസ്ഥനോട് ദസ്തയേവ്സ്കി ചോദിച്ചു:

"ഈ വർഷം ഇവിടെ ഏറ്റവും വലിയ തുക വച്ചതാര്? തുകയെത്ര?"

ചൂതാട്ടകേന്ദ്രത്തിൻെറ ഉടമസ്ഥൻ ഓർമ്മയിൽ തപ്പി. ആ വർഷം അവിടെ ഏറ്റവും വലിയ തുക വച്ചു കളിച്ച ആളിൻെറ പേരു പറഞ്ഞു. തുകയും പറഞ്ഞു. ദസ്തയേവ്സ്കി ആ തുകയുടെ ഇരട്ടി കണക്കാക്കി ഒരു തുക ചുവപ്പിൽ വച്ചു. ഭാഗ്യത്തിൻെറ ചക്രം കറങ്ങി. സൂചി എവിടെ ഏതു കളത്തിൽ ചെന്നു നില്ക്കാൻ പോകുന്നു?

സൂചി ചെന്നു നിന്നത് കറുപ്പിൻെറ കളത്തിലാണ്. ദസ്തയേവ്സ്കിയുടെ തുക പോയി. പെട്ടെന്ന് അവിടെ ഒരു നിശ്ശബ്ദത പരന്നു. തുടരെത്തുടരെയുള്ള വിജയങ്ങഠംക്കിടയിൽ ഞെട്ടിക്കുന്ന ഒരു തോൽവി.

ദസ്തയേവ്സ്കി അതു കൂട്ടാക്കിയില്ല. അനേകം യുദ്ധങ്ങഠം ജയിച്ച ഒരു യോദ്ധാവുണ്ടോ ഒരു യുദ്ധത്തിലെ വീഴ്ച സാരമാക്കുന്നു?

ദസ്തയേവ്സ്കി വീണ്ടും ചുവപ്പിൽതന്നെ മറ്റൊരു വൻതുക വച്ചു. അതും പോയി. അപ്പോഴും കിഴവൻ ഗ്രിഗറി യാക്കോവ് ഉപദേശിച്ചു: "മതി ഫയദോർ, മതി. കാറ്റു മാറി വീശുകയാണെങ്കിലോ?"

അതാര് കേഠംക്കുന്നു? വീണ്ടും വീണ്ടും വൻതുകകഠം വച്ച് ദസ്ത





യേവ്സ്കി കളി തുടർന്നു. തോൽവികളും തുടർന്നു. തുടരെത്തുടരെ എല്ലാം നഷ്ടപ്പെടുന്നു. ആകാശത്തിൽ ദസ്തയേവ്സ്കിയുടെ തലയ്ക്കു മുകളിലായി ഉദിച്ചുനിന്ന ഭാഗ്യത്തിൻെറ നക്ഷത്രം മങ്ങുന്നു. ഒടുവിൽ അത് കാർമേഘങ്ങഠംക്കുള്ളിൽ മറഞ്ഞുപോകുന്നു. അവിടെ ആകാശത്തിൽ ഒരു നക്ഷത്രം ഉദിച്ചുനിന്നിരുന്നതിൻെറ ഓർമ്മപോലും അവശേഷിക്കാത്ത തരത്തിൽ അതു നിശ്ശേഷം മറഞ്ഞു.

രാത്രി പത്തരയ്ക്ക് കൈയിൽ ഒറ്റ ചില്ലിപോലുമില്ലാതെ, എല്ലാം നഷ്ടപ്പെട്ട് ദസ്തയേവ്സ്കി ചൂതുകളികേന്ദ്രത്തിൽ നിന്നിറങ്ങി. കിഴവൻ ഗ്രിഗറി യാക്കോവ് ഉഠംപ്പടെ എല്ലാവരും നിശ്ശബ്ദം നോക്കിനിന്നു. എന്തൊരു വിജയങ്ങളായിരുന്നു അത്, എന്തൊരു തോല്വികളായിരുന്നു അത് എന്ന് അത്ഭുതപ്പെട്ടുകൊണ്ട്.

നിലാവും നക്ഷത്രങ്ങളുമില്ലാത്ത ഇരുണ്ട രാത്രിയിൽ, വിജനമായ വഴിയിൽ ഒറ്റയ്ക്കു നടക്കുമ്പോഠം ദസ്തയേവ്സ്കി സ്വയം കുറ്റപ്പെടുത്തി. ശപിച്ചു. സങ്കടപ്പെട്ടു. തന്നെപ്പോലെ അഭിശപ്തനായിട്ട് ഒരാഠം ഭൂമിയിൽ വേറെ ഉണ്ടാവില്ല. ഹൃദയത്തിൽ തീയാളുന്നതുപോലെയാണ്. ആരോടാണ് ഈ കുറ്റം ഒന്നേറ്റുപറയേണ്ടത്? ഈ വഴി ഏത്? ഇവിടെ എവിടെയെങ്കിലും ഒരു പള്ളിയുണ്ടോ? ഏതെങ്കിലും ഒരു പള്ളിയ്ക്കു മുമ്പിൽ ചെന്ന് മുട്ടുകുത്തിനിന്ന് തൻെറ കുറ്റം ഏറ്റുപറഞ്ഞാലേ സ്വസ്ഥത കിട്ടൂ. ഹൃദയം കത്തിയെരിയുകയാണ്. ഇപ്പോഠം അത് ഹൃദയമല്ല, കാടാണ്. കാട് കത്തിയെരിയുന്നു! കത്തിയെരിയുന്ന ആദ്യന്തവിഹീനമായ ഒരു കാട്ടിൽ അകപ്പെട്ടിരിക്കുന്നു. ഇരുട്ടിൽ ഭയാനകമായ മുഴക്കങ്ങഠം കേഠംക്കുന്നു. ഇരുണ്ട തെരുവുകളിലൂടെ ദസ്തയേവ്സ്കി ഒരു പള്ളി അന്വേഷിച്ചു നടന്നു.

ഒടുവിൽ വഴിയിൽ നിന്ന് അകത്തോട്ടു മാറി അരണ്ട വെളിച്ചത്തിൽ ഒരു പള്ളി കണ്ടു. ചെന്നുനിന്നത് അതിൻെറ മുമ്പിലാണ്. അതൊരു ജൂതപ്പള്ളിയായിരുന്നു. അതിൻെറ മുമ്പിൽ ദസ്തയേവ്സ്കി മുട്ടുകുത്തി വിങ്ങിപ്പൊട്ടി. ഇടറുന്ന ശബ്ദത്തിൽ തൻെറ പിഴ ഏറ്റുപറഞ്ഞു:

"ഞാൻ ലോകത്തോടു മുഴുവൻ കുറ്റം ചെയ്തു. ഞാൻ പാപിയാണ്."

കുറെ നേരം അവിടെ ഇരുട്ടിൽ മുട്ടിന്മേൽ നിന്നു കരഞ്ഞു. പിന്നെ എഴുന്നേറ്റ് എങ്ങോട്ടെന്നില്ലാതെ നടന്നു. നടന്നുനടന്ന് ഒടുവിൽ അന്നയുടെ വീടിനു മുമ്പിലെത്തി. അന്നയുടെ മുറിയിൽ വെളിച്ചമുണ്ട്. ലോകത്തിപ്പോഠം അന്നയുടെ മുറിയിൽ മാത്രമേ വെളിച്ചമുള്ളൂ!

ദസ്തയേവ്സ്കി ആകെ തകർന്ന്, ആത്മഹത്യയുടെ വക്കിൽ നില്ക്കുന്ന ഒരാളുടെ വ്യസനത്തോടെ, അന്നയുടെ വാതിലിൽ മുട്ടി. അവാം അത്ഭുതപ്പെട്ടിട്ടുണ്ടാവണം, ആരാണ് ഈ അർദ്ധരാത്രിയ്ക്കെന്ന്.

അവാം വാതിൽ തുറന്നപ്പോാം പുറത്തു നില്ക്കുന്ന ആളെ കണ്ട് ഞെട്ടി. പതിഞ്ഞ സ്വരത്തിൽ ചോദിച്ചു:

"എന്താ ഇത്? എന്തു സംഭവിച്ചു?"

ദസ്തയേവ്സ്കി ശൂന്യമായ കണ്ണുകളോടെ അവളെ നോക്കി.

"ഒന്നുമില്ല. ഞാൻ കളിച്ചുതോറ്റു. എല്ലാം നഷ്ടപ്പെട്ടു. നശിപ്പിച്ചു. ഞാൻ ഗുണം പിടിക്കുകയില്ല. ഞാൻ പാപിയാണ്. എന്നെ ശപിക്ക്!."

"കളിച്ചു തോറ്റു! അത്രയല്ലേ ഉള്ളു? സാരമില്ല. സമാധാനിക്ക്." അന്ന വീണ്ടും പതിഞ്ഞ സ്വരത്തിൽ സമാധാനിപ്പിച്ചു: "ഇതൊന്നും ഒരു നഷ്ടമായിട്ടു കണക്കാക്കണ്ടാ. ഫയദോർ ഇപ്പോാം സമാധാനത്തോടെ പോകൂ. അമ്മയും സഹോദരങ്ങളും ഉറക്കമാണ്. ഫയദോർ വന്നത് അവർ അറിയണ്ടാ. ദയവായി ഇപ്പോാം പോകൂ!"

ദസ്തയേവ്സ്കി ഒന്നും മിണ്ടാതെ അന്നയെ ഒന്നുകൂടി നോക്കി. പിന്നെ ഇരുട്ടിൽ ഇറങ്ങി നടന്നു.

അരണ്ട വെളിച്ചത്തിൽ ദസ്തയേവ്സ്കി നടന്നകലുന്നത് അവാം നോക്കിനിന്നു.











റ്റേന്ന് അന്ന ചെല്ലുമ്പോൾ ആകെ തളർന്ന മട്ടിൽ ദസ്തയേവ്സ്കി സെറ്റിയിൽ കിടപ്പുണ്ട്. ഇപ്പോൾ കണ്ടാൽ കുരിശിൽനിന്നിറക്കപ്പെട്ട ക്രിസ്തുവാണെന്നു തോന്നും!

അത്രമേൽ തകർന്നനിലയിൽ കണ്ടപ്പോൾ അന്നയ്ക്ക് എന്തെന്നില്ലാത്ത അനുതാപം തോന്നി. സ്വയംകൃതാർനത്ഥങ്ങളിൽ പ്പെട്ട് ഇങ്ങനെ പിടയുന്ന വേറെ ഒരാളെ കണ്ടിട്ടില്ല.

അന്ന അടുത്തുചെന്ന് നിശ്ശബ്ദമായി ഒന്നു നോക്കി.

വിളറിയ ആ മുഖത്ത് അസ്പഷ്ടമായ തരത്തിൽ എന്തോ ഭാവമാറ്റം ഉണ്ടാകുന്നത് അവൾ കണ്ടു.

കണ്ണിൽ സങ്കടങ്ങളുടെ നനവ് ഇപ്പോഴുമുണ്ട്.

അന്ന സെറ്റിയിൽ ദസ്തയേവ്സ്കിയുടെ അരികിൽ ഇരുന്നു. അനാഥനായ ഒരു കുട്ടിയെ സാന്ത്വനിപ്പിക്കാൻ ശ്രമിക്കുന്ന ഏതോ ഒരമ്മയെപ്പോലെ അവൾ കാണപ്പെട്ടു.

അപ്പോൾ ഉല്ക്കടമായ ഹൃദയവ്യഥയോടും ആളിക്കത്തുന്ന കുറ്റബോധത്തോടുംകൂടി ദസ്തയേവ്സ്കി പറഞ്ഞു:

“ഞാൻ അധമൻ. കൊള്ളരുതാത്തവൻ. നാണംകെട്ടവൻ. ശാപഗ്രസ്തൻ. പാപി. എന്നോട് ദൈവം പോലും പൊറുക്കുകയില്ല. പിന്നെയാണോ മറ്റുള്ളോര്!”

ദസ്തയേവ്സ്കിയുടെ കാൽമുട്ടിനുമേൽ കൈവച്ച് അലിവോടും കാരുണ്യത്തോടുംകൂടി അന്ന ചോദിച്ചു:

“എന്തൊക്കെയാണീ പറയുന്നത്? അതിനു മാത്രം എന്താണുണ്ടായത്? ചൂതുകളിച്ചു തോറ്റു. അത്രയല്ലേ ഉള്ളു? അതിപ്പോൾ ആദ്യമൊന്നുമല്ലല്ലോ. കളിയാവുമ്പോൾ അതിൽ ജയവും തോൽവിയും ഉണ്ടാകും. അതൊന്നും അറിയാത്ത ആളാണോ?”

“അതല്ലന്നേ! ഞാനിന്നലത്തെ ദിവസം എന്തൊക്കെയാണ് ചെയ്തത്? ഇന്നലെ എനിക്ക് ഭ്രാന്തായിരുന്നെന്നാണു തോന്നുന്നത്. രാവിലെ മുതൽ അങ്ങനെയായിരുന്നു. ഇന്നലെ അന്നയേയും ഞാൻ നോവിച്ചില്ലേ? എന്നിട്ട് അന്നയുടെ പണവും വാങ്ങിക്കൊണ്ടുപോയി ചൂതുകളിച്ച് എല്ലാം തുലച്ചു! ലോകത്ത് അന്നയോടു മാത്രമേ കടം വാങ്ങാൻ ബാക്കിയുണ്ടായിരുന്നുള്ളു.”

“പണം! കടം! അതൊക്കെ ഇപ്പോൾ ആരാ ചോദിച്ചത്? എന്തിനാ അതൊക്കെ ഓർക്കുന്നത്? ഞാനിന്നലെ പറഞ്ഞില്ലേ അതു മറക്കാൻ?”

“എങ്ങനെ മറക്കാൻ? ഇന്നലെ എനിക്കുണ്ടായ വിജയങ്ങൾ! ഞാൻ വാരിക്കൂട്ടിയ പണം! ചൂതുകളികേന്ദ്രത്തിലെ മറ്റുള്ളവരൊക്കെ അത്ഭുതപ്പെടുകയായിരുന്നു. അത്രയ്ക്ക് അവിശ്വസനീയമായിരുന്നു ഇന്നലത്തെ എൻെറ വിജയങ്ങൾ. ആ ചൂതുകളികേന്ദ്രത്തിൽ ഇതിനുമുമ്പ് ആരും അത്തരം വിജയങ്ങളുണ്ടാക്കിയിട്ടില്ല. അത്രയധികം! മറ്റുള്ളവരൊക്കെ അത്ഭുതപ്പെടുകയായിരുന്നു. ആദ്യമൊക്കെ എനിക്കും അത് അവിശ്വസനീയമായി തോന്നി. തുടരെത്തുടരെയുള്ള വിജയങ്ങൾ. ചൂതുകളിക്കാർക്ക് പണം പലിശയ്ക്കു കൊടുക്കുന്ന ഗ്രിഗറി യാക്കോവ് പോലും പറഞ്ഞതാണ് ഇനി മതിയെന്ന്. ഞാൻ കേട്ടില്ല. എനിക്കു ഭ്രാന്തായിരുന്നു. അതെ, ശരിക്കും ഭ്രാന്തുതന്നെയായിരുന്നു. ഒടുവിൽ അതിൻെറ മറുപുറം! തുടരെത്തുടരെയുള്ള തോല്‌വി. എല്ലാം നഷ്ടപ്പെട്ടു. കൈയിൽ ഒരു ചില്ലിപോലും ശേഷിക്കാതെ. എനിക്കാരു മാപ്പുതരും?”

“അതൊക്കെ മറന്നുകളയൂ! ഇനി അതൊന്നും ഓർക്കണ്ടാ. ചൂതുകളിച്ച് തോറ്റെന്നോർത്ത് ഇങ്ങനെ വിഷമിക്കാനെന്തിരിക്കുന്നു? ചൂതുകളിയിലെ തോൽവി വച്ചല്ലല്ലോ ലോകം ദസ്തയേവ്സ്കിയെ അളക്കാൻ പോകുന്നത്. ആണോ? ഇന്നലെ അങ്ങനെയൊന്നും സംഭവിച്ചില്ലെന്ന് വിചാരിക്ക്. ഇന്നലെ എവിടെയെങ്കിലും ഒരു കുന്നിൽചരിവിൽ, അല്ലെങ്കിൽ നേവാനദിയുടെ കരയിൽ ഇരുന്ന് ഫയദോർ ഭാവിയിൽ എഴുതാനിരിക്കുന്ന ഒരു നോവലിനെക്കുറിച്ച് എന്നോടു പറയുകയായിരുന്നു. അങ്ങനെ വിചാരിക്ക്.”

ഉല്ക്കടമായ ഒരു ഭാവത്തോടെ ദസ്തയേവ്സ്കി അന്നയുടെ നേരെ നോക്കി. പിന്നെ അവളുടെ കൈയെടുത്തു ചുംബിച്ചു.

“എന്നോട് ഇതിനുമുമ്പ് ആരും ഇത്രയും സ്നേഹം കാണിച്ചി





ട്ടില്ല. എന്നോട് ഇതിനുമുമ്പ് ആരും ഇത്രയും ക്ഷമ കാണിച്ചിട്ടില്ല. ലോകം മുഴുവൻ എന്നെ കുറ്റപ്പെടുത്തുകയും പരിഹസിക്കുകയും ശപിക്കുകയും മാത്രമേ ചെയ്തിട്ടുള്ളു. എന്നെ സ്നേഹിക്കാൻ മാത്രം നന്മ നിൻെറയുള്ളിലുള്ളതോർക്കുമ്പോൾ....”

“ഇപ്പോൾ അതൊക്കെ ഓർക്കാനല്ല നേരം. ആ ‘ചൂതാട്ടക്കാരൻ’ പൂർത്തിയാക്കണം. പറഞ്ഞുതരൂ, ഞാനെഴുതാം. ദസ്തയേവ്സ്കി ലോകമോർക്കുന്ന വിജയങ്ങളുണ്ടാക്കുന്നതെങ്ങനെയെന്നു കാണിച്ചുകൊടുക്കണം.”

അന്ന എഴുന്നേറ്റു മേശയ്ക്കരികിൽ ചെന്നിരുന്ന് നോട്ടുബുക്കും പെൻസിലുമെടുത്ത് എഴുതാൻ കാത്തിരുന്നു.

കൈമടക്കി നെറ്റിമേൽ വച്ച് ദസ്തയേവ്സ്കി സെറ്റിയിലേക്കു ചാരിക്കിടന്നു. കണ്ണുകളടച്ചു. പിന്നെ കഥ പറയാൻ തുടങ്ങി. അതുവരെ കണ്ടിട്ടില്ലാത്ത ഒരു ഉണർവോടെ. അതുവരെ കണ്ടിട്ടില്ലാത്ത ഒരു വികാരനിർഭരതയോടെ. ഏതാണ്ട് ഒരു പ്രവാഹംപോലെയായിരുന്നു അത്.

കഠിനദുഃഖവും വൈരസ്യവുംകൊണ്ട് മരണസദൃശമായ ഒരവസ്ഥയിൽ എത്തിനില്ക്കുന്നു അലക്സി ഇവാനോവിച്ച്. താൻ നിശ്ശേഷം പരാജയപ്പെട്ടതുപോലെ അയാൾക്കു തോന്നുന്നു. അവനൊരു മണ്ടനാണെന്ന് അലക്സിയെ ചൂണ്ടി മാഡം വാസൽ ബ്ലാഞ്ച് മറ്റുള്ളവരോടു പറഞ്ഞത് ഒരു നിമിഷം മുമ്പാണ്. അതിനെന്തായിരുന്നു തെളിവായിട്ട് അവൾ പറഞ്ഞത്? ചൂതുകളിച്ച് സമ്പാദിച്ച ഒരുലക്ഷം ഫ്രാങ്ക് തനിച്ചു ചിലവഴിക്കാൻ അയാൾക്കറിഞ്ഞുകൂടെന്ന്!

താൻ ഏതോ സർവ്വനാശത്തിൻെറ വക്കിലാണ് നില്ക്കുന്നതെന്ന് അലക്സി ഇവാനോവിച്ചിനു തോന്നി. എല്ലാം മറക്കാൻ വേണ്ടിഅയാൾ യാതൊരു നിയന്ത്രണവുമില്ലാതെ കുടിച്ചു. മാഡം വാസൽ ബ്ലാഞ്ച് കാണിക്കുന്ന സ്നേഹം കപടമാണെന്ന് അവനു ബോധ്യമുണ്ട്. തനിക്കുവേണ്ടി അവൾ ഹൃദയത്തിൽ എന്തെങ്കിലും സൂക്ഷിക്കുന്നുണ്ടെങ്കിൽ അതു നിന്ദമാത്രമാണെന്ന് അവനറിയാം. അതൊന്നും അയാൾ കണക്കിലെടുത്തിട്ടില്ല. പരിത്യക്തനും വിഷാദിയുമായ അയാൾ ‘ഷാറ്റ്യുഡിസ് ഫ്ളിയേർസ്’ സത്രത്തിലെ നിതാന്ത സന്ദർശകനായി ത്തീരുന്നു. അവിടെ ഷാംപെയ്ൻ ഒഴുകുന്ന സന്ധ്യകളിൽ അയാൾ തൻെറ ജീവിതത്തിലെ കയ്പ് കലക്കിക്കളയുന്നു!

അലക്സി ഇവാനോവിച്ച് മറ്റൊരു കെണിയിൽ വീണിരിക്കുകയാണെന്ന് അന്നയ്ക്കു തോന്നി. ഇങ്ങനെ കെണികളിൽ ചെന്നു വീഴാൻ മാത്രം പാവമായിപ്പോയല്ലോ ഈ ആൾ! പോളിന കഴിഞ്ഞ് മാഡം വാസൽ ബ്ലാഞ്ച്!

ഒരിടവേളയ്ക്കുശേഷം ജനറൽ അവരുടെയടുത്ത് എത്തുന്നു. അപ്പോഴ് അലക്സിയുടെ ജീവിതം വീണ്ടും ഒരു കോമാളിയുടേതായിത്തീരുന്നു. ഒടുവിൽ വേർപിരിയാൻ നേരത്ത് യാത്രപറയുമ്പോഴ് രണ്ടായിരം ഫ്രാങ്കിന്റെ നോട്ടുകഠ അലക്സിയുടെ കൈയിൽ വച്ചുകൊടുത്തിട്ട് വാസൽ ബ്ലാഞ്ച് പറയുന്നു- "ഇതു വച്ചോളൂ. നിങ്ങളൊരു പുറംനാട്ടുകാരനാണ്. അഭ്യസ്തവിദ്യനാണെങ്കിലും നിങ്ങഠ ഒരു വിഡ്ഢിയാണ്. നിങ്ങഠക്കെന്തു കിട്ടിയിട്ടും പ്രയോജനമില്ല. നിങ്ങളതു തുലയ്ക്കും!"

എഴുതിക്കൊണ്ടിരിക്കുന്നതിനിടയിൽ അന്ന മുഖമുയർത്തി ദസ്തയേവ്സ്കിയോടു പറഞ്ഞു:

"എന്തുകൊണ്ടോ എനിക്കീ കഥാനായകൻ അവിശ്വസനീയമായിരിക്കുന്നു. ഇങ്ങനെയും ഒരാളുണ്ടാവുമോ? അത്ര കോമാളിയായിട്ട്? അത്ര വിഡ്ഢിയായിട്ട്?"

സങ്കോചം നിറഞ്ഞ ഒരു പുഞ്ചിരിയോടെ ദസ്തയേവ്സ്കി പറഞ്ഞു:

"അവിശ്വസിക്കണ്ടാ. അത് ഞാൻ തന്നെയാണ്! അല്ലാതെ അതുപോലെ വിഡ്ഢിയും കോമാളിയുമായിട്ട് വേറെ ആരാണുള്ളത്?"

അന്ന എതിർത്തു.

"അങ്ങനെ സ്വയം ഇടിച്ചുതാഴ്ത്താനൊന്നും ഞാൻ സമ്മതിക്കില്ല. എനിക്കു നല്ല ഉറപ്പുണ്ട് വിഡ്ഢിയും കോമാളിയുമൊന്നുമല്ലെന്ന്. അലക്സിയെപ്പോലും ഞാനങ്ങനെ കണക്കാക്കുന്നില്ല. പിന്നെയല്ലേ!"

ഏതോ ഒരു ഫലിതം ആസ്വദിക്കുംപോലെ സ്വയം ചിരിച്ചുകൊണ്ടു ദസ്തയേവ്സ്കി പറഞ്ഞു:

"അയാഠക്ക് രണ്ടു ദൗർബല്യങ്ങളുണ്ട്. ചൂതുകളിയും സ്നേഹവും! ഒരിക്കൽ അതിൽ ചെന്നു വീണാൽ പിന്നെ കരകയറാൻ പ്രയാസമാണ്. ജീവിതവും മരണവും പോലെ അതും ഒരു വിധിയാകുന്നു. പിന്നെ മറ്റൊന്നുകൂടിയുണ്ട്. അസംതൃപ്തമായ രതി. അത് ഒരു ചുഴലിക്കാറ്റുപോലെ അയാളുടെ ഉള്ളിലടിക്കുന്നു. അതുപക്ഷേ ഞാൻ തെളിച്ചുപറയുന്നില്ല."

ഉച്ചകഴിഞ്ഞപ്പോഠ ദസ്തയേവ്സ്കി പറഞ്ഞു:

"നമുക്ക് കുറച്ചുനേരം ഒന്നിച്ചു നടക്കാം; പുറത്തെവിടെയെങ്കിലും. ഇതിനകത്ത് അടഞ്ഞിരുന്നു മടുത്തു. മനുഷ്യൻ സ്വയം എന്തിനു വീട്ടിനുള്ളിൽ അടച്ചുവയ്ക്കുന്നു?"

"എങ്ങോട്ടാണ് പോകേണ്ടത്?"

"നമുക്ക് നേവയുടെ കരയിൽ ചെന്നിരിക്കാം. സന്ധ്യവരെ. എന്താ?"





അന്ന സമ്മതഭാവത്തിൽ തലയനക്കി.

ഒരു കിഴവന്റെ കുതിരവണ്ടിയിൽ യാത്ര ചെയ്യുമ്പോഠ ജീവിതം നീളെ അനുഭവിച്ച ആത്മക്ഷതങ്ങളെക്കുറിച്ചാണ് ദസ്തയേവ്സ്കി പറഞ്ഞത്. സ്വന്തം സങ്കടങ്ങളെക്കുറിച്ചു പറയുമ്പോഴും അതിൽ അന്നയെ ഒരു കക്ഷിയാക്കി തീർത്തു. എവിടെയും പരിത്യക്തനായിരുന്ന തനിക്ക് ജീവിതം അനന്തമായ മരുഭൂമിയിലെ ഒരു യാത്രയായിരുന്നു. ഇടയ്ക്കു കണ്ട മരുപ്പച്ചകഠ. ഈന്തത്തണലുകഠ! അതിന്റെ ഓർമ്മയൊക്കെ ഇപ്പോഴും മനസ്സിലുണ്ട്. എങ്കിലും നിത്യമായ അനുഭവം ആ മരുഭൂമിയായിരുന്നു. ആദ്യന്തവിഹീനമായി തോന്നിപ്പിച്ച മരുഭൂമിയിൽ ഒറ്റയ്ക്ക്! വല്ലപ്പോഴും കണ്ടെത്തുന്ന ഒരു മരുപ്പച്ചയും ഈന്തത്തണലും കടന്ന് വഴിനീളെ മോഹിപ്പിക്കുന്ന മൃഗതൃഷ്ണ കടന്ന് ഒടുവിൽ ഞാനെത്തിയതെവിടെയാണ്? ദൈവത്തിനു നന്ദി! അന്നയുടെ അടുത്ത്! അതിങ്ങനെയൊന്നുമല്ല പറയേണ്ടതെന്ന് എനിക്കറിയാം. സത്യത്തിന് അലങ്കാരങ്ങഠ പാടില്ല. ദൈവം കേഠക്കാൻ വേണ്ടിയാണ് ഞാൻ പറയുന്നതെന്ന് വിശ്വസിക്കൂ. എന്നെ ഇതിനുമുമ്പ് ആരും ഇങ്ങനെ സ്നേഹിച്ചിട്ടില്ല. ഇത്ര അഗാധമായിട്ട്. ഇത്ര തീക്ഷ്ണമായിട്ട്. ഇത്ര നിസ്വാർത്ഥമായിട്ട്. ഇത്ര വിശുദ്ധമായിട്ട് എന്നുംകൂടി പറഞ്ഞാലേ അത് പൂർണ്ണമാകൂ. എന്തുകൊണ്ട്? എന്റെ കുറ്റങ്ങഠ അറിഞ്ഞ്. എന്റെ ദൗർബല്യങ്ങഠ അറിഞ്ഞ്. എന്റെ കുറവുകഠ അറിഞ്ഞ്. എന്റെ ചീത്തയായ വാസനകളറിഞ്ഞ്. അങ്ങനത്തെ ഒരു സ്നേഹത്തെ പ്പിന്നെ ഞാനെങ്ങനെ കാണണം? സത്യത്തിൽ എനിക്ക് ഇപ്പോഴാണ് ദൈവത്തോട് ഒരു കടപ്പാടു തോന്നുന്നത്. ഈ സ്നേഹം കാണിച്ചുതന്നതിന്!"

അന്ന സ്നേഹത്തോടെ ശുണ്ഠിയെടുത്തു:

"മതി പറഞ്ഞത്. കെട്ടിനില്ക്കുന്ന മനസ്സല്ലേ. കുറച്ചൊന്ന് തുറന്നുവിട്ടോട്ടെന്ന് വിചാരിച്ചപ്പോഠ..."

അന്ന ഓർക്കുകയായിരുന്നു. ഇപ്പോഴെന്തു സ്നേഹം! ഇന്നലത്തെ ആളല്ല ഇന്ന്. ഇന്നലെ വേദനിപ്പിച്ചതിന് പിഴ മൂളുമ്പോലെയാണ് ഇന്നത്തെ സ്നേഹം! വിഡ്ഢിയെന്നും കോമാളിയെന്നും ദുഷ്ടനെന്നുമൊക്കെ ശപിക്കുന്നവർ നിഷ്കളങ്കതയുടെ ഈ ആത്മാവ് കണ്ടിട്ടുണ്ടോ?

വണ്ടിയിറങ്ങി നദിക്കരയിലേക്കു നടക്കുമ്പോഠ ദസ്തയേവ്സ്കി പറഞ്ഞു:

"എനിക്കൊരു വിശ്വാസം തരാൻ ആരുമുണ്ടായിരുന്നില്ല. ഞാനെന്നും ഏകാകിയായിരുന്നു. പക്ഷേ, ഇപ്പോഠ എനിക്കങ്ങനയല്ല തോന്നുന്നത്. ആർക്കറിയാം, ഇനിയായിരിക്കും എന്റെ ജീവിതം തുടങ്ങു

ന്നത്! ഇന്നലെ രാത്രി മുഴുവൻ ഞാൻ മുട്ടിന്മേൽ നിന്ന് ദൈവത്തോട് അപേക്ഷിച്ചു, എൻെറ പിഴകാം പൊറുക്കണേ എന്ന്! അന്നയ്ക്കറിയാമോ, ഇങ്ങനത്തെ ദാരുണമായ ഒരവസ്ഥയിൽ ഒരെഴുത്തുകാരനായിരിക്കുകയെന്നുള്ളത് കഠിനമായ ഒരു കാര്യമാണ്. എനിക്കു വേറെ നിവൃത്തിയില്ല. എനിക്കിപ്പോാം ഒറ്റ പേടിയേ ഉള്ളു. ദൈവം കാണിച്ചുതന്ന ഈ സ്നേഹം എനിക്കു നഷ്ടപ്പെടുമോ എന്ന്!"

അന്നയുടെ നേരെ കൈചൂണ്ടിക്കൊണ്ടാണ് ദസ്തയേവ്സ്കി അതു പറഞ്ഞത്.

അപ്പോാം അന്ന ചോദിച്ചു:

"എന്തൊക്കെയാണു പറയുന്നത്? എനിക്കൊന്നും മനസ്സിലാകുന്നില്ല."

"അതല്ലന്നേ! മറ്റുള്ളവർ വിചാരിച്ചേക്കും ഞാനിനി അന്നയുടെ ജീവിതംകൂടി ദുരിതവും ശാപവുംകൊണ്ട് നിറയ്ക്കുമെന്ന്."

"അങ്ങനെയൊന്നും ആരും വിചാരിക്കില്ല. അല്ലെങ്കിൽ ആരെങ്കിലും അങ്ങനെ വിചാരിച്ചാൽ നമുക്കെന്താ നഷ്ടം?"

"എന്നെ വിമർശിക്കാൻ ഒരവസരം കാത്തിരിക്കുന്നവരാണ് ചുറ്റും!"

"നമ്മളത് ഗൗനിക്കണ്ടാ. പോരെ? ചിലർക്ക് അസൂയയും കാണുമായിരിക്കും. മനഃപൂർവ്വം കൊച്ചാക്കാൻ ശ്രമിക്കുന്നവർക്കും അറിയാമല്ലോ ദസ്തയേവ്സ്കി അവരെക്കാളൊക്കെ വലിയ ഒരാളാണെന്ന്!"

"അവരൊക്കെ വിലയിരുത്തുന്നത് ഇതുവരെ കണ്ടതു വച്ചാണ്. ദസ്തയേവ്സ്കി അനശ്വരതയുടെ ഒരു കൊയ്ത്തുകാരനാണെന്ന് അറിയുന്ന എത്രപേരുണ്ട്?"

ദസ്തയേവ്സ്കിയുടെ ഉദ്ദീപ്തമായ കണ്ണുകളിലേക്കു നോക്കി മോഹിപ്പിക്കുന്ന ഒരു ചിരിയോടെ അന്ന പറഞ്ഞു:

"അങ്ങനെ വിചാരിക്കുന്ന ഒരാളെ എനിക്കറിയാം. അന്ന. അന്ന ഗ്രിഗറിവ്നാ സ്നിറ്റ്കിന."

നേവാനദിയുടെ തീരങ്ങളിലടിച്ച ഒരിളംകാറ്റ് അവരെ കടന്നുപോയി.

നദിക്കരയിലൂടെ നടന്ന് അവർ ഒരു പള്ളിയുടെ മുമ്പിലെത്തി. പള്ളിയുടെ മുമ്പിലെ പടിക്കെട്ടുകളുടെ മുകളിലും താഴെയുമായി അവരിരുന്നു.

ദസ്തയേവ്സ്കി പറഞ്ഞു:

"എൻെറ മനസ്സിൽ ഒരു വലിയ നോവലിൻെറ ആശയം രൂപപ്പെട്ടുവരുന്നുണ്ട്. വലുതെന്നു പറയുമ്പോാം വലിപ്പത്തിൻെറ കാര്യത്തിൽ മാത്രമല്ല. നോവൽ ഉാംക്കൊള്ളുന്ന വിഷയത്തിൻെറ കാര്യത്തിലും





അതങ്ങനെതന്നെയാണ്. ഇപ്പോാം അന്ന സംശയിക്കുന്നുണ്ടാവും, വേറേതോ കടത്തിൻെറ ജപ്തിയോ വാറണ്ടോ വരാൻ പോകുന്നുവെന്ന്!"

അന്ന കൃത്രിമമായ പരിഭവത്തോടെ പറഞ്ഞു.

"എനിക്കൊരു സംശയവുമില്ല. ഇതാരു പറഞ്ഞു?"

"ചിലരങ്ങനെയാണ് കരുതുന്നത്." ദസ്തയേവ്സ്കി നെടുതായി നിശ്വസിച്ചു: "കഷ്ടമെന്നല്ലാതെ എന്താണു പറയുക? ബുദ്ധിമുട്ടു വരുമ്പോാം കടം മേടിക്കും. അതു ചിലപ്പോാം പത്രാധിപന്മാരോടോ പ്രസാധകന്മാരോടോ ആയിരിക്കും. നേവാനദിയിലെ നൂറ്റിയൊന്ന് ദ്വീപുകളിൽ ഒരു പതിനേഴെണ്ണം പാട്ടത്തിനു തന്നേക്കാമെന്ന് പറഞ്ഞാൽ ആരെങ്കിലും എനിക്കു പണം തരുമോ? ഇല്ല. അതുകൊണ്ടു നോവൽ കൊടുക്കാമെന്നു പറയും. അതിനെന്താ പറച്ചില്? കടം വീട്ടാൻ വേണ്ടി നോവലെഴുതുന്നു എന്ന്! ഞാനൊരു ദരിദ്രനായിപ്പോയതിൻെറ ദോഷം, അല്ലേ?"

"എനിക്കങ്ങനെ ഒരു തെറ്റിദ്ധാരണയുമില്ല. മതിയോ? ആട്ടെ, എന്താ നോവല്?"

"കാരമസോവ് സഹോദരന്മാർ! എൻെറ കണ്ണിൽ അത് ദൈവത്തിൻെറയും പ്രപഞ്ചത്തിൻെറയും മനുഷ്യൻെറയും അസ്തിത്വത്തെ സംബന്ധിച്ച ഒരു വിചാരമാണ്. ഒരുപക്ഷേ, ഞാൻ ഭാവിയിൽ ഓർമ്മിക്കപ്പെടാൻ പോകുന്നത് അതിൻെറ പേരിലായിരിക്കും."

"പറയൂ! ഒന്നുമല്ലെങ്കിൽ ലോകത്തതിനെക്കുറിച്ച് ആദ്യം കോംക്കുന്നത് ഞാനാണെന്ന് എനിക്കഭിമാനിക്കാമല്ലോ!"

"ചിലപ്പോാം സംശയം തോന്നും ഇതൊക്കെ വെറുമൊരു യാദൃച്ഛികതയാണോ എന്ന്! ഇതൊക്കെ എന്നുവച്ചാൽ, ഈ പ്രപഞ്ചം മുഴുവൻ! ആകാശവും ഭൂമിയും ഗ്രഹതാരകങ്ങളും ക്ഷീരപഥങ്ങളും സമയകാലങ്ങളും മനുഷ്യരും പുഴുക്കളും മൃഗങ്ങളും വൃക്ഷലതാദികളും പക്ഷികളും പൂക്കളും - ഇതൊക്കെ എന്തിനാണ് ദൈവം സൃഷ്ടിച്ചത്? എന്താണ് ഇതിൻെറയൊക്കെ ഉദ്ദേശ്യം? ദൈവം എന്തിനാണ് ഇത്ര കഷ്ടപ്പെട്ടത്?"

അന്നയ്ക്കു ലേശം തമാശ തോന്നി. ഒന്നു പുഞ്ചിരിക്കൊണ്ടു.

"ആവോ, എനിക്കു നല്ല നിശ്ചയം പോരാ."

ദസ്തയേവ്സ്കിയുടെ ഗഹനമായ ആ ഹൃദയഭാവം കണ്ടപ്പോാം ചിരിച്ചതു തെറ്റായിപ്പോയെന്ന് അന്ന ഖേദിച്ചു.

ഓർമ്മകളുടെ മറുകരയിലെന്നോണം കുറെനേരം ദൂരെ എവിടെയോ നോക്കി ദസ്തയേവ്സ്കി നിശ്ശബ്ദനായി ഇരുന്നു. പിന്നെ മന്ത്രമൊഴികാംപോലെ ഹൃദയാന്തർഭാഗത്തുനിന്ന് വാക്കുകാം ചെറിയ

ഒരു മുഴക്കത്തോടെ പുറത്തുവന്നു.

"അനന്തതയുടേയും നിത്യതയുടേയും പ്രതീതിയുളവാക്കുന്ന... സത്യത്തിൽ അതെങ്ങനെയാണു പറയേണ്ടതെന്ന് ഇപ്പോഠം എനിക്കറിയില്ല. ഏതോ ദിവ്യവെളിച്ചം വ്യാപിച്ചുകിടക്കുന്ന ഒരനന്ത വിശാലത... അങ്ങനെയൊരു വിശാലതയാണ് എൻെറ അന്തർദൃഷ്ടിക്കു മുമ്പിൽ തെളിയുന്നത്. ദൈവത്തിൽ നിന്ന് ഉത്തരം പ്രതീക്ഷിക്കുന്ന ചില ചോദ്യങ്ങളിൽ നിന്നായിരുന്നു അതിൻെറ ആദ്യത്തെ ഉണർവ്. ആദ്യത്തെ ചോദ്യം ദൈവം ഉണ്ടോ എന്നുതന്നെയാണ്. ഉണ്ടെങ്കിൽ ദൈവം സൃഷ്ടിച്ച ഈ ലോകത്തിൽ നല്ല മനുഷ്യർ ദുരിതവും കഷ്ടപ്പാടും വേദനയും അനുഭവിക്കേണ്ടിവരുന്നത് എന്തുകൊണ്ട്? ചുറ്റും നോക്കുമ്പോഠം നമ്മഠം കാണുന്നതെന്താണ്? പാപം! എന്തുകൊണ്ടിങ്ങനെയായി?"

അന്ന പറഞ്ഞു:

"എനിക്കും ചിലപ്പോഠം തോന്നാറുണ്ടിങ്ങനെയൊക്കെ. പക്ഷേ, ചോദ്യങ്ങഠം ചോദിക്കാനറിയില്ല."

ദസ്തയേവ്സ്കി അതു കേട്ടില്ല.

"ഞാനൊരു കുടുംബകഥയാണ് സങ്കല്പിക്കുന്നത്. നിരങ്കുശമായ ജീവിതം നയിക്കുന്ന ഒരു പിതാവ്. ഐഹികമായ സുഖഭോഗങ്ങഠംക്കുവേണ്ടി സ്വന്തം മക്കളോടുവരെ മത്സരിക്കാൻ തയ്യാറുള്ള ഒരാഠം. അയാളുടെ ഭിന്ന പ്രകൃതികളായ നാലുമക്കഠം. മൂത്തയാഠം പിതാവിൻെറ വഴിക്കുതന്നെയാണ്. രണ്ടാമത്തെയാഠം ഒരു ചിന്തകൻ. സംശയങ്ങളും ചോദ്യങ്ങളുമാണ് അയാളുടെ മനസ്സുനിറയെ. കഥയിൽ ഒരു പച്ചമനുഷ്യൻ അയാളാണ്. മൂന്നാമത്തെ ആഠം സാത്വികനാണ്. ആത്മീയതയുടെ ഒരു തേജോരൂപം. നാലാമത്തെയാഠം ഒരു ജാരസന്തതി."

"എവിടെയെങ്കിലും കണ്ട ജീവിതത്തിൽ നിന്നാണോ?"

"അല്ല മനുഷ്യകുലത്തെ മുഴുവൻ കണ്ടുകൊണ്ട്. പിതാവും മകനും ഒരേ സ്ത്രീയിൽ അനുരക്തരായിതീരുന്നു. അവഠംക്കുവേണ്ടി അവർ ശത്രുക്കളെപ്പോലെ കരുക്കഠം നീക്കുന്നു. പിതാവ് ഓർക്കാപ്പുറത്തു കൊല്ലപ്പെടുന്നു. എല്ലാ തെളിവുകളും മൂത്തമകനെതിരാണ്. യഥാർത്ഥത്തിൽ കൊല ചെയ്തത് ആ ജാരസന്തതിയാണ്. മനസ്സാക്ഷിയുടെ പീഡനം സഹിക്കാനാവാതെ മൂന്നാമത്തെ മകനോട് കുറ്റം ഏറ്റുപറഞ്ഞതിനുശേഷം അവൻ ആത്മഹത്യചെയ്യുന്നു. പക്ഷേ, കോടതി അപ്പോഴും അവനെ സംശയിക്കുന്നില്ല. മൂത്തമകനെ കുറ്റംചുമത്തി കോടതി സൈബീരിയായിലേക്കയയ്ക്കുന്നു. ആ സ്ത്രീയുണ്ടല്ലോ, അവഠം അയാളെ അനുഗമിക്കുന്നു. കഥയെന്നു പറയാൻ ഇത്രയേ ഉള്ളു."

"അപ്പോഠം ഇതിലുമുണ്ട് കൊലപാതകം!"





"ഒരു സ്ഫോടനം. അതുണ്ടാക്കുന്ന വിള്ളലിലൂടെ വേണം ജീവിതത്തിൻെറ ആഴങ്ങളിലേക്കു നോക്കാൻ. ജീവിതത്തിൻെറ ആഴങ്ങളിലേക്കെന്നു പറയുമ്പോഠം അതിൻെറ രഹസ്യങ്ങളിലേക്കും അർത്ഥങ്ങളിലേക്കും അർത്ഥശൂന്യതകളിലേക്കും."

അനന്തതയിലേക്കു നോക്കിയിരുന്ന് ജീവിതത്തിൻെറ നിഗൂഢതകഠം വായിക്കുന്നതുപോലെയായിരുന്നു ആ നിമിഷങ്ങളിൽ ദസ്തയേവ്സ്കിയുടെ ഭാവം. അലൗകികമായ ഏതോ വിഗാനത്തിൽ നില്ക്കുംപോലെയാണു തോന്നുന്നത്. അവിടെനിന്ന് വീണ്ടും ചോദ്യങ്ങഠം ചോദിക്കുന്നു. ധർമ്മം പീഡിപ്പിക്കപ്പെടുന്നതെന്തുകൊണ്ട്? എന്തുകൊണ്ടു സ്നേഹം കുരിശിലേറ്റപ്പെടുന്നു? എന്തുകൊണ്ടു വിശുദ്ധി ചെളിയിൽ വീഴുന്നു? മനുഷ്യൻ സഹിക്കുന്ന വേദനകളുടെ യുക്തിയെന്ത്? എന്തുകൊണ്ടു മനുഷ്യൻ പാപങ്ങളിൽ ചെന്നുവീഴുന്നു?...

"ജീവിതത്തിൻെറ നന്മതിന്മകളേയും പുണ്യപാപങ്ങളേയും കുറിച്ച് ഒരു വ്യസനംപോലെ ചിന്തിക്കുന്ന ഇവാൻ ഉറക്കത്തിൽ ഒരു സ്വപ്നം കാണുന്നു." വിദൂരതകളിൽ നിന്ന് കണ്ണെടുത്ത് ദസ്തയേവ്സ്കി ദീപ്തമായ ഒരു ഭാവത്തോടെ അന്നയെ നോക്കി: "ക്രിസ്തുവും ചെകുത്താനും തമ്മിൽ ഒരു വിവാദം. ഒരു ഭ്രാന്തസ്വപ്നം പോലെയാണത്. ഞാനതിന് വലിയ പ്രാധാന്യം കാണുന്നു. പിന്നീടെഴുതുമ്പോഠം മാറ്റം വരുമോ എന്നറിയില്ല. ക്രിസ്തുവിനെ ഒരു മതദ്രോഹവിചാരകൻ വിസ്തരിക്കുകയും കുറ്റം വിധിക്കുകയുമാണ്. അങ്ങനെയാണ് ഞാനത് സങ്കല്പിക്കുന്നത്. എൻെറ ജീവിതത്തിലെ ഏറ്റവും വിശുദ്ധമായ നിമിഷങ്ങളിലായിരിക്കും ഞാനതെഴുതുന്നത്. എനിക്കുറപ്പുണ്ടന്നേ, ഞാനെൻെറ ആയുസ്സിലെഴുതുന്ന എല്ലാംകൂടി കൂട്ടിയാലും ആ വരികഠംക്കൊപ്പം വരില്ല".

പിന്നെ ഒരോർമ്മയിൽ, ഒരു നെടുവീർപ്പോടെ ദസ്തയേവ്സ്കി പ്രാർത്ഥിച്ചു:

"ദൈവമേ! അതങ്ങനെതന്നെ ആയിരിക്കണേ!"

ഒരു സ്വപ്നത്തിലെന്നപോലെ ദസ്തയേവ്സ്കി ആ രംഗം വർണ്ണിച്ചു:

"പതിനാറാം ശതകത്തിലാണ്. സ്പെയിനിലെ ഒരു പള്ളിയിൽ ഒരു വലിയ പുരുഷാരം കണ്ണിമകളടയ്ക്കാതെ നോക്കിനിൽക്കുന്നു. അന്ധനു കാഴ്ച നല്കുകയും മരിച്ചവരെ ഉയിർപ്പിക്കുകയും കുഷ്ഠരോഗികളെ സുഖപ്പെടുത്തുകയും കുരിശിൽ മരിക്കുകയും മൂന്നാംനാഠം ഉയർത്തെഴുന്നേൽക്കുകയും ചെയ്ത ക്രിസ്തു ആ പുരുഷാരത്തിൻെറ മധ്യത്തിൽ ബന്ധനസ്ഥനായി നില്ക്കുന്നു. ക്രിസ്തുവിൻെറ കൈകാലുകളിൽ കനത്ത ഇരുമ്പുചങ്ങല തൂങ്ങുന്നു. അതാ, പള്ളിയകത്തു

നിന്ന് മതദ്രോഹവിചാരകൻ ഇറങ്ങിവരുന്നു. ഇടുങ്ങിയ കണ്ണുകളും ഒട്ടിയ കവിളുകളുമുള്ള ഒരു തൊണ്ണൂറു വയസ്സുകാരൻ. നീണ്ട ളോഹയും സ്ഥാനചിഹ്നങ്ങളും ധരിച്ച അയാാം ക്രിസ്തുവിൻെറ പേരിൽ ഒരു കുറ്റപത്രം വായിക്കുന്നു: "നീ മനുഷ്യകുലത്തെ യാഥാർത്ഥ്യബോധത്തോടെ കണ്ടില്ല. മരുഭൂമിയിൽവച്ച് സാത്താൻ നീട്ടിയ അപ്പവും അധികാരവും അത്ഭുതശക്തിയും നീ തിരസ്ക്കരിച്ചു. മനുഷ്യൻെറ സ്വാതന്ത്ര്യത്തെയും സ്നേഹത്തെയും കൃപയെയും ആത്മസാക്ഷാത്കാരത്തെയും നീ പ്രകീർത്തിച്ചു. നന്മതിന്മകാം തിരഞ്ഞെടുക്കുവാനുള്ള മനുഷ്യൻെറ ഉത്തരവാദിത്തം അവൻെറ മരണത്തെക്കാാം ഭയാനകമാണെന്ന് നീ അറിഞ്ഞില്ല. അപ്പംകൊണ്ടു മാത്രമല്ല മനുഷ്യൻ ജീവിക്കുന്നതെന്ന് നീ പറഞ്ഞു. ആത്മാവിൻെറ അപ്പം നീ വാഗ്ദാനം ചെയ്തു. എന്നെന്നും ദുർബലവും മലിനവും നന്ദികെട്ടതുമായ മനുഷ്യകുലത്തിൻെറ കണ്ണിൽ ഭൂമിയിലെ അപ്പത്തിനു പകരമാകുമോ ജീവൻെറ അപ്പം? ഞങ്ങാം പുലർത്തുന്ന ശാന്തി തകർക്കാനാണോ നീ വന്നിരിക്കുന്നത്? ഞങ്ങളതനുവദിക്കാൻ പോകുന്നില്ല. തീയിലിട്ട് ദഹിപ്പിക്കും!" ക്രിസ്തു ഒന്നും മിണ്ടുന്നില്ല. പ്രശാന്തമായ ഒരു മൗനംകൊണ്ട് ക്രിസ്തു ആ നിമിഷങ്ങളെ നേരിടുന്നു. തൻെറ ജീവനുവേണ്ടി ഒരു വാക്കുപോലും പറയാതെ ക്രിസ്തു അടുത്തുചെന്ന് ക്രുദ്ധനായ ആ മതദ്രോഹവിചാരകൻെറ ജരാജീർണ്ണമായ മുഖത്തു ചുംബിക്കുന്നു. അയാാം നടുങ്ങിപ്പോകുന്നു. അയാാം അതല്ല പ്രതീക്ഷിച്ചത്. കഠിനമായ ഒരസഹ്യതയോടെ അയാാം ക്രിസ്തുവിൻെറ നേരെ നോക്കി പതറിയ സ്വരത്തിൽ പറയുന്നു:

"കടന്നുപോകൂ. ഇനി ഈ വഴി വരരുത്."

അവിടെയെത്തിയപ്പോാം തൻെറ മനസ്സിന് ഉാംക്കൊള്ളാൻ വയ്യാത്ത എന്തോ ഒന്ന് ഒരു ദിവ്യാനുഭവത്തിൻെറ മഹാപ്രളയംപോലെ അന്നയുടെ മനസ്സിനെ മുക്കിക്കളഞ്ഞു. ഒരു വിസ്മൃതിയിൽ നിശ്ശബ്ദമായി അവാം കുറെനേരം ദസ്തയേവ്സ്കിയുടെ മുഖത്തു നോക്കിയിരുന്നു.

അപ്പോാം ദസ്തയേവ്സ്കി പറഞ്ഞു:

"ഞാൻ പറയുമ്പോാം അഹന്തയാണെന്നു തോന്നരുത്. വിശ്വസാഹിത്യത്തിൽ അതിന്നൊപ്പം നില്ക്കുന്ന ഒരു കൊടുമുടി ഉണ്ടാവില്ല."

അത് അഹന്തയാണെന്ന് അന്നയ്ക്കു തോന്നിയില്ല.

അന്ന നോക്കുമ്പോാം ദസ്തയേവ്സ്കിയുടെ മുഖം ഒരു വിശുദ്ധൻേറതുപോലെ ഇരുന്നു.









രുണ്ടുമൂടി കിടക്കുന്ന ഏതോ ഒരു മഹാവിജനതയിൽ താൻ വീണ്ടും ഒറ്റപ്പെട്ടിരിക്കുന്നു. ഇരുണ്ടുമൂടിയ ആ മഹാവിജനത പോലെ വേറെന്തോ ഒന്ന് തൻെറ ആത്മാവിലും പരന്നുകിടക്കുന്നു. എന്താണത്? ശൂന്യതയോ? അതോ ഒരു ജന്മത്തിൻെറ വ്യർത്ഥതയോ?

തീരെ ഉറങ്ങാത്ത ഒരു രാത്രിയുടെ മൗഢ്യവുമായി ദസ്തയേവ്സ്കി ജനലരികിൽ വിദൂരതയിലേക്കും നോക്കി നിന്നു.

അന്ന ഇന്നു വരുമോ?

അല്ലെങ്കിൽ ഇനി എന്നെങ്കിലും അവൾ വരുമോ?

തലേദിവസം ചൂതാട്ടക്കാരൻെറ അവസാനത്തെ അദ്ധ്യായവും പൂർത്തിയാക്കിയതിനുശേഷം അന്ന യാത്ര പറയുമ്പോൾ മനസ്സ് ഒരാകുലതയിൽ മുങ്ങിപ്പോകുംപോലെ ദസ്തയേവ്സ്കിക്കു തോന്നി ഒരു വേർപാടുപോലെയായിരുന്നു അത്.

'പോട്ടേ' എന്ന് അവൾ യാത്രചോദിച്ചപ്പോൾ നാളെ വരുമോ എന്നു ചോദിക്കാനോർത്തില്ല. വെറുതെ നിശ്ശബ്ദമായി നില്ക്കാനേ അന്നേരം തോന്നിയുള്ളു. അവൾ പോയിക്കഴിഞ്ഞപ്പോൾ താൻ വീണ്ടും ഒറ്റപ്പെടുകയാണെന്ന് ഹൃദയം നൊന്തു.

രാത്രിയിൽ സ്വസ്ഥതയുണ്ടായില്ല. വീടു പെട്ടെന്ന് ഒരു തടവറയായിത്തീർന്നു. നേരം അർദ്ധരാത്രി കഴിഞ്ഞു. ആകാശവും ഭൂമിയും മനുഷ്യരും മരങ്ങളും മറ്റു ജീവജാലങ്ങളും ഗാഢമായ നിദ്രയിലായിരുന്നു. ദസ്തയേവ്സ്കി തെരുവിലേക്കിറങ്ങി നടന്നു. ഏതോ വിഷാദം

പോലെ മങ്ങിയ നിലാവ്. വിജനമായ വഴിയിൽ അങ്ങനെ നടക്കുമ്പോൾ സ്വന്തം ഹൃദയത്തിന്റെ നീറ്റൽ ദസ്തയേവ്സ്കി നിശ്ശബ്ദമായി അനുഭവിച്ചു. തനിക്ക് സ്നേഹബന്ധങ്ങൾ വിധിച്ചിട്ടില്ല.

അപ്പോൾ ജറുസലേമിലേക്കുള്ള വഴി തന്റെ മുമ്പിൽ വീണ്ടും തെളിഞ്ഞുവരുന്നതുപോലെ ദസ്തയേവ്സ്കിക്കു തോന്നി. ഐഹികമായിട്ടുള്ളതെല്ലാം ഉപേക്ഷിച്ച്, അതിന്റെ ഓർമ്മകളും മോഹങ്ങളും പരിത്യജിച്ച്, ബന്ധങ്ങളിൽ നിന്നൊക്കെ വേർപെട്ട് സന്ന്യാസത്തിലേക്ക് പ്രവേശിച്ചാലോ? മുമ്പും ചില സന്ദിഗ്ദ്ധഘട്ടങ്ങളിൽ മനസ്സ് ആ വഴിക്ക് തിരിയാറുണ്ടായിരുന്നു. വേദങ്ങളുടേയും ഉപനിഷത്തുകളുടേയും നാട്ടിൽനിന്നു കേൾക്കുന്ന ഒരാശയം ജീവിതത്തിന്റെ വ്യാകുലതകളെ അപഗ്രഥിക്കുന്നു. ദുഃഖങ്ങൾക്കൊക്കെ കാരണം മോഹങ്ങളാണ്. ഒന്നും വേണ്ടെന്നു വച്ച്, മോഹങ്ങളെല്ലാം ഉപേക്ഷിച്ച്, സ്വയം ശൂന്യമാക്കിയ ഒരു ജീവിതത്തിലേക്ക്. സ്വയം ത്യജിച്ചുകൊണ്ട്...

കിരീടവും ചെങ്കോലും ഉപേക്ഷിച്ച്, ഭാര്യയേയും പുത്രനേയും ഉപേക്ഷിച്ച്, മോഹങ്ങളും സ്വപ്നങ്ങളും ഉപേക്ഷിച്ച്, മനുഷ്യ ദുഃഖങ്ങളുടെ കാരണവും മനുഷ്യാത്മാവിന്റെ നിർവാണവും അന്വേഷിച്ച് ഒരു രാജകുമാരൻ അർദ്ധരാത്രിയിൽ ആരുമറിയാതെ കൊട്ടാരത്തിൽ നിന്നിറങ്ങി പോകുന്നു.

ദൂരെ ഒരു ബോധിവൃക്ഷത്തിന്റെ തണൽ...

സ്വയം പരിത്യജിച്ച് അനന്തമായ ദൈവികമഹിമയാൽ ഗ്രസിക്കപ്പെട്ട്...

ഒടുവിൽ ആത്മാവ് അതിന്റെ നിത്യഗേഹത്തിൽ ചെന്നു ചേരുന്നു.

പറയാനെളുപ്പം! പക്ഷേ യാത്ര ഒരു വിശ്വാസപരീക്ഷയുടെ കാഠിന്യമുള്ളതാണ്.

കത്തിയുടെ വായ്ത്തലയിൽ മിനുങ്ങുന്ന മൂർച്ചയിലൂടെ...

ക്ഷുരസ്യധാര...

പിറ്റേന്ന് ഒരു പൂച്ചെണ്ടുമായി അന്നയെ തന്റെ വാതില്ക്കൽ കണ്ടപ്പോൾ ദസ്തയേവ്സ്കി അത്ഭുതപ്പെട്ടു. ഇന്ന് അവൾ ഭംഗിയായി അണിഞ്ഞൊരുങ്ങിയിരിക്കുന്നു. ഇപ്പോൾ ദൈവം അലങ്കരിച്ച ഒരു ലില്ലിപ്പൂവിനെപ്പോലെയുണ്ട് അവൾ.

പക്ഷേ, ആകെ തളർന്ന നിലയിലുള്ള ദസ്തയേവ്സ്കിയുടെ നില്പ്പ് കണ്ടപ്പോൾ അവൾക്ക് അനുതാപംതോന്നി. എന്തു സംഭവിച്ചു ഇന്നലത്തെ ഒറ്റ രാത്രികൊണ്ട്?

അപ്പോൾ എന്നോ ഒരിക്കൽ ദസ്തയേവ്സ്കി പറഞ്ഞത് അന്നയ്ക്കോർമ്മവന്നു.





"എഴുത്ത് വല്ലാത്ത ഒരു കഷ്ടപ്പാടുതന്നെയാണ്. സ്വയം ബലികൊടുക്കുന്നതുപോലെയാണത്. ഒരു നോവലെഴുതിക്കഴിയുമ്പോൾ ആകെ തളർന്നുപോകുന്നു. പിന്നെ കുറച്ചു കാലത്തേക്ക് ഞാനൊരു പൊള്ളമനുഷ്യനാണ്."

അന്ന അടുത്തുചെന്ന് അവൾ സ്വന്തം ഹൃദയത്തോടു ചേർത്തു പിടിച്ചിരുന്ന പൂച്ചെണ്ട് നല്കി ദൈവാനുഗ്രഹം ഉണ്ടാകട്ടെ എന്നാശംസിച്ചു.

ദസ്തയേവ്സ്കി അപ്പോൾ കാര്യമറിയാതെ മിഴിച്ചുനിന്നു.

"എന്താണിതൊക്കെ?"

അന്ന ചോദിച്ചു: "ഇന്നേതു ദിവസമാണ്? ഓർമ്മയുണ്ടോ?"

എന്നിട്ടും ദസ്തയേവ്സ്കിക്ക് രഹസ്യം പിടികിട്ടിയില്ല.

ഇന്നേതു ദിവസമാണ്? ഇന്നത്തെ ദിവസത്തിന്റെ പ്രാധാന്യമെന്താണ്?

അന്ന കലണ്ടർ ചൂണ്ടിക്കാണിച്ചു.

ഒക്ടോബർ 30.

എന്നിട്ടും ദസ്തയേവ്സ്കിയ്ക്ക് സംഗതിയുടെ പൊരുൾ പിടികിട്ടുന്നില്ല.

"എന്നാൽ ഇങ്ങനെയൊരു മറവിയുണ്ടോ മനുഷ്യന്?" എന്ന അർത്ഥത്തിൽ അക്ഷമയോടെ അന്ന ദസ്തയേവ്സ്കിയെ നോക്കി. എന്നിട്ട് സ്നേഹത്തോടെ അവൾ പറഞ്ഞു:

"ജന്മദിനാശംസകൾ!"

അപ്പോഴാണ് ഇന്നു തന്റെ ജന്മദിനമാണെന്ന് ദസ്തയേവ്സ്കി ഓർക്കുന്നത്. അത്ഭുതംകൊണ്ട് ദസ്തയേവ്സ്കിയുടെ കണ്ണുകൾ തിളങ്ങി.

"ഞാൻ പോലും മറന്നുപോയി. എന്നിട്ടും എന്റെ ജന്മദിനം ഓർക്കാൻ ഒരാളുണ്ടായിരിക്കുന്നു! നന്ദിപറഞ്ഞ് ഞാനീ സ്നേഹത്തിന്റെ കടം വീട്ടുന്നില്ല."

"അതൊന്നും വേണ്ട." അന്ന പറഞ്ഞു: "വേഗം നോവൽ കൊണ്ടുക്കൊടുക്ക്. ആ സ്റ്റെല്ലോവ്സ്കിയുമായുള്ള ഇടപാടു തീർക്ക്."

സത്യത്തിൽ അന്നേരമാണ് ദസ്തയേവ്സ്കി അക്കാര്യം ഓർക്കുന്നത്.

"അന്ന വന്നതു നന്നായി. അല്ലെങ്കിൽ ഞാനതു മറന്നേനെ."

ദസ്തയേവ്സ്കി ധൃതിയിൽ വേഷം മാറ്റി യാത്രയ്ക്കു തയ്യാറായി.

വീടിനു മുമ്പിൽ വച്ച് വണ്ടിയിൽ കയറാൻ നേരത്ത് ദസ്തയേ

വ്സ്കി ഉല്ക്കടമായ സ്നേഹത്തോടെ അന്നയെ നോക്കി.

"കഴിഞ്ഞ ഇരുപത്താറു ദിവസങ്ങളിൽ എനിക്കൊരു ജീവിതം ഉണ്ടായിരുന്നു. ദൈവമേ! അതിന്ന് അവസാനിക്കുകയാണോ?"

അന്ന ചിരി കടിച്ചമർത്തിക്കൊണ്ടു പറഞ്ഞു:

"എന്റെ ദൈവമേ! അല്ല."

എന്നിട്ടും വിശ്വാസം വരുന്നില്ല.

എന്നെന്നേയ്ക്കുമായുള്ള ഒരു വേർപിരിയലിന്റെ നിമിഷമാണോ ഇത്? ജീവിതത്തിൽ കഠിനമായ നഷ്ടങ്ങൾ സഹിച്ചിട്ടുള്ള ആളാണ്. അതാര് ഓർക്കുന്നു? ഒരു വാക്കുതരുമോ എനിക്കെന്നു ചോദിക്കാൻ ഹൃദയം തേങ്ങുന്നു.

എന്നിട്ടും നിശ്ശബ്ദമായ ഒരു നോട്ടം കൊണ്ട് യാത്ര പറയുകയേ ചെയ്തുള്ളൂ. അകലെ വളവിൽ ആ വണ്ടി കാഴ്ചയിൽ നിന്ന് മറയുന്നതുവരെ അന്ന നോക്കിനിന്നു.

പിന്നെ വീട്ടിലേക്കു നടക്കുമ്പോൾ അന്നയും കഴിഞ്ഞ ഇരുപത്താറു ദിവസങ്ങളെക്കുറിച്ചോർക്കുകയായിരുന്നു. മഹാനായ ഒരു എഴുത്തുകാരന്റെ കൂടെ...

വീടിനടുത്തെത്തിയപ്പോൾ ഒരാൾ എതിരെ വരുന്നതു കണ്ട് അവളുടെ ഉള്ളു പിടഞ്ഞു. അവളെ സ്നേഹിക്കുന്ന രണ്ടാമത്തെ കാമുകനായിരുന്നു അത്. ഇലിയച്ച്. ഗവേഷണ വിദ്യാർത്ഥിയായിരുന്ന ഇലിയച്ച് എന്നാണു മടങ്ങിയെത്തിയത്?

"ഞാൻ അന്നയെ കാണാൻ ഓടിവന്നതായിരുന്നു. വീട്ടിൽ ചെന്നപ്പോൾ ആളവിടെ ഇല്ല. ഭാഗ്യം, ഇവിടെവച്ചു കണ്ടത്."

അവളുടെ മൗനവും നിർവികാരതയും അയാളെ വിസ്മയിപ്പിച്ചു.

"അന്നയെന്താ ഒരു തണുപ്പൻ മട്ടില്? നീയെന്താണ് ഇങ്ങനെ വിളറി നിൽക്കുന്നത്?"

ഒന്നുമില്ലെന്ന് അവൾ തലയനക്കി.

"എനിക്കൊരു ജോലി ഉറപ്പായിട്ടുണ്ട്." ഇലിയച്ച് പറഞ്ഞു: "ഇനി എങ്ങനെ ജീവിക്കുമെന്നുള്ള പേടി വേണ്ട. എല്ലാം ഞാൻ തീരുമാനിച്ചുകഴിഞ്ഞു. ഇനിയും അതു നീട്ടിക്കൊണ്ടുപോകുന്നതിൽ അർത്ഥമില്ല. ഞാൻ പറഞ്ഞതു ശരിയല്ലേ?"

"ഏത്?" അന്ന ചോദിച്ചു: "ഇലിയച്ച് എന്താണുദ്ദേശിച്ചത്?"

"നമ്മുടെ വിവാഹത്തിന്റെ കാര്യം."

"ഓ, അതാണോ? ഞാനിനിയും അതിനെക്കുറിച്ചൊന്നും ഒരു തീരുമാനവും എടുത്തിട്ടില്ല."





"അന്നേ! അന്ന എന്താണീ പറയുന്നത്? എനിക്കൊന്നും മനസ്സിലാകുന്നില്ല. ഇനിയും തീരുമാനമെടുത്തിട്ടില്ലെന്നോ? എങ്കിൽ അതിപ്പോൾ തീരുമാനിക്കണം. ഈ നിമിഷം-"

"അങ്ങനെയൊക്കെ പറഞ്ഞാൽ വിഷമിച്ചുപോകും. ഞാനങ്ങനെ വാഗ്ദാനമൊന്നും തന്നിരുന്നില്ലല്ലോ? ഉവ്വോ?"

"എന്തിനു വാഗ്ദാനം? സ്നേഹത്തിന് അതിൽനിന്നു വേറിട്ടെന്തു വാഗ്ദാനമാണ് വേണ്ടത്?"

"എനിക്കറിയില്ല."

"അറിയില്ലെന്നോ! ഇതു കേൾക്കാനാണോ ഞാനോടിവന്നത്? ഒരു കാര്യം ഞാൻ പറയാം. എനിക്കിനിയും കാത്തിരിക്കാനുള്ള ക്ഷമയില്ല. ഇനി അതങ്ങനെ നീട്ടിക്കൊണ്ടു പോകുന്നതിൽ അർത്ഥവുമില്ല."

"എനിക്കതൊക്കെ ഒന്നാലോചിക്കണം."

"എന്താലോചിക്കാൻ? നീയെന്താണീ പറയുന്നത്? നിനക്കെന്നോടു സ്നേഹമില്ലേ?"

"ആവോ, എനിക്കറിയില്ല."

ഇലിയച്ച് ഞെട്ടിപ്പോയി. നിനക്കെന്നോടു സ്നേഹമില്ലേ എന്നു ചോദിച്ചപ്പോൾ ആവോ അറിയില്ലെന്ന്!

"ഇക്കണക്കിന് ചിലപ്പോൾ നീ പറഞ്ഞേക്കുമല്ലോ എന്നെയും അറിയില്ലെന്ന്! ഇതു വളരെ വിചിത്രവും അവിശ്വസനീയവുമായിരിക്കുന്നു."

അപ്പോൾ മടുപ്പോടും താല്പര്യമില്ലായ്മയോടുംകൂടി അന്ന ചോദിച്ചു:

"ആട്ടെ, എനിക്ക് സ്നേഹമുണ്ടെന്നു പറഞ്ഞാൽ വിശ്വാസമാകുമോ ഇലിയച്ചിന്? എന്താണ് വിശ്വാസത്തിന്റെ തെളിവ്?"

അയാൾ ശരിക്കും അമ്പരക്കുകതന്നെ ചെയ്തു.

അയാൾ പറഞ്ഞു:

"വിശ്വാസത്തിന്റെ തെളിവ് എന്താണെന്നു ചോദിച്ചാൽ ഞാനെന്തു പറയും? എനിക്ക് യാതൊരു തെളിവും ആവശ്യമില്ലാത്ത ഒന്നായിരുന്നു നിന്റെ സ്നേഹം."

അപ്പോൾ അവൾ നിസ്സംഗതയോടെ പറഞ്ഞു:

"എന്നാൽ ആ സ്നേഹത്തിൽ വിശ്വസിക്ക്. കുറഞ്ഞപക്ഷം ആ സ്നേഹം തെറ്റാണെന്നു തെളിയുന്നതുവരെ..."

അത്രയും പറഞ്ഞിട്ട് അന്ന വേഗം നടന്നു. ഒന്നും മനസ്സിലാകാത്തവിധത്തിൽ ഇലിയച്ച് അവിടെ സ്തംഭിച്ചു നിന്നു.

അന്ന എന്തെന്നില്ലാത്ത ഒരു മനോവിഷമം അനുഭവിക്കുന്നുണ്ടായിരുന്നു. ഇലിയച്ചിൻെറ ആ നോട്ടവും നില്പും അത്രമേൽ ദൈന്യം നിറഞ്ഞതായിരുന്നു. മുറിവുകളിൽനിന്ന് രക്തവും കണ്ണീരുമൊലിപ്പിച്ചുകൊണ്ടു നില്ക്കുന്ന സ്നേഹം. ഗവേഷണം പൂർത്തിയാക്കി അവൻ ഓടിവന്നത് തൻെറ അടുത്തേക്കായിരിക്കും. പട്ടാളആശുപത്രിയിൽ രോഗിയായി കിടക്കുന്ന പിതാവിനെപ്പോലും കാണാൻ പോകാതെ. അത്ര സ്നേഹമായിരുന്നല്ലോ ഇലിയച്ചിന് തന്നോടെന്നോർത്തപ്പോൾ ഒരു കൊടിയ വഞ്ചന ചെയ്തതിൻെറ കുറ്റബോധം അവളെ പീഡിപ്പിക്കാൻ തുടങ്ങി. ആ കൂടിക്കാഴ്ച അവസാനത്തേതും ആ വേർപാട് എന്നന്നേക്കുള്ളതുമാണെന്ന് അവൾ സങ്കടപ്പെട്ടു.

അമ്മയോ അനിയത്തിയോ അനിയനോ കാണാതെ വീട്ടിനുള്ളിൽ കടന്ന് അവൾ കട്ടിലിൽ ചെന്നിരുന്നു. കട്ടിലിൽ കമിഴ്ന്നുകിടന്ന് നിശ്ശബ്ദമായി കണ്ണീരൊഴുക്കി.

കുന്നിൻമുകളിലെ കൊട്ടിയടയ്ക്കപ്പെട്ട ഭവനത്തിൽനിന്ന് ഒരാൾ ഇറങ്ങിപ്പോകുന്നു. താഴ്വരയിലെ ഇരുട്ടിലേക്കിറങ്ങിപ്പോകുന്ന കല്പടികളിലൂടെ. കുനിഞ്ഞ ശിരസ്സോടെ. ഒരു നിഴൽപോലെ.

അന്നയുടെ ഹൃദയം നിശ്ശബ്ദമായി കേണു.

എൻെറ ദൈവമേ!... എൻെറ ദൈവമേ ഞാനെന്താണു വേണ്ടത്?

അന്ന അങ്ങനെ ഓർത്തും വിഷമിച്ചും കിടക്കുമ്പോളാണ് ദസ്തയേവ്സ്കി ഓടിക്കിതച്ചു വന്നത്. വല്ലാത്ത ഒരു പരിഭ്രമം അദ്ദേഹത്തെ ബാധിച്ചിരുന്നു. അന്നയെവിടെ, എന്ന് വാതില്ക്കൽനിന്ന് ദസ്തയേവ്സ്കി ചോദിക്കുന്നത് അവൾ കേട്ടു. അവൾ ധൃതിയിൽ എഴുന്നേറ്റു മുൻവശത്തേക്കു ചെന്നു. അപ്പോൾ വലിയൊരു കപ്പൽച്ചേതം സംഭവിച്ചതിൻെറ വിഭ്രാന്തിയോടും നഷ്ടബോധത്തോടും വ്യസനത്തോടുംകൂടി ദസ്തയേവ്സ്കി നില്ക്കുന്നു!

അന്നയെ കണ്ടയുടൻ പതറിയ സ്വരത്തിൽ ദസ്തയേവ്സ്കി പറഞ്ഞു:

"അന്നേ, സ്റ്റെറ്റല്ലോവ്സ്കി ചതിച്ചു."

അവളുടെ ഉള്ള് ആന്തി.

"എന്താ, എന്താ സംഭവിച്ചത്?"

"ആ നീചൻ അവിടെ ഇല്ല. അയാൾ മാറിക്കളഞ്ഞു." അവസാനം എല്ലാ തകർന്നതിൻെറ ഒരു വേദന ദസ്തയേവ്സ്കിയുടെ പതറിയ ഒച്ചയിൽ കിടന്ന് ആളുന്നു: "അയാൾ എവിടെപ്പോയെന്ന് ആർക്കുമറിയില്ല."

"ഇനിയെന്തു ചെയ്യും?" അന്നയും പതറിപ്പോയി: "ഇന്ന് സന്ധ്യയ്ക്കു മുമ്പ് നോവൽ ഏല്പിച്ചില്ലെങ്കിൽ-"





"ചതി! ഇതതല്ലാതെ വേറൊന്നുമല്ല. അയാൾ കരുതിക്കൂട്ടി മാറിക്കളഞ്ഞതാണെന്നാണ് എനിക്കു തോന്നുന്നത്."

"നോവൽ അവിടെ ഏല്പിക്കാമായിരുന്നില്ലേ, അയാളുടെ ആഫീസിൽ?"

"അവിടെയുള്ളവർ അതു വാങ്ങാൻ കൂട്ടാക്കുന്നില്ല. അവരോടൊന്നും പറഞ്ഞിട്ടില്ലെന്ന്."

ഹൃദയത്തിനു തീപിടിക്കുംപോലെയായിരുന്നു അപ്പോൾ ദസ്തയേവ്സ്കിയുടെ നില.

അന്നയും അമ്പരന്നു.

ഇനി എന്തു ചെയ്യും?

ആലോചിച്ചിട്ട് ഒരു വഴിയും കാണുന്നില്ല.

മണി മൂന്നര കഴിഞ്ഞുതാനും.

ഒടുവിൽ അന്ന പറഞ്ഞു: "വിഷമിക്കാതെ. നമുക്ക് വേറെന്തെങ്കിലും വഴിയുണ്ടോന്നു നോക്കാം."

ധൃതിയിൽ വേഷം മാറ്റി അന്നയും ദസ്തയേവ്സ്കിയോടൊന്നിച്ചിറങ്ങി.

"എനിക്കൊരു ബുദ്ധി തോന്നുന്നു." - അന്ന പറഞ്ഞു: "നമുക്കൊരു വക്കീലിനെ കാണാം. എന്തെങ്കിലും ഒരു പോംവഴി നിർദ്ദേശിക്കാൻ വക്കീലിനു കഴിഞ്ഞേക്കും."

അന്നയുടെ അകന്ന ബന്ധത്തിൽപ്പെട്ട ഒരു വക്കീലുണ്ട്. സമർത്ഥനാണ്. നിയമത്തിൻെറ ഏത് കൂനാംകുരുക്കും അഴിക്കും.

വക്കീലിൻെറ അടുത്തു ചെല്ലുമ്പോൾ അദ്ദേഹം ദൂരെ എവിടെയോ പോകാൻ ഇറങ്ങുകയായിരുന്നു. എങ്കിലും അന്ന കാര്യം പറഞ്ഞു. സ്റ്റെറ്റല്ലോവ്സ്കിയുടെ സൂത്രങ്ങളറിയാവുന്ന ആളാണ് വക്കീലും.

വക്കീൽ പറഞ്ഞു:

"ഒരു മാർഗ്ഗമുണ്ട്. നോവലിൻെറ കൈയെഴുത്തുപ്രതി അഞ്ചു മണിക്കു മുമ്പ് കോടതിൽ ഹാജരാക്കുക. ബാക്കി കാര്യം ഞാൻ നോക്കിക്കോളാം."

വക്കീൽ അതു പറയുമ്പോൾ മണി നാലര കഴിഞ്ഞു.

ഒരു വണ്ടി പിടിച്ച് ദസ്തയേവ്സ്കിയും അന്നയും കൂടി കോടതിയിലേക്കു തിരിച്ചു. ഒരു ചാവാലിക്കുതിരയെ കെട്ടിയ വണ്ടിയാണ്. വണ്ടിയാണെങ്കിൽ അറുപഴഞ്ചനും. വേഗമാകട്ടെന്നു പറഞ്ഞാൽ കിഴവൻ വണ്ടിക്കാരൻ അത് ഗൗനിക്കുന്നുമില്ല. ഇത് അറബിക്കഥയിലെ മായക്കുതിരയൊന്നുമല്ലെന്ന് കിഴവൻ പറഞ്ഞു.

വണ്ടിയെക്കാൾ വേഗത്തിൽ അവരുടെ മനസ്സു കുതികൊണ്ടു.

കോടതിയിലെത്തുമ്പോഴ് സമയം കഴിഞ്ഞു. കോടതി പൂട്ടി എല്ലാവരും പോയി.

ഇനി എന്തു ചെയ്യും?

ആകെ തുലഞ്ഞു.

സ്റ്റെല്ലോവ്സ്കിയുടെ ദുഷ്ടബുദ്ധി അതിൻെറ ലക്ഷ്യം നേടിയിരിക്കുന്നു. വളരെ സമർത്ഥമായിട്ട്.

അന്ന നോക്കുമ്പോഴ് ഒരു ഗുമസ്തൻ ഇറങ്ങിവരുന്നു. ഒരിടുങ്ങിയ മുറിയുടെ ഇരുട്ടിൽനിന്ന്. ഏതോ വിദൂര ഭൂതകാലത്തിൽ നിന്നിറങ്ങിവരുന്ന ഒരു കാലദൂതനെ അയാഴ് ഓർമ്മിപ്പിച്ചു!

അന്ന അടുത്തുചെന്ന് അയാളോട് ഒരുപദേശം ചോദിച്ചു.

ഇനി എന്തുചെയ്യും?

"സാരമില്ല. നോവലെഴുതിയത് പോലീസ്സ്റ്റേഷനിൽ ഏല്പിച്ചാൽ മതി. ഇൻസ്പെക്ടറെ. എന്നിട്ടതിൻെറ ഒരു രസീതും വാങ്ങിച്ചോളണം. കേസ് വന്നാൽ അന്നേരം നോക്കാം."

ഇനി ഓടിക്കിതച്ച് അവിടെ ചെല്ലുമ്പോഴ് പോലീസ്സ്റ്റേഷനിലും ആരുമില്ലാതെവരുമോ ദൈവമേ എന്നായിരുന്നു അപ്പോഴ് അന്നയുടെ ആശങ്ക.

"വേഗം വരൂ." എന്നു പറഞ്ഞ് അന്ന നോക്കുമ്പോഴ് ദസ്തയേവ്സ്കിയുടെ മുഖം അവിശ്വസനീയമായ ഒരു നിർവികാരതകൊണ്ട് ആവൃതമായിരിക്കുന്നു.

യാതൊരു ഉല്ക്കണ്ഠയും കൂടാതെ ദസ്തയേവ്സ്കി പറഞ്ഞു:

"നമുക്കിത് വലിച്ചുകീറി കാറ്റിൽ പറത്താം. അയാഴ് എന്തുവേണേൽ ചെയ്യട്ടെ."

ആ നില്പ് കണ്ടപ്പോഴ് അന്നയ്ക്കു ദുസ്സഹമായ സങ്കടം തോന്നി. അത്രയങ്ങു തകർന്ന നിലയിലാണ്. കണ്ടാൽ തോന്നും, കടലിൻെറ ആഴങ്ങളിലേക്കു താണുകൊണ്ടിരിക്കുന്ന ഒരു തകർന്ന കപ്പലിൻെറ മുകഴ്ത്തട്ടിൽ നില്ക്കുകയാണെന്ന്. തനിയെ.

"നമുക്കിതുംകൂടി പരീക്ഷിക്കാം." അന്ന പറഞ്ഞു: "അത്ര ദൂരമൊന്നുമില്ലല്ലോ പോലീസ്സ്റ്റേഷനിലേയ്ക്ക്. ഒരാളുടെ കുടിലതയ്ക്ക് അങ്ങനെയങ്ങു കീഴടങ്ങണോ?"

പോലീസ്സ്റ്റേഷനിൽ ചെല്ലുമ്പോഴ്, ഭാഗ്യം, ഇൻസ്പെക്ടർ അവിടെയുണ്ട്.

ദസ്തയേവ്സ്കി പറഞ്ഞു:

"അന്ന പറഞ്ഞാൽ മതി കാര്യങ്ങളൊക്കെ. എനിക്കിവരോടൊക്കെ ഇടപെടാൻ വിഷമമാണ്. തന്നെയല്ല, ഞാൻ മടുത്തു. എത്രയെന്നു





വച്ചാണ് സഹിക്കുന്നത്? വേണമെങ്കിൽ ഏതെങ്കിലും ഒരു കഴുകൻ എൻെറ ഹൃദയംകൂടി കൊത്തിപ്പറിച്ചുകൊള്ളട്ടെ."

അന്ന തർക്കിക്കാൻ നില്ക്കാതെ നോവലുംകൊണ്ട് ഇൻസ്പെക്ടറുടെ അടുത്തു ചെന്നു. കാഴ്ചയിൽ ഭീകരനെന്നു തോന്നിപ്പിക്കുമെങ്കിലും ഇൻസ്പെക്ടർ മനുഷ്യപ്പറ്റുള്ള ഒരാളായിരുന്നു. അയാഴ്ക്ക് മനുഷ്യൻെറ ധർമ്മസങ്കടം മനസ്സിലാകുമായിരുന്നു.

അയാഴ് ചോദിച്ചു:

"കാര്യമൊക്കെ ശരി, ഈ നോവലെഴുതിയ ആളെവിടെ? ദസ്തയേവ്സ്കി."

തൊട്ടടുത്ത് വരാന്തയിലെ തൂണുംചാരി ദസ്തയേവ്സ്കി നില്ക്കുന്നുണ്ടായിരുന്നു.

അന്ന പറഞ്ഞു:

"അദ്ദേഹം ആകെ തകർന്ന നിലയിലാണ്?"

അത് ആ നില്പു കണ്ടപ്പോഴ് ഇൻസ്പെക്ടർക്കും തോന്നി. ഇൻസ്പെക്ടർക്കു പക്ഷേ മറ്റൊരു സംശയംകൂടി ബാക്കിയുണ്ടായിരുന്നു.

"കാര്യമൊക്കെ ശരി. നിങ്ങഴ് ഈ ദസ്തയേവ്സ്കിയുടെ ആരാണ്?"

അന്നയുടെ ഹൃദയത്തിൽ ഒരു മിന്നൽപ്പിണർ പുളഞ്ഞു? അങ്ങനെ ഒരു ചോദ്യം പ്രതീക്ഷിച്ചിരുന്നില്ല. താൻ ദസ്തയേവ്സ്കിയുടെ ആരാണ്?

ചിന്തിച്ചും സംശയിച്ചും തർക്കിച്ചും നില്ക്കാൻ സമയമില്ല. മുള്ളിൻമുനയിൽ നില്ക്കുന്ന ഒരു നിമിഷമാണിത്.

അന്ന പറഞ്ഞു:

"ഞാനദ്ദേഹത്തിൻെറ ഭാര്യയാണ്."

നോവൽ ഏറ്റുവാങ്ങിയതിന് പോലീസ് ഇൻസ്പെക്ടർ എഴുതിക്കൊടുത്ത രസീതുംകൊണ്ട് അന്ന ഇറങ്ങിവന്നപ്പോഴ് ജീവിതത്തിൽ ശേഷിക്കുന്ന എല്ലാ മോഹങ്ങളോടുംകൂടി ദസ്തയേവ്സ്കി അവളെ നോക്കി. ദൈവികമായ ഒരു നിമിഷമാണതെന്ന് അദ്ദേഹത്തിനു തോന്നി... ദൈവം സാക്ഷി നില്ക്കുന്ന ഒരു നിമിഷം. ദൈവം കാവൽ നില്ക്കുന്ന ഒരു നിമിഷം ആ നിമിഷത്തിൻെറ അധൃഷ്യമായ പ്രേരണയ്ക്കു കീഴടങ്ങി ദസ്തയേവ്സ്കി ആ വഴിയരികിൽ വച്ച് അന്നയെ കെട്ടിപ്പുണർന്നു. ദുരന്തത്തിൻെറയോ മരണത്തിൻെറയോ ഗർത്ത ങ്ങളിൽ നിന്ന് ഒരാത്മാവ് ദൈവികമായ ഒരു നിമിഷത്തിൽ ഉയർത്തെഴുന്നേറ്റ് അനശ്വരതയുടെ ഏതോ ഒരു ശിഖരത്തിൽവച്ച് അതിൻെറ ഇണയെ കണ്ടുമുട്ടുന്നതുപോലെയായിരുന്നു അത്.

❐ ❐ ❐